# കലാകൗമുദി

1065
ഫെബ്രുവരി 11, 1996
വില : 6 രൂപ






ജ്ഞാനപീഠ പുരസ്കാരം നേടിയ ശ്രീ. എം.ടി. വാസുദേവൻ നായർ മലയാള ഭാഷയെ ഒരിക്കൽകൂടി സ്വർഗ്ഗസീമയിലേക്കുയർത്തുകയായിരുന്നു




മുഖചിത്രം : എം.ടി. വാസുദേവൻ നായർ ഫോട്ടോ: ശ്രീ. ശെൽവരാജ് കയ്യൂർ ഡിസൈൻ : ശ്രീ. ഭട്ടതിരി

## ഞാനും എന്റെ ജീവിതവും!



എന്റെ ബഹുമാന്യ സുഹൃത്ത് ശ്രീ. എ.പി. ഉദയഭാനു കലാകൗമുദിയിൽ "ഞാനും എന്റെ ജീവിതവും" എന്ന പേരിൽ തുടർച്ചയായി എഴുതിക്കൊണ്ടിരിക്കുന്ന ആത്മകഥാപരമായ ലേഖനപരമ്പര താത്പര്യപൂർവ്വം വായിക്കുന്ന ഒരാളാണ് ഞാൻ. പഴയ തിരുവിതാംകൂറിലെ ഏതാണ്ട് അരനൂറ്റാണ്ടുകാലത്തെ സാമൂഹ്യവും രാഷ്ട്രീയവുമായ സംഭവഗതികളെ സ്വന്തം കാഴ്ചപ്പാടിൽക്കൂടി പരിശോധിക്കുന്ന ഉദയഭാനുവിന്റെ ഈ ലേഖനങ്ങൾ പുതിയ തലമുറയിൽപ്പെട്ടവർക്കു പൊതുവേയും പ്രയോജനകരമായിരിക്കുമെന്നു ഞാൻ കരുതുന്നു.

കുറെയൊക്കെ ഓർമ്മയെ മാത്രം ആശ്രയിച്ച് എഴുതപ്പെട്ടിട്ടുള്ള ഈ ലേഖനങ്ങളിൽ ചിലേടത്തു വസ്തുതാപരമായും കാലഘട്ടനിർണ്ണയത്തിലും ഉദയഭാനുവിനു ചില്ലറ പിശകുകൾ പറ്റിപ്പോയിട്ടുണ്ട്. എന്റെ ശ്രദ്ധയിൽപ്പെട്ട അത്തരത്തിലുള്ള പ്രധാനപ്പെട്ട ഒരു തെറ്റ് ഇവിടെ ചൂണ്ടിക്കാണിക്കട്ടെ! 1996 ജനുവരി 14-ലെ കലാകൗമുദിയിൽ "ഭഗവാൻ മക്രോണിയുടെ കാലം" എന്ന ശീർഷകത്തിൽ പ്രസിദ്ധപ്പെടുത്തിയിട്ടുള്ള ലേഖനത്തിൽ വയലാർ-പുന്നപ്ര തടവുകാരെ വിട്ടയച്ചത് 1957-ൽ കേരളത്തിൽ അധികാരത്തിൽ വന്ന കമ്മ്യൂണിസ്റ്റ് മന്ത്രിസഭയാണെന്നു പറഞ്ഞിട്ടുള്ളതു തെറ്റാണ്. 1954-55 കാലത്ത് തിരു-കൊച്ചിയിൽ കോൺഗ്രസ്സിന്റെ പിന്തുണയോടുകൂടി അധികാരത്തിലിരുന്ന പട്ടം താണുപിള്ളയുടെ നേതൃത്വത്തിലുള്ള പി.എസ്.പി മന്ത്രിസഭയാണ് പുന്നപ്ര-വയലാർ തടവുകാരെ വിട്ടയച്ചത്. പുന്നപ്ര-വയലാർ തടവുകാരോട് എന്തെങ്കിലും സഹാനുഭൂതി ഉണ്ടായിരുന്നതുകൊണ്ട് മുഖ്യമന്ത്രി പട്ടം താണുപിള്ള സ്വീകരിച്ച മനുഷ്യസ്നേഹപരമായ ഒരു നടപടിയൊന്നുമായിരുന്നില്ല അത്. 1954-ൽ തിരു-കൊച്ചിയിൽ നടന്ന ഇടക്കാല തിരഞ്ഞെടുപ്പിൽ കമ്മ്യൂണിസ്റ്റ് പാർട്ടിയുമായി യോജിച്ചു കോൺഗ്രസ്സിനെ എതിർത്ത പി.എസ്.പി തിരഞ്ഞെടുപ്പിനുശേഷം, കമ്മ്യൂണിസ്റ്റ് പാർട്ടി അധികാരത്തിൽ വരാതിരിക്കുന്നതിനുവേണ്ടി കോൺഗ്രസ്സിന്റെ ചേരിയിലേക്കു വഞ്ചനാപരമായി കാലുമാറിയതിനു പ്രതിഫലമായി നിയമസഭയിൽ വെറും 16 സീറ്റു മാത്രമുണ്ടായിരുന്ന പി.എസ്.പിക്കു പട്ടം താണുപിള്ള മുഖ്യമന്ത്രിയായി ഭരണം നടത്തുന്നതിനു കോൺഗ്രസ്സ് പിന്തുണ നല്കുകയാണു ചെയ്തത്. അങ്ങനെ കോൺഗ്രസ്സിനു "പിന്താങ്ങി പ്രതിപക്ഷം" എന്ന പേരും അന്നു സിദ്ധിച്ചു.

ഒരുകൊല്ലം തികയുന്നതിനുമുമ്പ് പി.എസ്.പി മന്ത്രിസഭയെ മറിച്ചിടാൻ കോൺഗ്രസ്സ് തീരുമാനിച്ചു. ആ സാഹചര്യത്തിൽ ഭരണത്തിൽ തുടരാൻ കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ പിന്തുണ കിട്ടാൻവേണ്ടി പട്ടം താണുപിള്ള പുന്നപ്ര-വയലാർ തടവുകാരെ വിട്ടയയ്ക്കാൻ കല്പന പുറപ്പെടുവിക്കുകയാണു ചെയ്തത്. അദ്ദേഹത്തിന്റെ ഉദ്ദേശ്യം എന്തുതന്നെയായിരുന്നാലും അതൊരു സ്വാഗതാർഹമായ നടപടിയായിരുന്നു. ഇന്ത്യയുടെയും തിരുവിതാംകൂറിന്റെയും സ്വാതന്ത്ര്യത്തിനുവേണ്ടിയുള്ള പോരാട്ടത്തിൽ സ്വേച്ഛാധിപതിയായ സർ. സി.പിയുടെ പട്ടാളത്തിന്റെനിറതോക്കിനു മുമ്പിൽ വിരിമാറു കാട്ടിയ പുന്നപ്ര-വയലാർ സമരത്തിലെ ധീരദേശാഭിമാനികളെ വിട്ടയയ്ക്കാൻ സ്വാതന്ത്ര്യത്തിനുശേഷം എട്ടുവർഷം കഴിയേണ്ടി വന്നുവെന്നത്. അക്കാലമത്രയും തിരുവിതാംകൂറും, തിരു-കൊച്ചിയും ഭരിച്ച കോൺഗ്രസ്സിന്റെ വഞ്ചനയുടെ ഏറ്റവും വലിയ ദൃഷ്ടാന്തമാണ്. 1957-ൽ കമ്മ്യൂണിസ്റ്റ് പാർട്ടി കേരളത്തിൽ അധികാരത്തിൽ വരുമ്പോൾ പുന്നപ്ര-വയലാർ സഖാക്കൾ ജയിലിൽ കഴിയുകയായിരുന്നുവെങ്കിൽ, ആ ഗവൺമെന്റ് സ്വീകരിക്കുമായിരുന്ന ഏറ്റവും ആദ്യത്തെ നടപടികളിലൊന്ന് ആ ധീരസഖാക്കളെ മോചിപ്പിക്കുക എന്നതുതന്നെയാവുമായിരുന്നു.

പുന്നപ്ര-വയലാർ തടവുകാരെ വിട്ടയച്ചതിനെപ്പറ്റി കമ്മ്യൂണിസ്റ്റ് മന്ത്രിസഭയെ അല്പമൊന്നു കുറ്റപ്പെടുത്തുന്ന തരത്തിൽ എന്റെ സ്നേഹിതൻ ശ്രീ. ഉദയഭാനു പരാമർശിച്ചത് ഖേദകരമായിപ്പോയി. അതേയവസരത്തിൽ പുന്നപ്ര-വയലാർ തടവുകാരെ വിട്ടയച്ചത് കമ്മ്യൂണിസ്റ്റ് ഗവൺമെന്റാണെന്ന് അദ്ദേഹം പ്രസ്താവിക്കാൻ ഇടയായത് മനഃപൂർവ്വമല്ലെന്നും അദ്ദേഹത്തിനു പറ്റിയ ഓർമ്മപ്പിശകുകൊണ്ടാണെന്നും അദ്ദേഹത്തിന്റെ സത്യസന്ധതയിൽ പൂർണ്ണവിശ്വാസമുള്ള ഈ ലേഖകൻ ഉറപ്പിച്ചുതന്നെ പറയട്ടെ!

**ഇ. ഗോപാലകൃഷ്ണമേനോൻ**
രോഹിണി, തൃശൂർ-14.

## കച്ചവടമാകുന്ന കല

നമ്മൾ നന്നാവില്ല! അതിരുകടന്ന ആർഭാടങ്ങളും പാഴ്ച്ചെലവുകളുമില്ലാത്ത ലോകം നമുക്ക് ആലോചിക്കാനേ വയ്യല്ലോ. ചെലവഴിക്കാനും ചിലർക്കൊക്കെ വാരിക്കൂട്ടാനും സർക്കാരിന്റെ-നമ്മുടെ-പണവും! സർക്കാർ ഖജനാവിൽനിന്ന് ലക്ഷക്കണക്കിനു രൂപ മുടിക്കുന്ന ഈ "കലാകൊലപാതക"ത്തിനുവേണ്ടി ചെലവാക്കിയ വൈദ്യുതിയുടെ കണക്കിനെപ്പറ്റി ബഹുമാനപ്പെട്ട വിജയകുമാർ മൗനംപാലിച്ചത് തിരുവനന്തപുരത്ത് അതിനു ക്ഷാമമില്ലാത്തതിനാലാണോ? മലബാറുകാരായ (ഇങ്ങനെ പറയുന്നതു തെറ്റാണ് എന്നറിയാമെങ്കിലും) ഞങ്ങൾക്കു വൈദ്യുതി ഒരു പ്രഹേളികയായ ഈ സാഹചര്യത്തിൽ അഞ്ചുദിവസം ആർഭാടമാക്കിയ ഈ പ്രഹസനം അവസാനിപ്പിക്കാൻ ഒരൊറ്റ വഴിയേയുള്ളു.... ഗവൺമെന്റ് വിചാരിച്ചാൽ നടക്കും, ബഹുമാനപ്പെട്ട മുഖ്യമന്ത്രി വിചാരിച്ചാൽ നടക്കും. ലേഖകൻ പറഞ്ഞ പോലെ "ഗ്രേസ് മാർക്ക് നിർത്തൽ ചെയ്യുക"തന്നെ. ഈ ഒരൊറ്റക്കാര്യത്തിനുവേണ്ടി കുരുന്നുഹൃദയങ്ങളിൽ "കുശുമ്പും കുനിഷ്ഠും" കുത്തിക്കയറ്റുന്ന അച്ഛനമ്മമാരോട് ഒന്നു ചോദിക്കട്ടെ! കുറച്ചുകാലമായല്ലോ പൊതുജനത്തിന്റെ ചെലവിൽ ഈ മാമാങ്കം തുടങ്ങിയിട്ട്. ഇതുവഴി കയറിയെത്തിയ എത്ര കലാപ്രതിഭകൾ ഇന്നു കലാരംഗത്തു പ്രവർത്തിക്കുന്നുണ്ട് എന്ന് ആരെങ്കിലും അന്വേഷിച്ചിട്ടുണ്ടോ? ഒന്നോ ഒന്നരയോ നായികാനായകന്മാർക്ക് ടി.വി സീരിയലുകളിലും സിനിമകളിലും ചെന്നെത്താൻവേണ്ടി ഇത്രയും പൊതുമുതലും മനുഷ്യപ്രയത്നവും ഊർജ്ജവും വെറുതേ കളയുന്നതു വിവരമില്ലായ്മയുടെ ഊക്കുകൊണ്ടു മാത്രമാണ്.

'കല' എന്ന പേരിൽ കാട്ടിക്കൂട്ടുന്ന ഇത്തരം കോപ്രായങ്ങൾക്ക് "ഫുൾ സ്റ്റോപ്പ്" ഇടുവാൻ എന്തെങ്കിലും അടിയന്തരമായി ചെയ്യേണ്ടിയിരിക്കുന്നു.

**ഡോ. സി. രാമൻകുട്ടി**
രചന, എടരിക്കോട്.







# ലളിതയോ പൂതനയോ?

**രാഷ്ട്രീയ ലേഖകൻ**

പ്രധാനമന്ത്രി നരസിംഹറാവുവിന്റെ ഒരു 'സൈക്കോളജിക്കൽ പ്രൊഫൈൽ' ആരെങ്കിലും തയാറാക്കേണ്ടതാണ്. അത്രമാത്രം ദുരൂഹതകൾ നിറഞ്ഞതായിത്തീർന്നിരിക്കുന്നു അദ്ദേഹത്തിന്റെ വ്യക്തിത്വം. ജെക്കിൾ ആൻഡ് ഹൈഡ് എന്ന വിശ്രുതകഥാപാത്രത്തെ അനുസ്മരിക്കുന്നതാണ്, അദ്ദേഹത്തിന്റെ പൊതുജീവിതവും സ്വകാര്യജീവിതവും. ലണ്ടനിലെ ഒരു ഇംഗ്ലീഷ് പത്രം വിശേഷിപ്പിച്ചതുപോലെ ഇന്ത്യ കണ്ടിട്ടുള്ള ഏറ്റവും കൗശലരാഷ്ട്രീയക്കാരനായ റാവുവിനെ നാമെല്ലാം അറിയുന്നത് അധികാരത്തോടും അതു നല്കുന്ന സൗഭാഗ്യങ്ങളോടും നിർമ്മമത്വം പുലർത്തുന്ന അപാരപാണ്ഡിത്യമുള്ള വന്ദ്യവയോധികനായിട്ടാണ്. എന്നാൽ ഹവാല റാക്കറ്റിന്റെ വിശദവിവരങ്ങൾ പുറത്തുവന്നതോടുകൂടി ലളിത പൂതനയായിരിക്കുന്നു. അവിശ്വസനീയമെങ്കിലും അസാധാരണമല്ല ഈ രൂപമാറ്റം. രാഷ്ട്രീയ സത്യസന്ധതയ്ക്ക് അത് ഏല്പിച്ച ആഘാതം മാരകമാണെന്ന വസ്തുത അടിവരയിട്ട് പറയേണ്ടിയിരിക്കുന്നു.

രാജീവ് ഗാന്ധിയുടെ വധത്തോടുകൂടി, സ്വന്തം നാട്ടിലേക്കു പോകാൻ പെട്ടിയും മുറുക്കി ഇറങ്ങിയ നരസിംഹറാവുവിനെ പിടിച്ചുവലിച്ച് പ്രധാനമന്ത്രിയാക്കിയെന്നാണല്ലോ നാമെല്ലാം വിചാരിച്ചിരുന്നത്. അല്ലെങ്കിൽ അങ്ങനെ നമ്മെ വിശ്വസിപ്പിച്ചിരുന്നു. അതൊരു കള്ളവിശ്വാസമായിരുന്നു എന്ന് റാവു നമ്മെ ബോദ്ധ്യപ്പെടുത്തിയിരിക്കുകയാണ്. മറ്റേതൊരു മൂന്നാംകിട രാഷ്ട്രീയക്കാരനേയുംപോലെ അദ്ദേഹത്തിനും അധികാരത്തിലും അതിന്റെ എല്ലാ കുണ്ടാമണ്ടിത്തങ്ങളിലും അതിരുകവിഞ്ഞ മമതയുണ്ടെന്നു മാത്രമല്ല, അതിനുവേണ്ടി യാതൊരു ദാക്ഷിണ്യവുമില്ലാതെ അദ്ദേഹം കളിക്കുകയും ചെയ്യുമെന്നാണ് തെളിഞ്ഞിരിക്കുന്നത്. സോണിയാഗാന്ധിയെ കോൺഗ്രസ്സ് രാഷ്ട്രീയത്തിന്റെ നടുനായകത്വത്തിലേക്കു കൊണ്ടുവരാനുള്ള ചില ഭാഗ്യാന്വേഷികളുടെ പരിശ്രമത്തെ തച്ചുടയ്ക്കാനായിരുന്നു, ഹവാല റാക്കറ്റിനെ അദ്ദേഹം ആയുധമാക്കിയത്. അതോടൊപ്പം അധികാരസ്വപ്നത്തിൽ ആഴ്ന്നുകിടക്കുന്ന ബി.ജെ.പി നേതൃത്വത്തെ, അതെല്ലാം പാഴ്ക്കിനാവുകളാണെന്നു ബോദ്ധ്യപ്പെടുത്താനും അദ്ദേഹം മറന്നുപോയില്ല. ഇങ്ങനെ ചെയ്തതുവഴി സ്വന്തം രാഷ്ട്രീയഭാവിയെ റാവു അപകടത്തിലാക്കിയിരിക്കയാണെന്ന് ചിലർ ചൂണ്ടിക്കാണിക്കുന്നുണ്ട്. എതിർവശക്കാർ എല്ലാവരും ചേർന്നു കൈപൊക്കിയാൽ തലകുത്തിവീഴുന്ന ഒരു മന്ത്രിസഭയുമായാണ് റാവു, തന്റെ ഭരണകാണ്ഡം ആരംഭിച്ചതെന്ന് അവർ മറന്നുപോകുന്നു. ആ ന്യൂനപക്ഷത്തെ ഭൂരിപക്ഷമാക്കിയ അദ്ദേഹം അഞ്ചുകൊല്ലത്തെ കാലാവധി പൂർത്തിയാക്കാനും പോകുന്നു. ഈ മറിമായം, എങ്ങനെ അദ്ദേഹം സാധിച്ചു? റാവുവിന്റെ ഒരു സൈക്കളോജിക്കൽ പ്രൊഫൈൽ ആരെങ്കിലും തയാറാക്കണമെന്ന് അതുകൊണ്ടാണ് മുകളിൽ സൂചിപ്പിച്ചത്.

ചാണക്യനെപ്പറ്റി ഒരു കെട്ടുകഥയുണ്ട്. രാജാവിനെ കാണാനെത്തിയ ചാണക്യന്റെ കാൽവിരൽ ഉണങ്ങിയ പുൽനാമ്പു തട്ടി മുറിഞ്ഞുവെന്നും, അതിൽ കുപിതനായ ആ മഹാതന്ത്രശാലി ആ രാജവംശത്തെ മുഴുവൻ തകർത്തു തരിപ്പണമാക്കിയെന്നുമാണ് ആ കഥ. അതൊരു ഐതിഹ്യമല്ലെന്ന് നരസിംഹറാവുവിന്റെ രാഷ്ട്രീയ ജീവിതം കാണിക്കുന്നു.

രാഷ്ട്രീയശത്രുക്കളെ തിരഞ്ഞുപിടിച്ച് നശിപ്പിക്കുകയാണ് അദ്ദേഹം ഇത്രയും കാലം ചെയ്തുപോന്നിരുന്നത്. അങ്ങനെ ചെയ്യുമ്പോൾ, ഒരുതരം മാനസികാശ്വാസം അദ്ദേഹം അനുഭവിക്കുന്നുണ്ടാവണം. എലിയെ മാന്തിപ്പൊളിച്ച് രസിക്കുന്ന മാർജ്ജാരന്റെ തൃപ്തി.

പ്രായമേറുന്തോറും മനുഷ്യൻ ക്രൂരരാകാറുണ്ട്. നന്മ മുഴുവൻ വറ്റിപ്പോയ മനസ്സായിരിക്കും അവരുടേത്. മരണത്തെപ്പോലും ഒരു ക്രൂരവിനോദമായിട്ടായിരിക്കും അവർ കാണുക. കോൺഗ്രസ് രാഷ്ട്രീയത്തെയും അടിച്ചുപൊളിച്ച് രസിക്കുകയാണ് നരസിംഹറാവു; ഇനിയൊരു ഊഴം തനിക്കുണ്ടാവില്ലെന്ന ഉത്തമവിശ്വാസത്തോടെ.

ഇപ്പോൾ അദ്ദേഹം തകർത്തെറിഞ്ഞ രാഷ്ട്രീയസദാചാരം ഒന്നല്ല, അനവധി തലമുറകൾ പിന്നിട്ടാലും വീണ്ടെടുക്കാൻ കഴിയില്ല. കൈക്കൂലി വാങ്ങുകയും അഴിമതിയിൽ മുങ്ങി ആറാടുകയും ചെയ്യുന്നത് പൊതുജീവിതത്തിലെ അനിവാര്യതയാക്കിത്തീർത്ത നരസിംഹറാവുവിന് ചരിത്രം മാപ്പുകൊടുക്കുകയില്ലെന്നതും തീർച്ചയാണ്.

# ഹവാലയിൽ മുങ്ങിയ റാവു

നരേന്ദ്രൻ



കുപ്രസിദ്ധ ഹവാല ഇടപാടുകാരനായ എസ്. കെ. ജയിനിൽനിന്നും പ്രധാനമന്ത്രി നരസിംഹറാവു 3.55 കോടി സ്വീകരിച്ചതായ ആരോപണം ആരെയാണ് ഞെട്ടിക്കാത്തത്? ഇതുസംബന്ധിച്ച് സി.ബി.ഐ രേഖപ്പെടുത്തിയ ജയിനിന്റെ മൊഴിയായിരുന്നു ഈ ആരോപണവുമായി പൊതുവേദിയിലെത്തിയ വാജ്പേയി രേഖയായി കൊണ്ടുവന്നിരിക്കുന്നത്. ഭരണ-കോൺഗ്രസ്സ് വൃത്തങ്ങളെ അക്ഷരാർത്ഥത്തിൽ ഇതു പരിഭ്രാന്തരാക്കുകതന്നെ ചെയ്തു. പ്രധാനമന്ത്രിയെ രക്ഷിക്കാൻ ബാദ്ധ്യസ്ഥരായവർ ഉടൻതന്നെ പ്രതിക്രിയകൾ തേടി. പക്ഷേ, അവർ പുറപ്പെടുവിച്ച നിഷേധപ്രസ്താവന ആരെയും ബോദ്ധ്യപ്പെടുത്തുന്നതായില്ല.

ഏതെങ്കിലും ഇടത്തട്ടുകാരിലൂടെ "തുച്ഛമായ"തുകയായ 3.55 കോടി പ്രധാനമന്ത്രി വാങ്ങിയെന്നു പറയുന്നത് വിശ്വസിക്കാൻ പ്രയാസമാണ്. ഈവിധത്തിലുള്ള അഴിമതിയെ കലയായി വികസിപ്പിക്കണമെന്നുണ്ടായിരുന്നെങ്കിൽ. പത്തോ ഇരുപതോ മണിക്കൂർകൊണ്ട് പതിനായിരക്കണക്കിനു കോടി രൂപ. അദ്ദേഹത്തിന് ഇന്ത്യയ്ക്കകത്തും വിദേശത്തും സ്വരുക്കൂട്ടാമായിരുന്നു. ഇന്ത്യയിലെയും വിദേശത്തെയും പണച്ചാക്കുകളോട് തന്റെ ഇംഗിതം സൂചിപ്പിച്ചാൽ മാത്രം മതിയായിരുന്നു. അങ്ങനെയിരിക്കെ, ഇത്ര നിസ്സാരമായ തുക വാങ്ങാൻ എന്തിന് അദ്ദേഹം ഒരുങ്ങി? പലരെയും വിസ്മയപ്പെടുത്തിയിരിക്കയാണ് ഈ സംഭവം. ആരോപണം നിഷേധിക്കപ്പെട്ടെങ്കിലും, അഴിമതിവൃത്തത്തിനകത്ത് റാവുവും ഉൾപ്പെടുമെന്ന വിശ്വാസം, പതുക്കെ ജനങ്ങളിൽ പ്രബലമായിവരികയാണ്.

നരസിംഹറാവു പ്രധാനമന്ത്രിയായി അധികാരമേറ്റെടുത്തതു മുതൽ, അദ്ദേഹത്തിന്റെയും സഹപ്രവർത്തകരുടെയും പണമിടപാടുകൾ സംബന്ധിച്ച വിവരങ്ങളെല്ലാം അദ്ദേഹത്തിന്റെ പ്രതിയോഗികൾ ശേഖരിച്ചു വരികയായിരുന്നു. നാലരക്കൊല്ലത്തിനിടയിൽ, അദ്ദേഹത്തിന്റെ ഭരണകൂടം അഴിമതിയിൽ മുങ്ങിത്താഴ്ന്നു കഴിഞ്ഞു. ബാങ്കിംഗ് അപവാദം, ഗോൾഡ് സ്റ്റാർ അഴിമതി, പഞ്ചസാര കുംഭകോണം തുടങ്ങി അഴിമതികൾ ഏതാണ്ട് എണ്ണായിരത്തിൽപ്പരം കോടി രൂപ ഉൾപ്പെടുന്നതായിരുന്നു. മന്ത്രിമാരായ ശങ്കരാനന്ദിനെയും രാമേശ്വർ ഠാക്കൂറിനെയും കല്പനാഥ റായിയെയും ഇതിന്റെ പേരിൽ മന്ത്രിസഭയിൽനിന്നും പുറത്താക്കിയെന്നതൊഴികേ ഗുരുതരമായ ഈ അഴിമതികളുടെ പേരിൽ ആരും



ശിക്ഷിക്കപ്പെട്ടില്ല. അതു മാത്രമല്ല, അതിന്റെ ഉത്തരവാദിത്വം അദ്ദേഹം ഏറ്റെടുത്തതുമില്ല. ഒരു സ്യൂട്ട്കേസിൽ ഒരുകോടിരൂപ പ്രധാനമന്ത്രിയെ ഏല്പിച്ചതായി ഓഹരിക്കച്ചവടക്കാരനായ ഹർഷദ്മേത്ത ആരോപിച്ചു. അതുസംബന്ധമായ എല്ലാ വിശദാംശങ്ങളും അദ്ദേഹം പുറത്തുവിടുകയും ചെയ്തു. പക്ഷേ, അതിനുശേഷം നാലുദിവസം കഴിഞ്ഞാണ്, അധികൃതർ അതു നിഷേധിച്ചത്. ഫയലുകളും മറ്റു രേഖകളും തിരുത്താൻ അതിനിടയിൽ അവർക്കു സമയം കിട്ടിയിരിക്കുമല്ലോ.

ഹവാലക്കേസിൽ നരസിംഹറാവുവിന്റെ പേരുകൂടി ഉൾപ്പെട്ടതോടെ മറ്റു പ്രശ്നങ്ങളെല്ലാം പിന്നാക്കം പോയിരിക്കയാണ്. ഒരുകാര്യം വ്യക്തമാണ്. റാവു രാജിവയ്ക്കില്ല. തിരഞ്ഞെടുപ്പിന് ഇനി മൂന്നാലു മാസമേയുള്ളൂ. അതുവരെ അദ്ദേഹം പ്രതിയോഗികളെ നേരിട്ടു നില്ക്കുകതന്നെ ചെയ്യും. തന്നെ ഒഴിവാക്കാൻ കോൺഗ്രസ്സുകാർക്കു സാധിക്കുകയില്ലെന്ന് റാവുവിനു നന്നായറിയാം. കോൺഗ്രസ്സുകാർക്കാകട്ടെ, റാവുവിനെ കൈവിടാനും സാധിക്കുകയില്ല. മറിച്ച്, റാവുവിനെ ഒറ്റപ്പെടുത്തി ആക്രമിച്ചാൽ പാർട്ടിതന്നെ തകർന്നുവീഴുമെന്നുതന്നെയല്ല, തിരഞ്ഞെടുപ്പിൽ, പൂർണ്ണമായി തുടച്ചുനീക്കപ്പെടുകയും ചെയ്യും. അദ്ദേഹത്തിനെതിരെ കലാപക്കൊടി ഉയർത്തിയിരിക്കുന്ന കരുണാകരനും രാജേഷ് പൈലറ്റിനുമെല്ലാം ഇതു നന്നായറിയാം. അതുകൊണ്ടുതന്നെ അവർക്കു കൈയുംകെട്ടി നോക്കിയിരിക്കേണ്ടി വരും.

ജപ്പാനെയോ, മറ്റു രാജ്യങ്ങളെയോപോലെ, ബാദ്ധ്യത ഏറ്റെടുക്കൽ ഇവിടെ വിരളമായേ ഉണ്ടാകാറുള്ളൂ. എല്ലാത്തിനുമുപരി, പ്രധാനമന്ത്രിയുടെ അധീനതയിലുള്ള സീമാതീതമായ അധികാരത്തെപ്പറ്റി ആരും ബോദ്ധ്യവാന്മാരുമല്ല. ഇന്ത്യൻ ഭരണഘടന ഇക്കാര്യത്തിൽ നിശ്ശബ്ദമാണ്. നെഹ്രുവിന്റെ കാലംതൊട്ടു നടപ്പിലായി വന്ന കീഴ്‌വഴക്കങ്ങൾ കാണിക്കുന്നത്, എല്ലാ മേഖലയിലും പ്രധാനമന്ത്രിക്കും അപാരമായ അധികാരമുണ്ടെന്നതാണ്. രാജീവ്ഗാന്ധി മാത്രമാണല്ലോ പ്രധാനമന്ത്രിമാരുടെ നിരയിൽ അഴിമതിയാരോപണത്തിനു വിധേയനായത്. അത്തരം ആകസ്മികതകൾ സംഭവിക്കുമ്പോൾ എന്തുചെയ്യണമെന്നു വ്യക്തമല്ല. ബോഫോഴ്സ് അപവാദം ഇതിനൊരുദാ



ഹരണമാണ്. [illegible]ബന്ധിച്ച [illegible]മായിരുന്നല്ലോ രാജീവ്ഗാന്ധിക്കും അതുവഴി കോൺഗ്രസ്സിനും തിരിച്ചടിയായത്.

ഹവാല വിവാദം കൊടുമ്പിരിക്കൊണ്ടു നില്ക്കുമ്പോഴും, കാശ്മീർ ഭീകരപ്രവർത്തകർക്കു പണം എത്തിക്കാനുള്ള ഉപാധി എസ്.കെ. ജയിനും സഹോദരങ്ങളുമായിരുന്നുവെന്ന യാഥാർത്ഥ്യം ആരും ശ്രദ്ധിക്കുന്നില്ലെന്നതു പരിതാപകരമായിരിക്കുന്നു. അന്വേഷണത്തിനിടയിൽ ഒരു അമീർഭായിയുടെ പേരു പുറത്തുവന്നതാണ്. ദുബായിയിലാണ് അയാൾ. ജയിൻ സഹോദരന്മാരുടെ ഹവാല ഇടപാടിനുള്ള പണം ഏർപ്പാടാക്കിയിരുന്നത് അയാൾ ആയിരുന്നുവത്രേ! പക്ഷേ, സി.ബി.ഐയ്ക്ക് ഇതേപ്പറ്റി വിവരമൊന്നുമില്ല.

ഏതാണ്ട് ഒരുലക്ഷം കോടിരൂപയാണ് ഹവാല ഇടപാടിലൂടെ കൈമറിയുന്നതെന്നാണ് ഒരു കണക്ക്. ഇതിൽ നല്ലൊരു ശതമാനം. അസ്ഥിരീകരണപ്രവർത്തനങ്ങൾക്കായി ഉപയോഗിക്കുന്നു. ദേശവിരുദ്ധപ്രവർത്തനങ്ങളിൽ മുഴുകിക്കഴിയുന്നവരിലും, ഭീകരപ്രവർത്തനത്തിനു പണം ചെലവാക്കുന്നവരിലുംനിന്നാണ് നമ്മുടെ രാഷ്ട്രീയക്കാരും മറ്റു പൊതുപ്രവർത്തകരും പണം സ്വീകരിക്കുന്നതെന്നത് ഇന്നത്തെ നിർഭാഗ്യകരമായ അവസ്ഥയെയാണ് കാണിക്കുന്നത്.

ഹവാല അപവാദത്തിൽ നരസിംഹറാവുവിന്റെ

(ശേഷം 45-ാം പേജിൽ)



# ശാന്തനിശ്ചലമായ കാലം

കെ.പി. അപ്പൻ



സ്ഥിരരൂപമില്ലാതെ നമ്മെ ഭ്രമിപ്പിക്കുന്ന ഒന്നാണ് കാലത്തെക്കുറിച്ചുള്ള അനുഭവം. ചില എഴുത്തുകാരുടെ കൃതികളിലെ കാലത്തിന്റെ വേഗമാർന്ന പ്രവാഹവും മന്ദഗതിയും നിഗൂഢമായ കയങ്ങളും നമ്മുടെ ജിജ്ഞാസയെ വിഭ്രമിപ്പിക്കുകയും ബോധത്തിന്റെ പ്രസന്നജഗത്തിനെ താറുമാറാക്കുകയും ചെയ്യുന്നു. മറ്റു ചില എഴുത്തുകാരുടെ കൃതികളിൽ കാലദർശനം സുതാര്യതയുടെ തനിമയുള്ള ഇച്ഛകളായി പ്രത്യക്ഷപ്പെടുന്നു. എം.ടിയുടെ കാലബോധം ഈ സ്വഭാവമാണ് പ്രകടിപ്പിക്കുന്നത്.

തെറ്റിദ്ധരിക്കാൻ ഇടയില്ലാത്ത സമയബോധമാണ് എം.ടി സൃഷ്ടിക്കുന്നത്. ഈ സമയബോധം ഭാഷയിൽ സംഗീതമായി നിറഞ്ഞ് വായനക്കാരന്റെ മനസ്സിൽ ഇമ്പങ്ങളുടെ നൈരന്തര്യം സൃഷ്ടിച്ചുകൊണ്ടും മറ്റൊരു മാർഗ്ഗത്തിൽ കഥാപാത്രങ്ങളുടെ ജീവിതപ്രതീക്ഷകളെ നിരന്തരം വിഫലമാക്കുന്ന കാലത്തിന്റെ അലിവില്ലായ്മ ആവാഹിച്ചുകൊണ്ടും വിഷാദഭാരമായി ഒഴുകുന്നു. 'മഞ്ഞി'ൽ ഇങ്ങനെയൊരു അനുഭവമാണുള്ളത്. വിമലയുടെ മനസ്സിൽ കാലം മുമ്പോട്ടും പിറകോട്ടും സഞ്ചരിക്കുകയും ഭൂതകാലം മാറിക്കൊണ്ടിരിക്കുന്ന വർത്തമാനകാലത്തിൽ നിരന്തരം വികസിക്കുകയും ചെയ്യുന്നു. അതിനാൽ ഭൂതകാലം അതായിത്തന്നെ നില്ക്കാതെ വികസിക്കുന്ന വർത്തമാനകാല നിമിഷമായി പരിണമിക്കുകയും അങ്ങനെ സംവത്സരങ്ങൾപോലെയുള്ള നിമിഷങ്ങൾ എന്ന കല്പന എം.ടിയുടെ സമയബോധത്തിൽ യാഥാർത്ഥ്യമായിത്തീരുകയും ചെയ്യുന്നു. ഭൂതകാലം ഹെൻറി ജയിംസ് പറഞ്ഞതുപോലെ വെള്ളത്തിൽ വീണ എണ്ണത്തുള്ളികൾപോലെ ബോധമാകെ വ്യാപിക്കുകയും സ്മരണകളുടേയും ഇന്ദ്രിയാനുഭവങ്ങളുടേയും പ്രവഹിക്കുന്ന അവസ്ഥ ഭാഷയിൽ കാലമെന്നു 'കേൾക്കുന്ന സംഗീത'മായി പെരുകുകയും. വീണ്ടും പെരുകുകയും ചെയ്ത് നോവലിനെ ദീർഘമായ ഭൂതകാലാനുഭവമാക്കി മാറ്റുന്നു. മിശ്ര മടങ്ങിവരുമെന്നുള്ള പ്രതീക്ഷ ഭാവികാലത്തിന്റെ ഹ്രസ്വമായ ദർശനമായി അതിന്റെ ക്ഷണികസാന്നിദ്ധ്യം അറിയിക്കുമ്പോൾ, വിമലയുടെ മാനസികകാലത്തെ മുൻനിർത്തിയുള്ള 'മഞ്ഞി'ലെ കാലദർശനം ദീർഘമായ ഭൂതകാലത്താലും ഹ്രസ്വമായ ഭാവികാലത്താലും വലയം ചെയ്യപ്പെട്ട വർത്തമാനകാലമായി മാറുന്നു. അങ്ങനെ 'മഞ്ഞി'ൽ എം.ടിയുടെ കാലബോധം വിചിത്രമായൊരു ഡമരു സൃഷ്ടിക്കുന്നു. ഡമരു കാലത്തിന്റെ ചിഹ്നമാണെന്നും അതിലുപരി അത് സമയപ്രവാഹത്തിന്റെ തത്ത്വചിന്തയിലെ പുരാതനമായ അതിർത്തിയാണെന്നും നമുക്കറിയാം. ഡമരുവിന്റെ രണ്ടു മുഖവട്ടങ്ങളിൽ ഒന്ന് ഭൂതകാലത്തിലേക്കും മറ്റൊന്ന് ഭാവികാലത്തിലേക്കും തിരിഞ്ഞിരിക്കുന്നതായും ഡമരുമധ്യം വർത്തമാനകാലമായി നിലകൊള്ളുന്നതായും ഭാരതീയ തത്ത്വചിന്ത വ്യാഖ്യാനിച്ചിട്ടുണ്ട്. ഡമരുമധ്യത്തിൽനിന്ന് ഇരുവശങ്ങളിലുമുള്ള മുഖവട്ടത്തിലേക്കുള്ള നീളം ഏകദേശം ഒരുപോലെയാണ്. ഈ ഡമരുവിന്റെ രൂപം എം.ടിയുടെ കാലബോധം മാറ്റിമറിക്കുന്നു. ദീർഘമായ ഭൂതകാലത്തോടും ക്ഷണികമായ പ്രതീക്ഷകളിൽ തെളിയുന്ന ഹ്രസ്വമായ ഭാവികാലദർശനത്തോടും കൂടിയ 'മഞ്ഞി'ലെ കാലബോധം ഒരുവശം നീളം കൂടിയതും മറുവശം നീളം കുറഞ്ഞതുമായ ഒരു വിചിത്ര ഡമരുവിനെ സൃഷ്ടിക്കുന്നു. ഇതുവഴി ഘടികാരത്തെ ഛിന്നഭിന്നമാക്കുന്ന ക്ഷുഭിതരായ നോവലിസ്റ്റുകളെ ഓർമ്മിപ്പിക്കുംവിധം കാലത്തിന്റെ പുരാതനചിഹ്നമായ ഡമരുവിന്റെ രൂപം എം.ടി സൗമ്യതാപൂർവ്വം തകർക്കുന്നു.



കാലത്തിന്റെ ഇടവിടാതുള്ള ഒഴുക്കും സങ്കീർണ്ണതയും 'രണ്ടാമൂഴ'ത്തിൽ ഇല്ല. ഈ നോവലിൽ സങ്കേതത്തിന്റെ ഭാഗമെന്ന നിലയിൽ സൗന്ദര്യബോധപരമായ കാലമാണ് (Aesthetic time) എം.ടി മുഖ്യമായും സൃഷ്ടിക്കുന്നത്. ഇവിടെ ചരിത്രപരമായി ഒടുവിൽ നടന്നത് ആദ്യം അവതരിപ്പിക്കുകയാണ്. ഈ വിധം അനുഭവങ്ങളുടെ ചരിത്രപരമായ ക്രമം തെറ്റിക്കുകയും ഒടുവിലത്തെ സംഭവങ്ങളെ

ആദ്യം അവതരിപ്പിക്കുകയും ചെയ്യുമ്പോൾ ഇതിഹാസത്തിൽനിന്നു വ്യത്യസ്തമായി സമഗ്രവീക്ഷണത്തിന്റെ ഊന്നൽ നോവലിൽ മാറുന്നു. അതുകൊണ്ടാണ് ഭീമൻ മുഖ്യകഥാപാത്രമാകുകയും അയാളുടെ ഓർമ്മകൾക്കു പ്രാധാന്യം വന്നുകൂടുകയും ചെയ്തത്. എന്നാൽ ഈ ഓർമ്മകളെ ഒരു പ്രവാഹമായി അവതരിപ്പിക്കാതിരിക്കുകയും അവയെ വേറിട്ടുനില്ക്കുന്ന കണങ്ങളുടെ പരസ്പരതയുള്ള പിന്തുടർച്ചക്രമത്തിൽ മാത്രം അവതരിപ്പിക്കുകയും ചെയ്യുകവഴി ആധുനികമായ കാലബോധത്തെ പ്രമേയത്തിനു യോജിച്ചവിധം അകറ്റിനിർത്തിക്കൊണ്ട് ക്ളാസ്സിക്കുകളിലെ ഓർമ്മകൾക്കുണ്ടായിരിക്കേണ്ട അഭിജാതഗൗരവം നിലനിർത്തുകയാണ് എം.ടി ചെയ്തത്. ഈ വിധം 'രണ്ടാമൂഴ'ത്തിലെ സൗന്ദര്യബോധപരമായ കാലത്തെ എം.ടി ഭദ്രമാക്കി. എന്നാൽ ദർശനത്തിന്റെ ഭാഗമായി വരേണ്ട കാലബോധത്തിന് നോവലിസ്റ്റിന്റെ ശ്രദ്ധ കിട്ടാതെ പോയി. ഇതിഹാസത്തിലെ ബലിഷ്ഠമായ ജീവിതദർശനത്തിൽ സംഭൃതമായിരിക്കുന്ന ദൃഢസാന്ദ്രമായ കാലദർശനം 'രണ്ടാമൂഴ'ത്തിലും ആവിർഭവിക്കേണ്ടതായിരുന്നു. മറഞ്ഞുനിന്നുകൊണ്ട് സകലതിനെയും അഗാധതയിൽ തകർക്കുന്ന കാലത്തിന്റെ ക്രോധവർഷം ഭർത്തൃഹരി പാടിയതുപോലെ മനോഹരങ്ങളായ ആ രാജധാനികളെയും രാജാക്കന്മാരെയും. അവരുടെ സുന്ദരികളെയും മദമത്തരായ രാജകുമാരന്മാരെയും രാജാവിനു ചുറ്റുമുള്ള പണ്ഡിതസദസ്സിനേയും വിനാശത്തിലേക്കു തള്ളിവിടുന്ന ശക്തിയായി വ്യാസമഹാഭാരതത്തിൽ അവതരിക്കുന്നുണ്ട്. കാലത്തിന്റെ ഈ ദുശ്ശാസനത്വം അനുഭവത്തിലേക്കു കൊണ്ടുവരുന്ന കാര്യം പരിഗണിക്കപ്പെടാതെ പോയത് 'രണ്ടാമൂഴ'ത്തിന്റെ പ്രധാന പരിമിതിയാണ്. മനുഷ്യരെ ഭയചകിതരാക്കുന്ന കാലത്തിന്റെ ഈ ഭയങ്കരമായ ദന്തനിര പ്രദർശിപ്പിക്കുന്ന കാര്യത്തിൽ പി.കെ. ബാലകൃഷ്ണനും വിമുഖത കാണിക്കുന്നു.



എം.ടിയുടെ ദർശനത്തിന്റെ ഭാഗമായി വരുന്ന കാലബോധം മറ്റൊന്നാണ്. അത് അദ്ദേഹത്തിന്റെ കലാവ്യക്തിത്വവുമായി ബന്ധപ്പെട്ടുനിന്നുകൊണ്ട് നിത്യതയോടുള്ള അദ്ദേഹത്തിന്റെ ആഭിമുഖ്യത്തെ പരോക്ഷമായി ധ്വനിപ്പിക്കുകയും മുഖം പടം മാറ്റി നിർമ്മാണരഹസ്യത്തിന്റെ വികാരപ്രകടനം ചൂണ്ടിക്കാണിച്ചു തരികയും ചെയ്യുന്നു. അതാണ് എം.ടിയുടെ രചനയിൽ നിരന്തരം കടന്നുവരുന്ന ശാന്തനിശ്ചലമായ കാലത്തിന്റെ ദർശനം. വത്സരങ്ങളുടെ സമൃദ്ധികൊണ്ടു പെരുകുകയും അഖിലഭൂതലത്തെ കീഴ്പ്പെടുത്തുകയും ചെയ്യുന്ന കാലത്തെ ശാന്തനിശ്ചലമായി കാണാനുള്ള പ്രേരണകൊണ്ടാണ് തടാകത്തിലെ ജലംപോലെ തളംകെട്ടിക്കിടക്കുന്ന കാലം (മഞ്ഞ്) എന്നും. ''.....കുറച്ചു സ്ഥലത്ത് ജലം നിശ്ചലമായിരുന്നു. ഉത്സവക്രീഡകൾ കഴിഞ്ഞ് കാലം വിശ്രമിക്കുന്ന കളിക്കളംപോലെ-'' (രണ്ടാമൂഴം) എന്നും എഴുതി ശാന്തനിശ്ചലമായൊരു കാലത്തെയാണ് എം.ടി ഭാവന ചെയ്യുന്നത്. 'പകൽക്കിനാവ്' എന്ന ചലച്ചിത്രത്തിൽ സ്വന്തം വീട്ടിലേക്ക് അനേക വർഷങ്ങൾക്കുശേഷം മടങ്ങിവരുന്ന നായകൻ 'കാലം ഇവിടെ സ്തംഭിച്ചു നില്ക്കുന്നു' എന്നു പറയുന്നുണ്ട്. സിനിമയിലെന്നപോലെ കാലത്തെ ഈ വിധം മരവിപ്പിക്കുമ്പോൾ കാലത്തെ കിണറായി കല്പന ചെയ്ത ഇവാൻ ബുനിയനേയും, കാലത്തിന്റെ പ്രവാഹം റദ്ദാക്കിയിരിക്കുന്നു എന്നു പറഞ്ഞ തോമസ് ഗോൾഡിനേയും. കാലം പ്രവാഹമല്ല. നിശ്ചലമായ ജലാശയമാണ് എന്നെഴുതിയ ഫ്ളോബറിനേയും ഓർമ്മിപ്പിക്കുംവിധം ശാന്തനിശ്ചലമായൊരു കാലത്തിന്റെ കാഴ്ചയിലൂടെ തന്റെ കലാവ്യക്തിത്വത്തിന്റെ ആഭിമുഖ്യങ്ങളും സ്വഭാവങ്ങളും ധ്വനിപ്പിക്കുകയാണ് എം.ടി ചെയ്തത്.

ശാന്തനിശ്ചലമായ കാലത്തിന്റെ ദർശനം കലാകാരനു നിത്യതയോടുള്ള ആഭിമുഖ്യത്തെ സൂചിപ്പിക്കുന്നു. ജലാശയം എന്ന വാക്ക് 'രണ്ടാമൂഴ'ത്തിൽ അനേകം പ്രാവശ്യം ആവർത്തിക്കുന്നുണ്ട്. നിശ്ചലമായ ജലാശയംപോലെയുള്ള കാലവും കലാകാരന്റെ ബോധവും ഒന്നുതന്നെയാണ്. ശാന്തനിശ്ചലമായ ജലാശയത്തിൽ നാം സൃഷ്ടിക്കുന്ന ഒരു ചലനം പിന്നീടു വൃത്താകൃതിയിലുള്ള അലകളുടെ പരമ്പരകൾ വളർത്തിയെടുക്കുന്നതുപോലെ. കലാകാരന്റെ ശാന്തനിശ്ചലമായ ബോധത്തിൽ വന്നുവീഴുന്ന ഒരു ലഘുസംഭവം പൊടുന്നനേ ഒരു ചെറിയ വികാരം സൃഷ്ടിച്ചതിനുശേഷം അലകൾപോലെയുള്ള വികാരങ്ങളുടെ പരമ്പരതന്നെ വളർത്തിയെടുക്കുന്നു. ഇവിടെ കാലവും കലാകാരന്റെ ബോധവും സൗന്ദര്യപരമായൊരു അഭേദകല്പനയായി മാറുകയാണ്. അതിനാൽ ശാന്തനിശ്ചലമായ കാലത്തെക്കുറിച്ചുള്ള ഈ എഴുത്തുകാരന്റെ ദർശനം പരോക്ഷമായി നിത്യതയോടുള്ള ആഭിമുഖ്യവും തന്റെ പ്രചോദിതമായ മനസ്സിനുള്ള ചിഹ്നവ്യാഖ്യാനവുമാണ്.

*(ഡി.സി. ബുക്സ് പ്രസിദ്ധീകരിക്കുന്ന 'സമയപ്രവാഹവും സാഹിത്യകലയും' എന്ന ഗ്രന്ഥത്തിലെ ഒരു ഭാഗം.)*



# വേറിട്ടൊരു സ്വരം

## വി. രാജകൃഷ്ണൻ



**വ**ർഷങ്ങൾക്കുമുമ്പ് സ്കൂൾക്കുട്ടിയായിരുന്ന കാലത്താണ് ഞാൻ എം.ടിയുടെ ''ശാന്തിപർവ്വം'' എന്ന കഥ ആദ്യമായി വായിച്ചത്. എന്റെ ഇളം ബുദ്ധിക്ക് അന്ന് അതു പൂർണ്ണമായി ഉൾക്കൊള്ളാൻ സാധിച്ചതായി തോന്നുന്നില്ല. ആ കഥയിലെ നെടുവീർപ്പും. തേങ്ങലും മനസ്സിനെ ചെറുതായി ഉലച്ചിരിക്കാം. പക്ഷേ, അതിനപ്പുറത്തായി കഥയുടെ പശ്ചാത്തല'ത്തിൽ നിലകൊള്ളുന്ന കടലിന്റെ ഇരമ്പൽ എനിക്കു പിടിച്ചെടുക്കാൻ ഴിഞ്ഞില്ല. അതിൽപ്പിന്നെ എന്റെ മാനസികവളർച്ചയുടെ ഓരോ ഘട്ടത്തിൽപ്പെട്ടും ഞാൻ ആ കഥ വായിക്കുകയുണ്ടായി. അലങ്കാരഭാഷയിൽ പറഞ്ഞാൽ അത് എന്നിൽ വളർന്നുകൊണ്ടിരുന്നു. കഥയുടെ വിപരീതാർത്ഥത്തിലുള്ള തലക്കെട്ടും. അതിനകത്തെ മഹാഭാരതത്തിൽനിന്നുള്ള ഉദ്ധരണികളും, മായുന്ന അന്തിച്ചോപ്പും. നീളത്തിൽ പതിയുന്ന നിഴലുകളും, പിറക്കാത്ത പ്രകാശവും എല്ലാം കൂടിപ്പിണഞ്ഞ് വിവരിക്കാനാവാത്തൊരു അസ്വാസ്ഥ്യം പിന്നിലവശേഷിപ്പിച്ചതുപോലുണ്ട്.





''ശാന്തിപർവ്വം'' അതിന്റെ ശില്പത്തിലോ ഘടനയിലോ എം.ടിയുടെ പതിവുസമ്പ്രദായത്തിൽനിന്നു വിട്ടകന്നു നില്ക്കുന്നു എന്നല്ല ഞാനിവിടെ സൂചിപ്പിക്കുന്നത്. ആരുടെ കാഴ്ചപ്പാടിലൂടെയാണോ അദ്ദേഹമിവിടെ കഥ അവതരിപ്പിച്ചിട്ടുള്ളത്, അയാൾ എം.ടിയുടെ നായകന്മാരുടെ സ്ഥിരം സവിശേഷതകൾ പലതും പങ്കുപറ്റുന്ന ഒരു കഥാപാത്രമാണ്. ഓർമ്മയുടെ തന്ത്രികളിൽ വിരലോടിച്ച് വിഷാദത്തിന്റെ സംഗീതമുതിർക്കാനുള്ള വാസന അയാൾക്കുണ്ട്. വിട്ടൊഴിയാതെ നില്ക്കുന്ന ഏകാന്തതാബോധവും, സ്വയം കുറ്റപ്പെടുത്താനുള്ള തീക്ഷ്ണമായ വാസനയും, ആത്മാനുകമ്പയുടെ സ്ഫുരണങ്ങളും എല്ലാം കൂടിക്കലർന്ന ഒരുതരം വിഭക്തവ്യക്തിത്വമാണ് അയാളുടേത്. എം.ടിയുടെ സാധാരണ നായകന്മാരിൽനിന്ന് അയാളെ വേർതിരിച്ചു നിർത്തുന്ന ഒരു ഘടകം, അയാൾ അവിവാഹിതനും വൃദ്ധനുമാണെന്നതാണ്. വാർദ്ധക്യം അയാളുടെ കുതറിത്തെറിക്കുന്ന ഓർമ്മകൾക്കു രക്ഷാമാർഗ്ഗങ്ങളില്ലാത്ത അടഞ്ഞ സ്വഭാവം സമ്മാനിക്കുന്നു. അടുത്തുവരുന്ന മരണത്തെക്കുറിച്ചുള്ള ബോധം അയാളുടെ ചെറിയ ചലനങ്ങൾക്കുപോലും കനംവയ്പിക്കുന്നു. ഒരു പിൻഗാമിയില്ലാതെയാണ് താൻ ഈ ഭൂമിയിൽനിന്നു വിടപറയാൻ പോകുന്നത് എന്ന ചിന്ത അയാളുടെ നഷ്ടഭീതിക്ക് ആഴം പകരുന്നു. ഒരിക്കൽ സന്ന്യാസത്തിന്റെ വാതിൽക്കൽച്ചെന്ന് തിരിച്ചുപോന്ന അയാൾ ഇപ്പോൾ തന്റെ ഉള്ളിൽ പോരടിക്കുന്ന ആസക്തിയുടേയും. വിരക്തിയുടേയും പ്രേരണകളെ മാറിമാറി പിന്തുടരുന്നു. താൻ എത്തിപ്പെട്ടിട്ടുള്ള ഭൂപശ്ചാത്തലത്തിന്റെ പ്രത്യേകതകൂടി ജനനമരണങ്ങളുടെ ദുരൂഹതയെ സംബന്ധിക്കുന്ന അയാളുടെ തോന്നലുകൾക്കു പുതിയൊരു മുഴക്കം സമ്മാനിക്കുന്നതുപോലുണ്ട്. മൂന്നു സമുദ്രങ്ങൾ കൈകോർത്തുപിടിച്ച് ആർത്തുവിളിക്കുന്ന സ്ഥലത്തുനിന്നുകൊണ്ടു തിരിഞ്ഞുനോക്കുമ്പോൾ പിന്നിട്ട വഴിയിലെല്ലാം ഇരുട്ടായിരുന്നു എന്ന അയാളുടെ കണ്ടെത്തലിനു ശക്തിയേറുന്നു.

(ശേഷം 49-ാം പേജിൽ)

# ഗ്രാമത്തനിമ എനിക്ക് പ്രിയപ്പെട്ടത്

## എം.ടി. വാസുദേവൻ നായർ

എന്റെ ഗ്രാമം എന്നുതന്നെ വിശേഷിപ്പിക്കാവുന്ന വൈകാരികബന്ധമുള്ളതാണ് ഈ പ്രദേശം. കുമരനല്ലൂർ സ്കൂളിൽ പഠിക്കുന്ന കുട്ടിക്ക് ശുകപുരം തൊട്ടടുത്ത സ്ഥലമാണ്. എന്റെ ഗ്രാമംപോലെതന്നെ എനിക്കു പ്രിയപ്പെട്ടതാണ് ഈ പ്രദേശവും. അതിന്റെ പിന്നിലെ വൈകാരിക ബന്ധത്തെപ്പറ്റി പള്ളിപ്പാട് ഇവിടെ സൂചിപ്പിച്ചു. ഞാൻ സ്വന്തമായി നിർമ്മിക്കുകയും, സംവിധാനം ചെയ്യുകയും ചെയ്ത 'നിർമ്മാല്യം' എന്ന ചലച്ചിത്രം ഈ പരിസരപ്രദേശത്തുനിന്നുമാണ് എടുത്തത്. ആ ഓർമ്മ ഇന്നും എന്റെ മനസ്സിൽ പച്ചപിടിച്ചു നില്ക്കുന്നു. അങ്ങനെ ഒരുപാടു വൈകാരികബന്ധമുള്ള ഈ പ്രദേശത്ത് ഇത്തരത്തിലുള്ള ഒരു സമ്മേളനത്തിൽ പങ്കെടുക്കുക എന്നുള്ളത് എന്റെ സന്തോഷപൂർവ്വമായ കടമകളിലൊന്നാണെന്ന് ഞാൻ വിശ്വസിക്കുന്നു. നിങ്ങൾ നല്കിയ അഭിനന്ദനത്തിനു ഞാൻ അതീവ കൃതജ്ഞനാണ്. ഈ ഗ്രാമത്തനിമ എന്റെ പ്രിയപ്പെട്ട വിഷയമാണ്. നഷ്ടപ്പെടുന്ന ഗ്രാമത്തനിമയെപ്പറ്റി ദുഃഖിക്കുന്ന ഒരു മനസ്സും എനിക്കുണ്ട്.

എന്റെ മുഴുവൻ കൃതികളും വായിക്കാതെ 'നിങ്ങൾക്കു കൂടല്ലൂരിനെപ്പറ്റി മാത്രമേ എഴുതാനുള്ളൂ' എന്നു പരിഹാസമായി പലരും എന്നോടു ചോദിക്കാറുണ്ട്. കൂടല്ലൂരിലെ മനുഷ്യനും, ശുകപുരത്തെ മനുഷ്യനും, ചണ്ഡീഗഢിലെ മനുഷ്യനും ഒന്നുതന്നെയാണ്. മനുഷ്യന്റെ ആത്യന്തികമായ പ്രശ്നങ്ങൾ, മനുഷ്യൻ നേരിടുന്ന സന്ധികൾ, പ്രതിസന്ധികൾ, അവന്റെ വിഫലതകൾ, പ്രതീക്ഷകൾ, ആവേശങ്ങൾ, ഉത്കണ്ഠകൾ ഇതൊക്കെ ലോകമെമ്പാടുമുള്ള മനുഷ്യരുടെ സ്വഭാവമാണ്. ഗ്രാമത്തിന്റെ കഥ പറയുമ്പോൾ അത് എവിടെയൊക്കെയോ ഉള്ള മനുഷ്യരുടെ കഥയായി മാറും. അത് എന്റെയൊരു പരാധീനതയാണ്. ഗ്രാമത്തിനപ്പുറത്തുള്ള മനുഷ്യരെക്കുറിച്ചും, ഇന്ത്യയ്ക്കപ്പുറത്തുള്ള നാടുകളെ പശ്ചാത്തലമാക്കിയും ഞാനെഴുതിയിട്ടുണ്ട്. ഒരു ഗ്രാമത്തിലെ ജീവിതപ്രശ്നം പലപ്പോഴും സാർവലൗകികപ്രശ്നമായി മാറുന്നു. അതിനു പൊതുവേ സാംസ്കാരിക പ്രതിസന്ധി എന്നു പറയും. ഈ കാലഘട്ടത്തിലെ പ്രധാന സാംസ്കാരിക പ്രതിസന്ധിയാണ് ആഗോളവൽക്കരണത്തിന്റെ ഭാഗമായി ചെറിയ ഭാഷകൾ പതുക്കെപ്പതുക്കെ നശിച്ചുകൊണ്ടിരിക്കുന്നത്. അല്ലെങ്കിൽ നശിപ്പിച്ചുകൊണ്ടിരിക്കുന്നത്. ഭാഷ നമ്മുടെ സാംസ്കാരിക പൈതൃകംതന്നെയാണ്. നമ്മുടെ തനിമയും തനതായ കലാരൂപങ്ങളും ഇന്നും കൊണ്ടുനടക്കുന്നത് ഉൾനാടുകളിലാണ്. ഇവിടെ വന്നപ്പോൾ പള്ളിപ്പാടിന്റെ വീട്ടുമുറ്റത്ത് പൂതനും തിറയും കളിക്കുന്നു. ഇവയൊക്കെ നമ്മുടെ ജീവിതവുമായി ബന്ധപ്പെട്ട കാര്യങ്ങളാണ്. ഇവിടത്തെ കുട്ടികളുടെ ജീവിതവുമായി ബന്ധമുള്ളതാണ്. ഈ പൂതൻതന്നെ ഇടശ്ശേരിയുടെ പൂതപ്പാട്ടിലേതാണ്.

> **ഈ** കാലഘട്ടത്തിലെ പ്രധാന സാംസ്കാരിക പ്രതിസന്ധിയാണ് ആഗോളവൽക്കരണത്തിന്റെ ഭാഗമായി ചെറിയ ഭാഷകൾ പതുക്കെപ്പതുക്കെ നശിച്ചുകൊണ്ടിരിക്കുന്നത്. അല്ലെങ്കിൽ നശിപ്പിച്ചുകൊണ്ടിരിക്കുന്നത്. ഭാഷ നമ്മുടെ സാംസ്കാരിക പൈതൃകംതന്നെയാണ്. നമ്മുടെ തനിമയും തനതായ കലാരൂപങ്ങളും ഇന്നും കൊണ്ടുനടക്കുന്നത് ഉൾനാടുകളിലാണ്.

ഏഴു ദക്ഷിണേന്ത്യൻ രാഷ്ട്രങ്ങളുടെ സംഘടനയായ സാർക്ക് തിരുവനന്തപുരത്ത് വലിയൊരു സാഹിത്യസമ്മേളനം നടത്തി. വളരെ ബുദ്ധിമുട്ടി ഞാൻ ഒരു പ്രബന്ധമെഴുതി. സമ്മേളനസ്ഥലത്ത് ആകെയുണ്ടായിരുന്നത് ഇരുപത്തൊന്നുപേരാണ്. അതിനെക്കാൾ എത്ര മഹത്തരമായി ശുകപുരത്തെ സാർക്കിന്റെ ഈ സമ്മേളനം മറ്റിടങ്ങളിൽ കാണാത്ത ചാരുത നമുക്ക് ഇത്തരം ഗ്രാമങ്ങളിൽ കണ്ടെത്താൻ കഴിയും.

നമ്മുടെ ജീവിതത്തിൽനിന്നുതന്നെയാണ് പുതിയ വാക്കുകൾ കണ്ടെടുക്കുന്നത്. ഓരോ കാലത്തും പുതിയ വാക്കുകൾ, പുതിയ രീതികൾ, സമീപനങ്ങൾ നാം കണ്ടെത്തുന്നു. വ്യത്യസ്തമായ ദർശനങ്ങളിലേക്കു വന്നു ചേരുന്നു. അതുപോലെ നമുക്കു മുമ്പ് എന്തു സംഭവിച്ചുവെന്നും അറിയണം. ഈ പാരമ്പര്യത്തെ ഉല്ലംഘിച്ചുകൊണ്ടാണ് പുതിയ മേഖലയിലേക്കു കടക്കുന്നത്. ഈ ഉല്ലംഘനം ആരാധനയോടുകൂടി ചെയ്യുന്നതാണ്. പാരമ്പര്യത്തെ ആദരിക്കുന്നവർക്കേ അതിനെ ലംഘിക്കാനും സാധിക്കുകയുള്ളൂ. ലംഘിക്കുക എന്നു പറഞ്ഞാൽ അതിനെ അംഗീകരിച്ച്, ആദരിച്ച് മുന്നിലേക്കു കടക്കുക എന്നാണ്. നിത്യോപയോഗത്തിലുള്ള വാക്കുകൾ കൂട്ടിച്ചേർത്ത് പുതിയ അർത്ഥതലങ്ങൾ സൃഷ്ടിക്കാൻ നമ്മുടെ പുതിയകാല കവികൾ ശ്രമിക്കുന്നു. കലാകാരന്മാരും വാക്കുകളുടെ ഉപയോഗത്തിൽ വളരെ ശ്രദ്ധാലുക്കളാണ്. വാക്ക് എഴുത്തുകാരനെ സംബന്ധിച്ചിടത്തോളം പണിത്തരവും പണിയായുധവുമാണ്.

ടോണി മോറിസൺ എന്ന നോബൽ ജേതാവിനോട് നിങ്ങളുടെ കർത്തവ്യമെന്തെന്നു ചോദിച്ചപ്പോൾ വാക്കുകളെ ചൊടിപ്പിക്കുകയും ഉണർത്തുകയും ചെയ്യുക എന്നാണ് മറുപടി പറഞ്ഞത്. നമ്മുടെ നാട്ടിലും ഇതുപോലൊരു ശൈലിയുണ്ട്. മടികാണിക്കുന്ന മൂരിയുടെ വാലിൽപ്പിടിച്ചു ചൊടിപ്പിക്കുക, അതിനെ എഴുന്നേല്പിക്കുക ഇതുപോലെ കാർഷികവൃത്തിയുമായി ബന്ധപ്പെട്ട അനേകം വാക്കുകൾ നാം മറന്നുകിടക്കുന്നുണ്ട്. ഇവയെ ഉണർത്തിയ ഇടശ്ശേരിയെപ്പോലെ ഇന്നത്തെ ആളുകളും പുതിയ ബിംബങ്ങൾ അന്വേഷിക്കുന്നത് ഇവയിൽനിന്നാണ്. ഇതുവരെ അതിൽനിന്നു വിട്ടുനില്ക്കുന്നവർക്ക് പെട്ടെന്ന് അതിനോടു സമരസപ്പെടാൻ വിഷമം നേരിടുമെങ്കിലും നാളെ സമരസപ്പെടേണ്ടി വരും.

ഒരു കാലഘട്ടത്തിൽ ആളെ ആളെപ്പോലെ വരയ്ക്കലായിരുന്നു ചിത്രകല. പിന്നീട് അതിൽനിന്നു മാറി അക്ഷരാർത്ഥങ്ങളിലേക്കും ജീവിതങ്ങളിലേക്കുമൊക്കെ പോയി. എന്തുകൊണ്ട്? അതിന്റെ ചില ആവശ്യങ്ങളുണ്ടായിരുന്നു. പിക്കാസോ രണ്ടാം ലോകമഹായുദ്ധകാലത്ത് അതുവരെ കാണാത്ത ഭീകരരൂപങ്ങൾ വരച്ചു. രണ്ടു കൊമ്പ്, കാളത്തല, താഴെ മനുഷ്യശരീരം ഇങ്ങനെയുള്ള ചിത്രം വരച്ചതെന്തുകൊണ്ട്? പിക്കാസോവിന് റിയലിസ്റ്റിക്കായ ചിത്രങ്ങൾ വരയ്ക്കാനറിയാത്തതുകൊണ്ടായിരുന്നില്ല! പാതി മൃഗവും പാതി മനുഷ്യനുമായ ഭീകരസത്വമായിട്ടായിരുന്നു അന്നു മനുഷ്യനെ സങ്കല്പിക്കാൻ കഴിഞ്ഞിരുന്നത്. ഒരോ കാലഘട്ടത്തിലും അതിലെ ജീവിതരീതിക്കനുസരിച്ചുള്ള ജീവിതം കൂടുതൽ സങ്കീർണ്ണമാവും. ജീവിതതീക്ഷ്ണതയും പ്രതിസന്ധികളും അവതരിപ്പിക്കാൻ കവിതയിലും കഥയിലും കൂടുതൽ സങ്കീർണ്ണ രൂപങ്ങൾ അവലംബിക്കേണ്ടി വരുന്നു. അതു സ്വാഭാവികമാണ്. ഒരു സാധാരണ ചിത്രം കണ്ടതിനുശേഷം ആധുനിക ചിത്രം കണ്ടുകഴിഞ്ഞാൽ പെട്ടെന്നു കമ്മ്യൂണിക്കേറ്റു ചെയ്യില്ല.

(ശേഷം 43-ാം പേജിൽ)





# ചിത്രശലഭങ്ങളെ മനസ്സിലണിഞ്ഞ മഹാബലൻ

## ആലങ്കോട് ലീലാകൃഷ്ണൻ

മാർകേസിന്റെ 'ഏകാന്തതയുടെ നൂറുവർഷങ്ങ'ളിൽ മൗറിസിയോ ബാബിലോണിയ എന്നൊരു കഥാപാത്രമുണ്ട്. അയാൾ എവിടെ ച്ചെല്ലുമ്പോഴും വിവിധ വർണ്ണങ്ങളണിഞ്ഞ ശലഭങ്ങൾ അയാളെ ചുറ്റിപ്പറന്നു.

ചിത്രശലഭങ്ങൾ മൗറിസിയോ ബാബിലോണിയയുടെ അടയാളമായിരുന്നു.

ജ്ഞാനപീഠ പുരസ്കാരം നേടിയ നമ്മുടെ എം.ടിയെക്കുറിച്ച് എഴുതാൻ തുടങ്ങുമ്പോൾ ഞാൻ മൗറിസിയോ ബാബിലോണിയയെ ഓർക്കുന്നു.

എം.ടി എവിടെച്ചെല്ലുമ്പോഴും നിളാതീരത്തെ ഒരു ഗ്രാമം അതിന്റെ സമസ്ത സൗന്ദര്യവും നന്മയും ചേർത്തുവച്ച് ഉത്സവമൊരുക്കുന്നുണ്ട്.

നിളയുടെ തനിമയും വിശുദ്ധിയും എം.ടി. വാസുദേവൻനായരുടെ അടയാളമാകുന്നു.

അതുകൊണ്ടാണ് ജ്ഞാനപീഠ പ്രഖ്യാപനം ഉണ്ടായതിന്റെ തൊട്ടുപിറ്റേന്ന് അദ്ദേഹം തന്റെ ജന്മനാടിന്റെ അയൽഗ്രാമമായ ശുകപുരത്തേക്കു വന്നപ്പോൾ, ആരും ഏർപ്പാടാക്കാതെതന്നെ ഗ്രാമം അതിന്റെ അഴകുകൾ മുഴുവൻ ഒരുക്കി വരവേറ്റത്.

ശുകപുരത്തെ പരിപാടി വളരെ നേരത്തെ തീരുമാനിക്കപ്പെട്ടതായിരുന്നു. കേരള സാഹിത്യ അക്കാദമി, അതിന്റെ "സാഹിത്യം ഗ്രാമങ്ങളിലേക്ക്" എന്ന പരിപാടിയുടെ ഭാഗമായി ശുകപുരം ആർട്സ് ആൻഡ് റിക്രിയേഷൻ ക്ലബ്ബു (സാർക്ക്)മായി ചേർന്നൊരുക്കിയ സാഹിത്യോത്സവം.

പരിപാടിയുടെ തൊട്ടു തലേന്നു വൈകുന്നേരമാണ് ജ്ഞാനപീഠ പുരസ്കാരത്തിന്റെ പ്രഖ്യാപനമുണ്ടായത്. അപ്പോൾപ്പിന്നെ, പെട്ടെന്നുണ്ടായ അനുമോദനപ്രവാഹങ്ങളുടെ തിരക്കിൽപ്പെട്ട് എം.ടി ഈ ചെറിയ പരിപാടിയിൽ പങ്കെടുക്കാൻ വരുമോ എന്നു പലരും സംശയിച്ചു.

*തിറയും പൂതവും ചെണ്ടമേളവും വെളിച്ചപ്പാടും ചേർന്ന ഗ്രാമം, എം.ടിയെ സ്വീകരിച്ചു നയിക്കുന്നു*

പക്ഷേ, എല്ലാവരേയും വിസ്മയിപ്പിച്ചുകൊണ്ട് രാവിലെ നേരത്തേതന്നെ എം.ടി ഈ ഉൾനാടൻ ഗ്രാമത്തിലെത്തി.

ഭാരതത്തിലെ ഏറ്റവും ഉന്നതമായ സാഹിത്യപുരസ്കാരം നേടിയ ഈ വലിയ എഴുത്തുകാരനെ ആദ്യമായി സ്വീകരിക്കാനുള്ള ഭാഗ്യമുണ്ടായപ്പോൾ, എങ്ങനെയൊക്കെ സ്വീകരിക്കണം എന്നറിയാതെ കുഴങ്ങുകയായിരുന്നു സംഘാടകർ.

അപ്പോഴാണ് ഗ്രാമത്തിന്റെ മനസ്സിൽനിന്നു തിറയും പൂതവും മൂക്കൻചാത്തനുമൊക്കെ തനിയേ കെട്ടിയിറങ്ങി വന്നത്.

പിറ്റേന്ന് കുളങ്കരക്കാവിലെ താലപ്പൊലിയായിരുന്നു. ആ വള്ളുവനാടൻവേലയുടെ ഭാഗമായി നാടു ചുറ്റാനിറങ്ങിയതായിരുന്നു ഗോത്രദൈവങ്ങൾ.

ആതിഥേയനായ കവി പി.എം. പള്ളിപ്പാടിന്റെ വീട്ടിൽ മഹാകവി അക്കിത്തവുമായി എം.ടി ഇത്തിരിനേരം കുശലം പറഞ്ഞിരുന്നപ്പോൾ വീട്ടുമുറ്റത്ത് ഇടശ്ശേരിയുടെ പൂതവും എത്തി. ഗ്രാമത്തിലെ ഉണ്ണിയെത്തേടി നടക്കുന്ന പഴയ പൂതം. ഉണ്ണി പിറന്ന വീടേതെന്നു ചോദിക്കാൻ പൂതം വിട്ടുപോയെങ്കിലും ഇടശ്ശേരിക്കറിയാം തന്റെ ഉണ്ണിയെ.

പൊന്നാനിയിൽ ഇടശ്ശേരിയുടെ വാത്സല്യത്തിലേക്കു നടന്നുചെല്ലുന്ന കാലത്ത് തെക്കേപ്പാട്ടു വാസു ചെറിയ കുട്ടിയായിരുന്നുവല്ലോ.

ആഹ്ളാദത്തോടെ മുറ്റത്തേക്കിറങ്ങിനിന്ന് എം.ടി, കെ.എൽ. മോഹനവർമ്മയോടു പറഞ്ഞു:

"എനിക്കു വളരെ പ്രിയപ്പെട്ടവരാണ് ഈ പൂതവും തിറയുമെല്ലാം."

പിന്നെ എം.ടി നടന്നിറങ്ങിവന്ന നാട്ടുവഴിക്കിരുവശത്തും അകമ്പടിയൊരുക്കി, കൊട്ടും കുഴലും മേളവുമായി തിറയും പൂതവും നിരന്നു. കൂടെ, പണ്ട് 'നിർമ്മാല്യ'ത്തിലെ ആന്റണിയെ വെളിച്ചപ്പെടാൻ പഠിപ്പിച്ച കുളങ്കര വെളിച്ചപ്പാട് ഗോപാലൻനായരും.

വാഴപ്പോളയിലെരിഞ്ഞ തിരിയുടേയും കുങ്കുമപ്പൂവിന്റെയും ഗന്ധം നിറഞ്ഞ ഗ്രാമപാതയിലൂടെ, ദൈവങ്ങളും മനുഷ്യരും ഒന്നായിത്തീർന്ന ആ സ്വീകരണഘോഷയാത്ര എം.ടിയെ കുളങ്കരക്ഷേത്രമുറ്റത്തെ സമ്മേളനവേദിയിലേക്കാനയിച്ചു.

സാഹിത്യോത്സവം ഉദ്ഘാടനം ചെയ്തുകൊണ്ട് എം.ടി സംസാരിച്ചതും ഗ്രാമത്തിന്റെ നന്മകളെക്കുറിച്ചാണ്.

തുടർന്ന്, കുളങ്കര വെളിച്ചപ്പാടിന് ആദ്യപ്രതി നല്കി വേലയുടെ സുവനീർ എം.ടി പ്രകാശനം ചെയ്തു.

മഹാകവി അക്കിത്തം, കെ.എൽ. മോഹനവർമ്മ, പി.എം. പള്ളിപ്പാട്, ആലങ്കോട് ലീലാകൃഷ്ണൻ, പി.പി. രാമചന്ദ്രൻ, രാവണപ്രഭു എന്നിവർ എം.ടിയെ അനുമോദിച്ചു സംസാരിച്ചു.

ഉച്ചവരെ എം.ടി ശുകപുരത്തുണ്ടായിരുന്നു. ഉച്ചയ്ക്കു കുറ്റിപ്പുറത്ത് ചില സുഹൃത്തുക്കളെ കാണാൻ പോയി. ഉച്ചതിരിഞ്ഞ് നാലുമണിക്ക് കൂടല്ലൂരിൽ, തന്റെ സ്വന്തം മണ്ണിൽ വന്നിറങ്ങുമ്പോൾ സ്വീകരിക്കാൻ ഞങ്ങൾ കുറച്ചുപേരേ ഉണ്ടായിരുന്നുള്ളൂ.

കൂടല്ലൂരിനു ജ്ഞാനപീഠം ലഭിച്ച വാർത്ത അപ്പോഴും ഗ്രാമം മുഴുവൻ പരന്നു കഴിഞ്ഞിട്ടുണ്ടായിരുന്നില്ല.

കൂടല്ലൂരിലിറങ്ങിയതും എം.ടി തനി നാടൻ കാരണവരായിത്തീർന്നു.

ചെറിയമ്മയുടെ മകൻ എം.ടി രവീന്ദ്രനോടു ചോദിച്ചു:

"എന്തായി രവി? കല്യാണത്തിന്റെ ഒരുക്കങ്ങളൊക്കെയായില്ലേ? വീട്ടിൽ വെപ്പും കുടിയുമൊക്കെ തൊടങ്ങ്യോ?"

രവീന്ദ്രന്റെ മകൾ ലേഖയുടെ വിവാഹത്തെക്കുറിച്ചും പുതിയ വീട്ടിലെ കുടിയിരുപ്പിനെക്കുറിച്ചുമാണ് അന്വേഷണം.

മാടത്തു തെക്കേപ്പാട്ടു വീട്ടിൽ ഇനി അടുത്തടുത്ത് മൂന്നു കല്യാണങ്ങളാണ്. 26-ാം തീയതി ലേഖയുടെ കല്യാണം ഫെബ്രുവരിയിൽ അന്തരിച്ച ജ്യേഷ്ഠൻ എം.ടി.ബി. നായരുടെ (ബാലേട്ടൻ) മകളുടെയും മകന്റെയും കല്യാണം. അതിന്റെയൊക്കെ മേലന്വേഷണങ്ങൾക്കായി നേരത്തേകൂട്ടി നിശ്ചയിച്ചതായിരുന്നു ഗ്രാമത്തിലേക്കുള്ള ഈ യാത്രയും.



കൂളങ്കര വെളിച്ചപ്പാടിനു കൂളങ്കര സുവനീർ നൽകിക്കൊണ്ട് എം.ടി പ്രകാശനം ചെയ്യുന്നു

വീട്ടുകാര്യം പറച്ചിലും കല്യാണത്തിന്റെ ശ്രമങ്ങളെക്കുറിച്ചുള്ള ചർച്ചയുമൊക്കെയായി 'ജ്ഞാനപീഠം' എല്ലാവരും വിസ്മരിച്ചതുപോലെ തോന്നി. ആരും അതിനെക്കുറിച്ചൊന്നും പറയുന്നില്ല. എം.ടി അക്കാര്യം സൂചിപ്പിക്കുന്നുപോലുമില്ല. യാതൊരു വിശേഷവുമുണ്ടായിട്ടില്ലാത്ത മട്ടിൽ. സാധാരണപോലെ എല്ലാം.

'അശ്വതി'യിലെ സ്വന്തം വീട്ടുവളപ്പിൽ ചുറ്റിനടക്കുമ്പോൾ എം.ടി എന്നോടു പറഞ്ഞു:

"പത്ത് ഒട്ടുമാവുകൾ നട്ടതിൽ ഒമ്പതും ഉണ്ടായി. പക്ഷേ, നമ്മുടെ പഴയ നാട്ടുമാവുകളെപ്പോലെയൊന്നും കായ്ക്കുന്നില്ല. ഒന്നരാടനാണ്. ഒരുകൊല്ലം അഞ്ചോ പത്തോ മാങ്ങയുണ്ടായാൽ അടുത്ത കൊല്ലം ഒന്നുമില്ല."

പത്തുപതിനൊന്നു കൊല്ലം മുമ്പ് ഈ കോട്ടേജു പണിഞ്ഞ കാലത്തായിരുന്നു വയലാർ അവാർഡ് ലഭിച്ചതിന്റെ സ്വീകരണം എന്നു ഞാൻ ഓർമ്മിപ്പിച്ചു.

എം.ടി ചെറുതായൊന്നു ചിരിച്ചതേയുള്ളൂ.

പിന്നെയും കൃഷിയെപ്പറ്റിത്തന്നെയായി സംസാരം.

"പുഴ അടുത്തുണ്ടായിട്ട് കാര്യമില്ല. വെള്ളം തിരെയില്ല."



സാഹിത്യ അക്കാദമിയുടെയും സാർഫിന്റെയും ആഭിമുഖ്യത്തിലുള്ള സാഹിത്യോത്സവം എം.ടി ഉദ്ഘാടനം ചെയ്യുന്നു.

'മനോരമ'യിലെ എന്റെ സുഹൃത്ത് മോഹൻലാലിന് പുഴയുടെ തീരത്തു നിർത്തി എം.ടിയുടെ ചില പടങ്ങളെടുക്കണമായിരുന്നു. കൂട്ടത്തിൽ ഞാനതു സൂചിപ്പിച്ചു.

മടിയൊന്നുംകൂടാതെ അദ്ദേഹം ഞങ്ങളോടൊപ്പം നിളയുടെ തീരത്തേക്കു നടന്നു.

'അശ്വതി'യുടെ മുന്നിലെ പുഴ വല്ലാതെ വരണ്ടുപോയിട്ടില്ല.

കൂടെയുള്ള സുഹൃത്തുക്കളോട് എം.ടി പറഞ്ഞു:

"ഇപ്പോൾ പുഴയിൽ കുറച്ചു വെള്ളമുണ്ട്. അല്ലാത്തപ്പോൾ ഇവിടെയൊക്കെ ലോറികളായിരിക്കും. മണൽ വാരിക്കൊണ്ടു പോവാൻ."

ദൂരെക്കാണുന്ന റെയിൽവേപ്പാലം ചൂണ്ടിക്കാട്ടി അദ്ദേഹം പറഞ്ഞു:

"അവിടെയാണ് തൂതപ്പുഴ നിളയിൽ ചേരുന്ന സംഗമസ്ഥലം. ശരിയായ കൂടല്ലൂർ. അതിന്റെ ഇങ്ങേക്കരയിലാണ് 'കടവ്' ഷൂട്ട് ചെയ്തത്. കൂട്ടക്കടവിൽ. അന്ന് ഈ പാലം മറയ്ക്കുവാൻ ഞങ്ങളൊരുപാടു കഷ്ടപ്പെട്ടു."

പുഴയിലേക്കു നടന്നെത്തുംതോറും എം.ടി അറിയാതെ ഓർമ്മകളിലേക്കിറങ്ങുവാൻ തുടങ്ങി.

"കുട്ടിക്കാലത്ത് ഞങ്ങൾ അവിടെ വടക്കേപ്പുഴയിൽ കുളിക്കാൻ പോവും. ഇവിടെ വെള്ളം ഇല്യാഞ്ഞിട്ടല്ല. കുളിക്കാനൊക്കെ അന്ന് ഏതു വേനൽക്കാലത്തും ഇവിടെ വെള്ളംണ്ടാവും. ന്നാലും വടക്കേപ്പുഴയിൽപ്പോയി കുളിയ്ക്ക്യാ. അതൊരു രസാണ്. അവിടെ സമൃദ്ധായിട്ട് നീന്തിക്കുളിക്കാം."

ഈ ഓർമ്മകളാണ് എം.ടി വാസുദേവൻനായരുടെ കഥാലോകം. എവിടെപ്പോവുമ്പോഴും നക്ഷത്രങ്ങൾ പൂത്തുനിറഞ്ഞ ഒരാകാശച്ചരിവുപോലെ ഓർമ്മകൾ എം.ടിയെ പിന്തുടരുകയാണ്. അവിടെനിന്നാണ് അദ്ദേഹത്തിന്റെ നിലാവും കിനാവും ചിരിയും കണ്ണീരുമെല്ലാം പിറവികൊള്ളുന്നത്.

"ഈ പുഴയിലെ ഉദയവും നരിവാളൻകുന്നിലെ അസ്തമയവുംപോലെ മനോഹരമായ മറ്റൊരു കാഴ്ചയും ലോകത്തിലില്ല" എന്നു വിശ്വസിക്കുന്ന ഗ്രാമീണന്റെ പരിപക്വമായ സ്വത്വബോധത്തിൽനിന്നാണ് എം.ടി. വാസുദേവൻനായർ ജ്ഞാനപീഠത്തിലെത്താനുള്ള സർഗ്ഗബലം നേടിയത്.

നിളാനദിയെ പുണർന്നുകിടക്കുന്ന ഈ പാവപ്പെട്ട കർഷകഗ്രാമത്തിൽനിന്ന് ഒരു പേനമാത്രം കൈമുതലാക്കി യാത്രപോവുമ്പോൾ തെക്കേപ്പാട്ടു വാസുവിന് അക്ഷരങ്ങൾ മാത്രമേ കൂട്ടുണ്ടായിരുന്നുള്ളൂ.

ചെറുപ്പത്തിൽ പിടിവാശിക്കാരനായിരുന്നുവത്രേ വാസു. വിചാരിച്ചതു കിട്ടിയില്ലെങ്കിൽ കിട്ടുന്നതുവരെ വാശിപിടിച്ചു നിലവിളിക്കും. അതിന് അമ്മയുടെ കൈയിൽനിന്നു കണക്കിനു തല്ലു കിട്ടുകയും ചെയ്യും.

കുറച്ചു മുതിർന്നപ്പോൾ പുറമേക്കുള്ള വാശി മാറി. കൂടുതൽ ഏകാകിയും മൗനിയുമായി. തന്നെ രണ്ടാമനും ഒടുക്കക്കാരനുമൊക്കെയാക്കിത്തീർന്ന ജീവിതസാഹചര്യങ്ങളെ സർഗ്ഗബലംകൊണ്ടു മറികടക്കുവാൻ വായിച്ചും ചിന്തിച്ചും വിഭവമുണ്ടാക്കി. രണ്ടാമനാക്കിയിടത്തൊക്കെ ഒന്നാമനായി തിരിച്ചെത്തി വിധിയോടു മധുരമായി പകരം വീട്ടി.

ഏകാന്തവും വിജനവുമായിരുന്ന മനസ്സിന്റെ ആ യാത്രകളിൽ എം.ടിക്ക് കൂടല്ലൂർ 'ഓർമ്മ'യുടെ സഞ്ജീവനമായി എന്നും കൂടെയുണ്ടായിരുന്നു.

അദ്ദേഹത്തിന്റെ താന്നിക്കുന്നും മുത്തുവിളയും കുന്നും പൂമാൻതോടും കൊടിക്കുന്നത്തു ഭഗവതിയുമൊക്കെ ഇവിടെയാണ്.

പത്രമാപ്പീസുകളിലേക്ക് അയയ്ക്കുന്ന കഥകൾ തിരിച്ചുവരുന്നുണ്ടോ എന്നറിയാൻ മുത്തുവിളയും കുന്നിന്റെ മുകളിലാണ് ബാലനായ വാസു കയറിനിന്നത്. മുത്തുവിളയും കുന്നത്തു നിന്നാൽ പുഴയ്ക്കക്കരെ റെയിലിൽക്കൂടി മെയിൽ വണ്ടി വരുന്നതു കാണാം.

(ശേഷം 43-ാം പേജിൽ)








ആശുപത്രിക്കിടക്കയിലെ അസ്വാസ്ഥ്യത്തിന്റെ കാഠിന്യം ചിരിയിലൊതുക്കി തിക്കോടിയൻമാഷ് പഴയൊരു കഥ പറഞ്ഞു:

പണ്ടൊരു സ്കൂൾ മാഷ് ബോർഡിൽ ചോക്കുകൊണ്ടൊരു വരവരച്ചു. "ഈ വര മായ്ക്കാതെ ചെറുതാക്കണം" കുട്ടികളോടായി മാഷ് പറഞ്ഞു.

കുട്ടികളിലൊരു മിടുക്കൻ ഒച്ചയും ബഹളവുമൊന്നുമില്ലാതെ ബോർഡിനു മുന്നിൽച്ചെന്ന് മാഷ് വരച്ച വരയ്ക്കടുത്ത് അതിനെക്കാൾ വലിയൊരു വരവരച്ചു!

"വാസുദേവൻനായർ ഇപ്പോൾ ചെയ്തത് അതാണ്" കിടക്കുന്നത് ആശുപത്രിയിലാണെന്നും താൻ രോഗിയാണെന്നുമോർക്കാതെ തിക്കോടിയൻമാഷ് പൊട്ടിച്ചിരിച്ചു.

അതൊരു ഇന്റർവ്യൂ ആയിരുന്നില്ല. വെറുതെയൊരു സംസാരം. എഴുത്തിന്റെ കാര്യത്തിൽ മടിയനാണെങ്കിലും വെറുതെ കിടക്കൽ ബോറടിയായി തോന്നിയ തിക്കോടിയൻമാഷ് ഓരോന്നു പറഞ്ഞു തുടങ്ങി. അങ്ങനെ വിഷയം എം.ടിയിലെത്തി.

"നിങ്ങക്കറീയാലോ കഴിഞ്ഞ കുറച്ചുകാലം കോഴിക്കോട്ട് ഞാനായിരുന്നില്ലേ രാജാവ്? എവിടെയൊരു ഉദ്ഘാടനമുണ്ടെങ്കിലും ഈ പഴയ ആശംസാപ്രാസംഗികൻ വേണമായിരുന്നു ഉദ്ഘാടനത്തിന്."

സ്വീകരണച്ചടങ്ങുകളുടെയും ഉദ്ഘാടനങ്ങളുടെയും മലവെള്ളപ്പാച്ചിലിൽ ആശുപത്രിക്കിടക്കയിലെത്തിയ തിക്കോടിയൻമാഷ് പറയുന്നതു ശരിതന്നെ. ഇതുവരെ അരങ്ങു കാണാത്ത നടനായിരുന്നു അരങ്ങത്തു നിറഞ്ഞുനിന്നത്.

"ഇനിയാർക്കെങ്കിലും എന്നെ വേണോ?" തിക്കോടിയൻമാഷ് അസ്സൽ തിക്കോടിയൻ ശൈലിയിൽ വമ്പൻ തമാശയടിക്കുന്നു." പോയില്ലേ നമ്മുടെ കാര്യം. മൂഷികസ്ത്രീ വീണ്ടും മൂഷികസ്ത്രീയായപോലെ ഞാൻ വീണ്ടും ആശംസാപ്രസംഗകൻ."

എം.ടിക്ക് പണ്ടു ചെറുപ്പത്തിൽ ജിലേബി ആദ്യമായി വാങ്ങിക്കൊടുത്തത് തിക്കോടിയൻമാഷാണെന്നു കേൾക്കുന്നുണ്ടല്ലോ?

"അയ്യോ അതാരെങ്കിലും എഴുതിയോ?" കിടന്ന കിടപ്പിൽ തിക്കോടിയൻമാഷുടെ മുഖത്ത് ആശ്ചര്യം.

"ഞാൻ ഓർക്കുന്നേ ഇല്ല കേട്ടോ. എനിക്ക് അവാർഡ് കിട്ടിയപ്പോൾ നല്കിയ നഗരസ്വീകരണത്തിൽ കടപ്പുറത്തുവച്ച് എം.ടിതന്നെ പ്രസംഗിച്ചപ്പോൾ ഞാനും ഇത്തിരി 'വലുതായി'.

"ഇപ്പോൾ ജ്ഞാനപീഠ പുരസ്കാരം കിട്ടിയ എഴുത്തുകാരന് ആദ്യമായി ജിലേബി വാങ്ങിക്കൊടുത്തയാൾ എന്ന നിലയിൽ എനിക്കും വലിപ്പം കൂടി. എങ്കിലും ഞാനിത്തരം അവകാശവാദം പറഞ്ഞെന്നൊന്നും എഴുതിയേക്കല്ലേ."

എം.ടി. വാസുദേവൻനായരെന്ന ഇന്നത്തെ ജ്ഞാനപീഠ പുരസ്കാര ജേതാവിനെ. തൊട്ടതെല്ലാം പൊന്നാക്കിയ എഴുത്തിന്റെ പെരുന്തച്ചനെ പണ്ടുപണ്ട് വി.കെ.എൻ ഭാഷയിൽ പയ്യൻസായി കണ്ട രംഗം തിക്കോടിയൻമാഷുടെ മനസ്സിൽ ഇന്നും മായാത്ത ചിത്രമാണ്.

"അന്നു ഞാനും എം.ടിയുടെ ജ്യേഷ്ഠൻ എം.ടി.ബി. നായരും 'ദിനപ്രഭ'യിൽ ജോലിചെയ്യുകയാണ്. ഒരുദിവസം എം.ടി.ബി. നായരുടെകൂടെ അദ്ദേഹത്തിന്റെ രണ്ട് അനുജന്മാർ ഓഫീസിലെത്തി. നാരായണനും വാസുദേവനും."

വാസുദേവൻ കൊച്ചുകുട്ടി. കുട്ടികളെ കണ്ടാൽ വാത്സല്യപൂർവ്വം പെരുമാറുന്ന തിക്കോടിയൻ എം.ടി.ബിയുടെ അനുജനോടും സ്നേഹത്തോടെ കുശലപ്രശ്നം നടത്തി. "നന്നായി പഠിച്ചു മിടുക്കനാവണമെന്നൊക്കെ പുറത്തു തട്ടി പറഞ്ഞോ... ഓ.... അതൊന്നുമില്ലെന്നു തോന്നുന്നു" തിക്കോടിയൻമാഷ് തന്റെ ഓർമ്മയെ തിരുത്തി.

ജ്ഞാനപീഠ പുരസ്കാരനെ കൊച്ചുന്നാളിൽ ആശീർവദിച്ചതു താനാണെന്ന അഹംഭാവം വാക്കിൽ വരുമോ എന്ന ഭയമായിരുന്നു അരങ്ങിലെ വെളിച്ചത്തിൽ വരാൻ ഒരിക്കലും കൊതിക്കാത്ത തിക്കോടിയൻമാഷിന്.

"അന്നു കുട്ടികൾക്കു ഞാൻ ചായ വാങ്ങിക്കൊടുത്തു എന്നത് ഓർമ്മയുണ്ട്. ജിലേബിക്കഥ ഓർക്കുന്നില്ല. പ്രായം പോകുമ്പോൾ മറന്നതായിരിക്കും. അന്നു ഞങ്ങൾ ചായകഴിച്ചത് ആര്യഭവനിൽവച്ചായിരുന്നെന്നൊക്കെ എം.ടി ഈയിടെ പ്രസംഗത്തിൽ പറഞ്ഞപ്പോൾ എം.ടിയുടെ ഓർമ്മശക്തിയെക്കുറിച്ചു ഞാൻ അദ്ഭുതപ്പെട്ടുപോയി.

കൂടല്ലൂരിൽനിന്നും കോഴിക്കോട്ടുകാരനായി എം.ടി മാറിയ കാലവും തിക്കോടിയൻ ഓർക്കുന്നു. "എം.ബി ട്യൂട്ടോറിയലിൽ മാഷായാണ് എം.ടി വന്നത്. അവിടെ അധികകാലം ഉണ്ടായില്ല. കോഴിക്കോട്ടു വന്നു കുറച്ചുകാലം കഴിഞ്ഞപ്പോഴേക്കും മാതൃഭൂമിയിൽ പണികിട്ടി."

ആൾക്കൂട്ടത്തിൽ തനിയെയെന്ന എം.ടിയുടെ ജീവിതസ്വഭാവം അന്നും ഉണ്ടോ?

"എം.ടി അന്നും ഇതേ രീതിയിൽത്തന്നെ. ഇന്നത്തെപ്പോലെ ബീഡിയും പുകച്ച് കഴിയുന്നതും തനിച്ചുതന്നെ. ആൾക്കൂട്ടത്തിലായാലും തനിച്ചുതന്നെ."

എസ്.കെയുടെ നേതൃത്വത്തിൽ നഗരത്തിലെ സാഹിത്യകാരൻ വെടിപറഞ്ഞിരിക്കാൻ സങ്കേതമാക്കിയിരുന്ന വൈദ്യരുടെ 'സാഹിത്യ വൈദ്യശാല'യിൽ എം.ടിയുണ്ടായിരുന്നില്ല. തിക്കോടിയനും മറ്റും ഇന്നും വൈകുന്നേരം നേരം കൊല്ലാൻ കൂടുന്ന എൻ.ബി.എസ് മുറ്റത്തെ ചർച്ചകളിലും എം.ടിയെ കാണില്ല.

"അദ്ദേഹം അന്നും ഇന്നും തിരക്കിലായിരുന്നു. എന്തെങ്കിലും ഒരംശം മനസ്സിൽപ്പെട്ടാൽ എഴുതി പൂർത്തിയാക്കുംവരെ അതുമായി നടക്കും. പിന്നെ സിനിമ. എം.ടിയുടെ തിരക്കിന്റെ പ്രധാന കാരണം സിനിമതന്നെ. കഥപോലെയാണോ തിരക്കഥ? ഏറ്റാൽ സമയത്തിനു കൊടുക്കേണ്ടേ?"

എം.ടിയുടെ ഏറ്റവും വലിയ ഗുണം തിക്കോടിയൻമാഷ് കലവറയില്ലാതെ പറയുന്നു: "വാസുദേവൻനായർ ഇന്നുവരെ മറ്റൊരു എഴുത്തുകാരനെ കുറ്റം പറയുന്നതു കേട്ടിട്ടില്ല. കൂടെയുള്ളവർ പരദൂഷണത്തിലേർപ്പെട്ടാലും ബീഡിപ്പുകയിൽ ശ്രദ്ധയൂന്നി മിണ്ടാതിരിക്കും. അതൊരു വലിയ ഗുണമല്ലേ?" താൻ പറയുന്നതെന്തെങ്കിലും അച്ചടിച്ചു വരുമെന്നറിയാതെ തിക്കോടിയൻമാഷ് ചോദിക്കുന്നു.

**-സ്റ്റാഫ്‌ലേഖകൻ**

# താന്നിക്കുന്നിന്റെ പ്രലോഭനവും വെല്ലുവിളിയും

വിജു. വി. നായർ



**വി**തുമ്പുന്ന മനസ്സിന്റെ ഈറൻ പ്രാർത്ഥനയാണ് എം.ടി. ആടിയും ഉലഞ്ഞും ഇടയ്ക്കിടെ ആളിയും പാളിയും മുനിഞ്ഞു കത്തുന്ന മൺചെരാത്. രണ്ടരത്തലമുറ മലയാളികളുടെ ഹൃദയസ്പന്ദമാണത്. എം.ടി എങ്ങനെ നമുക്കിങ്ങനെയായി?

അതൊരു നീണ്ട കഥയാണ്. നിളയുടെ സഞ്ചാരംപോലെ. താന്നിക്കുന്നിന്റെ താഴ്‌വാരത്ത് എവിടെയോനിന്ന് അതു തുടങ്ങി. എങ്ങോട്ടൊക്കെയോ ഒഴുകി. ഒഴുക്കിന്റെ നിരർത്ഥകതയിൽ വാർന്നുപോയ ചോരയും നീരും വാറ്റിക്കിട്ടിയ അക്ഷരങ്ങളിൽ വിരിഞ്ഞത് സ്നേഹത്തിന്റെ ഗന്ധമുള്ളൊരു വല്ലാത്ത പ്രപഞ്ചമായിരുന്നു. മണത്തു നോക്കുമ്പോൾ മനസ്സു കവരുന്ന ചില ഗന്ധരേണുക്കളുണ്ട്.

"....ഒരു രാത്രിയിൽ കണ്ടോളൂ, എല്ലാം തീയാണ്. ചുവന്ന നാവിളക്കി പാളുന്ന തീനാളങ്ങളായിരിക്കും, അവിടെയെല്ലാം. പൊന്നുറുപ്പികയും ആമാടക്കൂട്ടുകളും നിറച്ച ചെപ്പുക്കുടവുമെടുത്ത് താന്നിക്കുന്നിന്റെ മുകളിലേക്ക് ഒറ്റ നടത്തം...."

വേലായുധന്റെ ഈ നടത്ത എം.ടിയിലുടനീളമുണ്ട്. യാത്രയും മടക്കയാത്രയും നിബിഡമാക്കുന്ന കഥാപ്രപഞ്ചത്തിൽ അന്തർലീനമായി ഒരു കറുത്ത പൊട്ടുമുണ്ട്. ചെറുപ്പത്തിലേ പുറപ്പെട്ടുപോക്കിന്റെ ഓർമ്മ. ഒടിച്ചുമടക്കി ഒളിപ്പിക്കാനാവാത്ത നീറുന്ന വശ്യതയാവുന്നു ഈ പോക്കും മടക്കവും. എം.ടിയുടെ ബ്ളാക്ക് ഹോൾ. നാട്ടിടയും നഗരക്കോണും താണ്ടിയുള്ള പോക്കുകളിലുടനീളം തിരിച്ചുപോക്ക് ഒരു രാക്ഷസ പ്രലോഭനമാകുമ്പോൾ നിശ്ചലപ്പെടുന്ന മനസ്സ്. അറ്റുപോവുന്ന യാത്രകളുടെ അറുതിയിൽ, അടുത്ത പുറപ്പെട്ടുപോക്കിന്റെ സ്വപ്നം. ബ്ളാക് ഹോളിന്റെ ആത്മാവാണിത്. ഈ യാത്രകൾ. എം.ടി നമുക്ക് യാത്രയാകുന്നു.

"ചവിട്ടടികളിൽ അമർന്നുപോയ തുമ്പപ്പൂവിന്റെ നിറമുള്ള മുഖത്തു കണ്ണുകൾ ഒരുനിമിഷം പിടഞ്ഞു. പലതും പറയാനാഗ്രഹിച്ചു. നാവിൻതുമ്പിലേക്കു തിരക്കിക്കയറിയ വാക്കുകൾ ജീവൻകൊള്ളാതെ വെറുങ്ങലിച്ചു വീണു.

"നിനക്കെന്നോടു വെറുപ്പുണ്ടോ? സുമിത്ര ചിരിച്ചു. വർഷങ്ങൾക്കപ്പുറത്തു കേട്ട ഒരു ചിരിയുടെ മാറ്റൊലി മനസ്സിൽ ഒരുനിമിഷം ഒഴുകിനടന്നു.



"എനിക്ക്- എനിക്ക് നിന്നെ ഇഷ്ടമായിരുന്നു."

സുമിത്ര വീണ്ടും വികൃതമായി ചിരിച്ചു.

"സേതുന് എന്നും ഒരാളോടേ ഇഷ്ടംണ്ടായിരുന്നുള്ളൂ. സേതുനോടു മാത്രം"......

കാലത്തിന്റെ ചവിട്ടടിക്ക് ചാക്രികതയുടെ സ്വഭാവമുണ്ടോ? അസ്തമിച്ചെന്നു കരുതിയതൊക്കെ നിനച്ചിരിക്കാതെ കടന്നുവരുമ്പോൾ നിലച്ചുപോവുന്ന നാവ്. വേച്ചുപോകുന്ന വാക്കും നോക്കും. ഈ പതർച്ചയ്ക്കുവേണ്ടിയായിരുന്നോ കാലം കറങ്ങിയതത്രയും? എന്തോ ഒന്നറിയാം. സുമിത്ര പറയുന്നതു വാസ്തവം. നമ്മൾ സ്നേഹിച്ചതൊക്കെ നമ്മളെത്തന്നെയല്ലേ? അന്നും ഇന്നും. നേരിന്റെ ചൂണ്ടാണിയാണു കാലം. ഘടികാരത്തിന്റെ 360 ഡിഗ്രി മുഖപ്പിൽ അതു നിർമ്മമം കറങ്ങിത്തിരിയുന്നതൊക്കെ ഈ ബോദ്ധ്യപ്പെടുത്തലിനുവേണ്ടി മാത്രം. അതോർമ്മിപ്പിക്കുമ്പോൾ എം.ടി നമുക്കു കാലമാകുന്നു.

"വേദന. വേദനകൊണ്ടു പുളഞ്ഞപ്പോൾ ഉയരുകയും താഴുകയും ചെയ്യുന്ന കഴുത്തിൽ കൈകൾ ചുറ്റി ചുണ്ടുകൾ കടിച്ചമർത്തിക്കിടന്നു. കരയരുത്. എന്റെ....എന്റെ എല്ലാം നല്കുന്ന ഈ നിമിഷത്തിൽ കരഞ്ഞുപോകരുത്. മനസ്സ് മഞ്ഞിറങ്ങുന്ന മറ്റൊരു താഴ്‌വരയാണ്. എന്റേതു മാത്രം. എന്നിൽ പൂർണ്ണമായും അലിഞ്ഞുചേരുന്ന ഈ നിമിഷത്തിൽ കരയരുത്."

മാംസത്തിന്റെ മീമാംസകൾ, എല്ലാ തർക്കങ്ങളുടേയും ഒടുവിൽ എത്തിച്ചേരുന്നൊരു സാകല്യതയുണ്ട്-വിരക്തി. ആസക്തികൾ സത്യത്തിൽ വിരക്തിയിലേക്കുള്ള യാത്രയാണ്. ഓരോ ഭോഗവും ഈ മഹാപ്രസ്ഥാനത്തിലെ കാലടി മാത്രം. ചോര സിരകളിലെറ്റിച്ച്, മജ്ജ അസ്ഥിയെ കവർന്ന്, ദേഹം ആവിയാക്കുമ്പോൾ മനസ്സ് ആസക്തിയുടെ മരണങ്ങളേറ്റുവാങ്ങുകയാണ്. ഓ! വേണ്ടിയിരുന്നില്ലെന്ന വിചാരം പക്ഷേ. അടുത്ത പ്രലോഭനത്തിന്റെ ചൂട്ടും കനലുമാകുന്നു. ഭോഗം പ്രലോഭനമാണ്, മൃതിയുടെ. തൃപ്തിയുടെ ആലസ്യങ്ങളിൽ ഓരോ മനസ്സും അതറിയുന്നുണ്ട്. എന്നിട്ടും ഒടുവില്ലാത്ത ഒഴുക്കുപോലെ ഈ പോക്ക്. സിദ്ധാർത്ഥജന്മങ്ങളുടെ വിധിവേദനയാണിത്. നിരാസങ്ങളുടെ ഈ നിരന്തര സംഭോഗം. റീ-ഇഫിക്കേഷൻ എന്നൊക്കെ മീമാംസാവചനങ്ങളെത്ര ചമച്ചാലും ഒതുക്കാനാവാത്ത ദാരുണവിധി.

എം.ടി നമുക്കിവിടെ വിരക്തിയുടെ ചിഹ്നമാകുന്നു.

എങ്കിലും....

പ്രതീക്ഷയ്ക്കപ്പുറത്തെ സാന്ത്വനങ്ങൾ തരാൻ ജീവിതത്തിനാവുന്നില്ലേ?



തറവാട്ടിലേക്ക്







# നിറവുകളുടെ തട്ടകത്തിൽ

പി.എം. ബിനുകുമാർ



**കാ**റ്റാടിക്കടവും കുമ്പിടിയും കടന്ന് കൂടല്ലൂരിലേക്കു നീണ്ടുപോകുന്ന ഈ പാത, മാടത്ത് തെക്കേപ്പാട്ട് വാസുദേവൻനായരുടെ ഹൃദയത്തിലേക്കുള്ള വഴിയാണ്.

തീക്ഷ്ണമായ മധ്യാഹ്നത്തിൽ കുറ്റിപ്പുറത്തു ട്രെയിനിറങ്ങി അടുത്തു കണ്ട ഹാജിയാരുടെ കടയിലേക്കു കയറി. "കൂടല്ലൂർക്കു പോകേണ്ട വഴിയേതാ?" ഹാജിയാർ, ചായയടുപ്പിനു തി കൂട്ടുന്നതിനിടയിൽ തലയുയർത്തി ഒരുനിമിഷം നോക്കി. ആദ്യം മുഖത്തേക്ക്. പിന്നെ കൈയിലിരുന്ന സ്യൂട്ട്കേസിലേക്കും കൂട്ടുകാരന്റെ ക്യാമറ ബാഗിലേക്കും.

"എം.ടിയുടെ നാട്ടിലേക്കാ....?"

അതെ.

"അദ്ദേഹം അവിടെ ഉണ്ടാവണമെന്നില്ല. ഇന്നലെ എടപ്പാളില് സ്വീകരണമുണ്ടായിരുന്നു. കോഴിക്കോടല്ലേ സ്ഥിര താമസം?" ഹാജിയാരോടു പറഞ്ഞു. "കാണേണ്ടത് എം.ടിയെയല്ല. അദ്ദേഹം കാട്ടിത്തന്ന നാടിനെയും നാട്ടാരെയും കുടുംബാംഗങ്ങളെയുമാണ്."

ഇപ്പോഴും കുഗ്രാമമായിരിക്കുന്ന കൂടല്ലൂരിലെത്താൻ വഴികൾ പലതുണ്ടെങ്കിലും, കുറ്റിപ്പുറത്തുനിന്നു വരുന്നവർക്ക് ഒരു വഴിയേയുള്ളൂ. അതു കുണ്ടും കുഴിയും നിറഞ്ഞ കുമ്പിടിയിലെത്തി അവിടെനിന്ന് ഓട്ടോയിലോ ജീപ്പിലോ കൂടല്ലൂരിലേക്ക്. റോഡുകൾ മുഴുവനും വലിയ വലിയ കിടങ്ങുകൾ. ജീപ്പിലിരിക്കുമ്പോൾ മനസ്സു വിറച്ചു. സർക്കസ്സുകാരന്റെ കൈവിരലുകൾപോലെ സ്റ്റിയറിംഗ് വീലിൽ ഡ്രൈവറുടെ കൈകൾ ചലിക്കുകയാണ്. ഒരുവേള ഒന്നു പിഴച്ചുപോയാൽ.... എന്നാലും അധികം വൈകാതെ എത്തിച്ചേരുന്ന സ്ഥലത്തെക്കുറിച്ചുള്ള സ്വപ്നങ്ങൾ ഭയത്തിന്റെ നെരിപ്പോടിൽ കുളിരുകോരിയിട്ടു. യാത്രക്കാർ നിറയെയുള്ള ജീപ്പിലും വർത്തമാനം എം.ടിയെക്കുറിച്ചുതന്നെ. ഈ ജീപ്പിൽ കൂടല്ലൂർക്കാരായ ഒത്തിരിപ്പേരുണ്ട്. അവരിൽ പലർക്കും വാസു പ്രിയപ്പെട്ടവനാണ്. സ്നേഹത്തിന്റെ പ്രതിഫലനം അവരുടെ വാക്കിലും നോക്കിലുമുണ്ട്.



സമയം പോയതറിഞ്ഞില്ല. നിളയുടെ കുളിർകാറ്റ് മുഖത്തേക്കടിച്ചപ്പോൾ ഉണർന്നു. ഡ്രൈവർ പറയുന്നു, കുമ്പിടിയായി. ഇനി ഇവിടെനിന്നും നാലു കിലോമീറ്റർ. ആ വലിയ എഴുത്തുകാരന്റെ ജന്മഗേഹത്തിലേക്ക്.

ഒരു ട്രാൻസ്പോർട്ട് ബസ്സ് കടന്നുപോയി. കുമ്പിടിയിലെ ജനങ്ങളെയും വഹിച്ചുകൊണ്ട്. കുറ്റിപ്പുറത്തിന്റെ കാൽഭാഗം വിസ്തീർണ്ണം വരും കുമ്പിടിക്ക്.

കുലുങ്ങി നീങ്ങുന്ന ഡീസൽ ഓട്ടോറിക്ഷയുടെ ശബ്ദത്തിന് എക്കോ ഇഫക്റ്റ്. ഇവിടം നിശ്ശബ്ദമാണ്. ചിലച്ചു കൂകുന്ന കിളിനാദവും പുഴയുടെ കുളിർതെന്നലും നിശ്ശബ്ദതയ്ക്കിടയിലെ അതിഥികളാകുന്നു. ഏതായാലും കുമ്പിടിയിൽനിന്നു കൂടല്ലൂരിലേക്കുള്ള വഴി അത്ര മോശമല്ല.



കൂടല്ലൂരിലെ എം.ടിയുടെ തറവാട്

**കൂടല്ലൂർ നിറയെ എം.ടിയാണ്. ബന്ധുക്കൾ, സുഹൃത്തുക്കൾ എല്ലാവരും എം.ടിയുമായി ആത്മബന്ധം പുലർത്തുന്നു. അവരുടെ ഓർമ്മയിലും അനുഭവത്തിലും നിറഞ്ഞുനിൽക്കുന്ന എം.ടിയെ കണ്ടെത്താൻ നടത്തിയ ഒരു യാത്ര**

കൂടല്ലൂരിൽനിന്നു നടക്കാൻ മാത്രം ദൂരമുണ്ട് കൂട്ടക്കടവിലേക്ക്. ഇവിടെയാണ് തൂതപ്പുഴയും ഭാരതപ്പുഴയും സംഗമിക്കുന്നത്. അപരിചിതരാണെന്നു കണ്ട് ഒരാൾ വന്നു വിവരം തിരക്കി. ഇ.എസ്. ഗോവിന്ദൻ. പത്രം ഏജന്റാണ്. ആദ്യം ഗോവിന്ദൻ ഞങ്ങളെ നിളയിലേക്കു കൊണ്ടുപോയി. "ഇനിയും നിളേ നീയിരച്ചു പൊന്തും. ഇനിയും തടംതല്ലി പാഞ്ഞണയും." ഇടശ്ശേരിക്കവിത ഓർത്തുപോയി. നിളയിലേക്കുള്ള കരിങ്കൽപ്പാത ഇറങ്ങവേ എന്തോ മറന്നമട്ടിൽ ഗോവിന്ദൻ പറഞ്ഞു. "നോക്കൂ, അതാണ് എം.ടിയുടെ വീട്." എം.ടി പണിത വീടാണത്. അശ്വതി. ചെറുതെങ്കിലും മനോഹരമായ വീട്. കൂടല്ലൂരിലെത്തുമ്പോൾ എം.ടി തങ്ങാറുള്ളത് ഇവിടെയാണ്. എം.ടിയോടൊപ്പം സ്ഥിരമായി ഉണ്ടാകാറുള്ള സുഹൃത്തു



ഫോട്ടോ: വിനോദ് രവീന്ദ്രൻ

അശ്വതി - നിളയെക്കാണാൻ ഒരു വീട്

ക്കൾക്കും ഈ വീട് ആതിഥ്യമരുളാറുണ്ട്. ബാലേട്ടനാണ് തറവാട്ടുവക വസ്തുവിൽനിന്നു തനിക്കു ലഭിച്ച ഭാഗം അനുജനു കൊടുത്തത്. അവിടെയാണ് നിളയ്ക്ക് അഭിമുഖമായി ഇരിക്കുന്ന ഈ വീട് എം.ടി പണിതത്. വീടിന്റെ ഗേറ്റ് താഴിട്ടു പൂട്ടിയിരിക്കുന്നു. "ഇന്നലെ ഇവിടം തുറന്നു. അദ്ദേഹം വന്നപ്പോൾ. വളരെക്കുറച്ചു നേരം മാത്രമേ ഇവിടെ തങ്ങിയുള്ളു. അതിനിടയിൽ കൂടല്ലൂർക്കാരെല്ലാം വന്നു. അവരോട് അപൂർവ്വമായ ആ ചിരി ചിരിച്ച് കുശലം ചോദിച്ചു. എന്നിട്ടു സന്ധ്യയോടെ മടങ്ങി." ഗോവിന്ദൻ തിരിഞ്ഞുനോക്കുമ്പോൾ തൊട്ടുപിന്നിൽ ചാത്തപ്പൻ. താന്നിക്കുന്നിലാണ് ചാത്തപ്പന്റെ താമസം. എം.ടിയുടെ വീടു നോക്കുന്നത് ചാത്തപ്പനാണ്. സാറിനു വലിയ അവാർഡ് കിട്ടിയതിൽ ഏറ്റവും സന്തോഷം എനിക്കാണെന്നു പറയുന്ന ചാത്തപ്പൻ, അശ്വതിയുടെ ഗേറ്റ് തുറന്നു തന്നു. ആ കുഞ്ഞുവീട്ടിന്റെ മുഖം ക്യാമറയിൽ പകർത്താൻ.

നിളയുടെ മാറിൽ മണൽപ്പരപ്പുകളുടെ എണ്ണം കൂടിയിരിക്കുന്നു. റോഡിലെ വാഹനങ്ങളുടെ എണ്ണത്തെക്കാൾ നിളയിലോടുന്ന ലോറികൾക്ക് എണ്ണം വരും. മണലും നിറച്ച് കടന്നുപോകുന്ന ലോറികൾ നിളയുടെ സൗന്ദര്യത്തെ ഹനിക്കുന്നു. എന്നിട്ടും ഏതോ വിഷാദ രാഗംപോലെ, ബാക്കിയുള്ള ജലവുമായി നിള ഒഴുകുന്നു. ഇന്നലെ നിള സന്തോഷവതിയായിക്കാണണം. അറിയാത്ത മഹാസമുദ്രങ്ങളെക്കാൾ, താനറിയുന്ന നിളയാണ് തനിക്കു പ്രിയപ്പെട്ടതെന്നു പറഞ്ഞ എഴുത്തുകാരന് ജ്ഞാനപീഠം കിട്ടിയതറിഞ്ഞ് നിളയുടെ ഹൃത്തടം ആഹ്ളാദഭരിതമായിക്കാണണം.


മാധവിക്കുട്ടി അമ്മ

തൂതപ്പുഴയും കുന്തിപ്പുഴയും സംഗമിക്കുന്ന സ്ഥലമായതുകൊണ്ടാണ് ഈ പ്രദേശത്തിനു കൂടല്ലൂർ എന്നു പേരുവന്നത്. ഇവിടെ മാത്രമാണ് തെക്കുനിന്നും വടക്കോട്ട് പുഴയൊഴുകുന്നത്.

പണ്ട് എം.ടി.ബി പറഞ്ഞത് ഓർമ്മ വന്നു. "വെള്ളം നിറഞ്ഞുനില്ക്കുമ്പോഴാണ് പുഴയിൽ നോക്കേണ്ടത്. അപ്പോൾ പുഴയ്ക്കു ജീവനുണ്ടെന്നു തോന്നും. നിമിഷങ്ങൾക്കകം മുഖം മിന്നിമാറും....." പണ്ട് എം.ടി കുറിച്ചിട്ടുണ്ടല്ലോ. "ചിലപ്പോൾ പഞ്ചവാദ്യംപോലെ പുഴ അലയിളകി വരും. ചിലപ്പോൾ ഒരു യുദ്ധത്തിന്റെ പെരുമ്പറപോലെ കലിയിളകിവരും. ചിലപ്പോൾ ഒരു പൂനിലാവുപോലെ മന്ദഹസിച്ചുവരും." മറ്റൊരിക്കൽ കോവിലൻ പറഞ്ഞിട്ടുണ്ട്. വാസുവിന്റെ രചനകളുടെ ഉറവിടം ഈ പുഴയാണെന്ന്. എന്നാൽ ഈ വേനൽക്കാലത്ത്, പുഴ ദരിദ്രയായിരിക്കുന്ന സമയത്ത്, എം.ടി.ബി നമ്മളോടൊപ്പമില്ലല്ലോ.

അപ്പോൾ ഗോവിന്ദൻ പറഞ്ഞു. അതാ, എം.ടി. ഗോവിന്ദൻ ആശാന്റെ മകൻ സതീശൻ വരുന്നു. സതീശൻ ബാങ്കുദ്യോഗസ്ഥനാണ്. ഉണ്ണിമാമയ്ക്ക് ജ്ഞാനപീഠം കിട്ടിയതറിഞ്ഞ് കൂടല്ലൂരിലെത്തിയതാണ് സതീശൻ. എം.ടിയുടെ വല്യേട്ടന്റെ മകനായ സതീശന് എം.ടി പ്രിയങ്കരനായ ഉണ്ണിമാമയാണ്.

നിളയുടെ സംഗമതീരത്തിൽനിന്നു തെക്കേപ്പാട്ട് തറവാട്ടിലേക്കു നടക്കവേ, സതീശൻ പറഞ്ഞു. "അച്ഛൻ ഇവിടെയടുത്തുതന്നെയുണ്ട്. കുറച്ചു വസ്തു വില്ക്കാൻ പദ്ധതിയുണ്ട്. അതളക്കാൻ അളവുകാർ എത്തിയിരിക്കുന്നു. അവിടെ നില്ക്കുകയാണ് അച്ഛൻ."

പരന്നുകിടക്കുന്ന പാടത്തിന്റെ കരയിൽ എം.ടി. ഗോവിന്ദൻനായർ നില്ക്കുന്നു. അടുത്ത് അളവുകാർ. "ഇപ്പോൾ ഇവിടെ കൊയ്ത്തൊന്നുമില്ല. വില്ക്കാൻ നിശ്ചയിച്ചിരിക്കുകയാണ്." എം.ടിയുടെ ഗൗരവം വല്യേട്ടനുമുണ്ട്. ഇതിനിടയിൽ ആരോ ഇളനീർ കൊണ്ടുവന്നു. ഈ നാട്ടുകാരുടെ സ്നേഹത്തിനു മുന്നിൽ ശിരസ്സ് കുനിഞ്ഞുപോകുന്നു.

"നിങ്ങൾ നടക്കുക. ഞാൻ പിന്നാലെ വരാം." വല്യേട്ടൻ പറഞ്ഞു. സതീശനോടൊപ്പം നടക്കുമ്പോൾ, കൂടല്ലൂരിനു വന്ന മാറ്റങ്ങൾ കണ്ടു. നിറയെ കുലച്ചു നില്ക്കുന്ന തെങ്ങുകൾ. പുൽപ്പടർപ്പുകൾക്കിടയിൽ തൈത്തെങ്ങുകളുടെ കുമ്പാരം. അതിനിടയിൽ ജാതിയും ഏലവും പേരയും. തെങ്ങിനു വെള്ളം നനച്ചു കൊടുക്കുന്ന കർഷകർ. കൊടും വെയിലത്തും അവർ അദ്ധ്വാനിക്കുകയാണ്.

എം.ടി എഴുതിയിട്ടുണ്ടല്ലോ. "എനിക്കറിയാവുന്നതേ ഞാനെഴുതൂ. കൂടല്ലൂരി‍ലെ എനിക്കു പ്രിയപ്പെട്ട മറ്റൊരിടമില്ല. ഒരു അനുരാഗംപോലെ, രതിരാഗംപോലെ എനിക്ക് ഇഷ്ടപ്പെട്ടതാണത്."

കൂടല്ലൂരിലുള്ള തിയേറ്റർ, സതീശൻ കാണിച്ചുതന്നു. ഏതോ പഴയ ചിത്രമായി അത്ര പഴക്കമില്ലാത്ത തിയേറ്റർ. ജംഗ്ഷനിൽ ഏതാനും കടകൾക്കിടയിൽ ഒരു ഐ.എസ്.ഡി, എസ്.ടി.ഡി ബൂത്ത്. ഇതു പുതിയതാണ്. കൂടല്ലൂരുകാർ ഇൻഫർമേഷൻ ടെക്നോളജിയുടെ പിടിയിലാണെന്നു തോന്നിപ്പോകും, തിയേറ്ററിനകത്തെ തിരക്കുകണ്ടാൽ. പഴയപടി പഞ്ചായത്തൊന്നുമില്ലെങ്കിലും മുക്കിലും മൂലയിലുമൊക്കെ ആൾക്കാരുണ്ട്. "ഇപ്പോൾ തിയേറ്റർ വന്നതിൽപ്പിന്നെ ആൾക്കാരെല്ലാം അവിടെയാണ്. പണ്ട് ഉണ്ണിമാമ പറഞ്ഞിട്ടുണ്ട്. സന്ധ്യ മയങ്ങിയാൽ മുക്കിൽ വലിയ ആൾത്തിരക്കായിരിക്കുമെന്ന്."

ഈ നാട്ടുകാർക്ക് വാസുവിനെപ്പോലെതന്നെ പ്രിയപ്പെട്ടവരാണ്, വാസുവിന്റെ കുടുംബക്കാരും. സതീശന്റെ മുന്നിൽ കുറെ ആളുകൾ വന്നു. അവരെല്ലാം എം.ടി ഇനി എന്നു വരും എന്നാണ് ചോദിക്കുന്നത്. "ചിലർക്കൊക്കെ ഉണ്ണിമാമയ്ക്കൊരു സ്വീകരണം കൊടുക്കാൻ പ്ലാനുണ്ട്. അദ്ദേഹം സമ്മതിക്കുമോ എന്തോ" സതീശന് തന്റെ ഉണ്ണിമാമയുടെ മനസ്സറിയാം. ആർഭാടങ്ങൾക്കും ആരവങ്ങൾക്കുമെതിരെ മുഖം തിരിക്കുന്ന എം.ടിയുടെകൂടെയായിരുന്നു സതീശൻ താമസിച്ചു പഠിച്ചത്. പണ്ട്, വല്യേട്ടന്റെ ഒരു മകനെ കൂടെനിർത്തി പഠിപ്പിക്കാമെന്ന് എം.ടി വാക്കുപറഞ്ഞിരുന്നത്രേ. അങ്ങനെയാണ് സതീശൻ എം.ടിയോടൊപ്പം കോഴിക്കോട്ടു പോയത്. "രാത്രി, വളരെ വൈകി ഞാൻ പഠിക്കുമ്പോഴൊക്കെ ഉണ്ണിമാമ ഇരുന്നു വായിക്കുന്നതു കാണാമായിരുന്നു. ഏതാണ്ട് രണ്ടുമൂന്നു മണിവരെ മുറിയിൽ വെളിച്ചം കാണും. ഈയിടെ ആ പതിവ് ഇല്ലെന്നാ കേൾക്കണേ. രാവിലെ ഒരു നടത്തമൊക്കെയുണ്ടല്ലോ."


എം.ടി. രവീന്ദ്രൻ

പോകുന്ന വഴിക്ക്, എം.ടി ഗോവിന്ദൻനായരുടെ മറ്റൊരു മകനായ ബാബുവും ഞങ്ങൾക്കൊപ്പം ചേർന്നു. തൃശൂർ കാത്തലിക് സിറിയൻ ബാങ്കിലെ ഉദ്യോഗസ്ഥനാണ് ബാബു. നടക്കുന്നതിനിടയിൽ ഒരു വലിയ ഗേറ്റ് തള്ളിത്തുറന്നു ബാബുവും സതീശനും അകത്തു കയറി. അതാണ് എം.ടി.ബിയുടെ വീട്. കേരളത്തിൽ ഫോട്ടോഗ്രാഫി അറിയുന്ന ചുരുക്കം ചിലരിലൊരാളായിരുന്നു എം.ടി.ബി. പ്രകൃതിയെയും പക്ഷികളെയും പഠിക്കുകയും പടമെടുക്കുകയും ചെയ്തിരുന്ന എം.ടി.ബിയെ കാലം കൊണ്ടുപോയി. എം.ടിക്ക് ജ്ഞാനപീഠം കിട്ടുമെന്ന് ബാലേട്ടൻ പറയാറുണ്ടായിരുന്നു. കുഞ്ഞനുജന് ജ്ഞാനപീഠം കിട്ടുന്നതു കാണാനുള്ള ഭാഗ്യം ബാലേട്ടനുണ്ടായില്ല. ബാലേട്ടന്റെ മകൾ മായയുടെയും മധുവിന്റെയും വിവാഹം ഫെബ്രുവരി എട്ടിനാണ്. അതിന്റെ ഒരുക്കത്തിലാണ് അവർ.

"ഇന്നലെ ഉണ്ണിമാമ ഇവിടെ വന്നിരുന്നു. ബാലേട്ടന്റെ ഫോട്ടോ നോക്കി കുറേനേരം നിന്നു. ഭയങ്കര വിഷമമായിരുന്നു." ജ്യേഷ്ഠനാണെങ്കിലും കൂട്ടുകാരനെപ്പോലൊരു അടുപ്പം എം.ടിക്ക് ബാലേട്ടനുമായി ഉണ്ടായിരുന്നു. സഹോദരബന്ധത്തെക്കാൾ ആത്മബന്ധം അവർതമ്മിലുണ്ട്. ഇപ്പോഴും എം.ടിയുടെ മനസ്സിലെ നോവാണ് ബാലേട്ടൻ.

ഒട്ടധികംപേർ ഞങ്ങളെ കടന്നുപോയി. അവരിൽ ഗോവിന്ദൻകുട്ടിമാരും കുഞ്ഞരയ്ക്കാരുമാരും സുൽത്താനും നബീസത്തുമാരും ഉണ്ടാവാം. എം.ടിയുടെ കഥാപാത്രങ്ങൾക്കു ജീവനേകാൻ ഭാഗ്യം ലഭിച്ച ഒത്തിരിപ്പേർ ഇവിടെ അടുത്തുതന്നെയുണ്ട്. എന്നാൽ അവരിൽ പലരും മരിച്ചുകഴിഞ്ഞു. എം.ടിയുടെ കൂട്ടുകാരനെന്നു പറയാൻ, കൂടല്ലൂരിൽ ഒരാളുണ്ടോ എന്നു സംശയം.



നാലുകെട്ടിലും അസുരവിത്തിലും കാലത്തിലും നിറഞ്ഞുനില്ക്കുന്ന കൂടല്ലൂർ, അതിന്റെ എല്ലാവിധ സൗന്ദര്യത്തോടുംകൂടിയാണ് എം.ടി കഥകളിൽ നിറഞ്ഞുനില്ക്കുന്നത്. ഇവിടത്തെ വൃശ്ചികക്കാറ്റും ധനുമാസക്കുളിരും ലോകത്ത് എവിടെയുമുള്ള വായനക്കാർക്ക് ചിരപരിചിതം. തന്റെ ജീവിതത്തിന്റെ നെടുംപാതയിലെവിടെയോ. നേരിട്ടോ. പറഞ്ഞുകേട്ടോ അനുഭവിച്ച സത്യത്തിന്റെ നുറുങ്ങുകളാണ് വായനക്കാർക്കായി എം.ടി കോറിയിട്ടത്.

മാടത്ത് തെക്കേപ്പാട്ടിലേക്കു നടക്കുമ്പോൾ കുഞ്ഞരയ്ക്കാരുടെയും ഭ്രാന്തൻ വേലായുധന്റെയും വീടു കണ്ടു. ഇന്ന് ഇവരൊന്നും ജീവിച്ചിരുപ്പില്ല. എങ്കിലും എം.ടിയുടെ വരികൾ നിളയുടെ കാറ്റിനൊപ്പം ഇവിടെയെങ്ങും അലയടിക്കുന്നുണ്ട്.


തറവാട്ടിൽ വിലാസിനിയും സതീശനും

തെക്കേപ്പാട്ട് തറവാടിന്റെ പടികൾ കയറുമ്പോൾ മോഹൻബാബു പറഞ്ഞു. "പണ്ട് നിള നിറഞ്ഞൊഴുകിയ കാലത്ത്, ഇതാ, ഈ പടിവരെ വെള്ളം കയറുമായിരുന്നത്രേ. അവിടെനിന്ന് ഉണ്ണിമാമയും ചേട്ടൻമാരും കുളിക്കാറുണ്ടെന്നു കേട്ടിരുന്നു."

"മലബാർ ക്രിസ്ത്യൻ കോളേജിൽ പഠിക്കുമ്പോൾ ഉണ്ണിമാമ എന്റെ ലോക്കൽ ഗാർഡിയനായിരുന്നു. വല്യേട്ടന്റെ ഒരു മകനെ പഠിപ്പിക്കാമെന്ന് മാമൻ പറഞ്ഞിരുന്നു. ചേട്ടനെ അയയ്ക്കാനായിരുന്നു അച്ഛന്റെ പ്ളാൻ. ഒടുവിൽ ഭാഗ്യം എങ്ങനെയോ എനിക്കു വീണുകിട്ടി. ഞാനൊന്നും അദ്ദേഹത്തോടു ചോദിക്കാറില്ല. എല്ലാം ഓർമ്മിച്ചുതരികയായിരുന്നു പതിവ്. ഒരിക്കൽ ഫീസടയ്ക്കേണ്ട സമയം വന്നു. ഉണ്ണിമാമ ഓർക്കുമെന്നു കരുതി ഞാൻ ചോദിച്ചില്ല. അദ്ദേഹം മറക്കുകയും ചെയ്തു. പിന്നീട്, 'നിനക്കു ഫീസടയ്ക്കാൻ സമയമായില്ലേ എന്നു ചോദിച്ചുകൊണ്ട് കാശു തന്നു." നൂറുകൂട്ടം കാര്യങ്ങൾക്കിടയിലും ഉണ്ണിമാമ ചെറിയ കാര്യങ്ങളും ഓർക്കുമായിരുന്നു.

എം.ടിയുടെ ബാല്യം കടന്നുപോയ ഈ തറവാട്ടിന് വലിയ മാറ്റങ്ങളൊന്നും സംഭവിച്ചിട്ടില്ല. പൂമുഖം മാത്രം പുതുക്കിപ്പണിതിരിക്കുന്നു. വല്യേട്ടൻ ഗോവിന്ദൻനായരും കുടുംബവുമാണ് ഇവിടെ താമസിക്കുന്നത്. അകത്തളത്തിന്റെ ചുമരിൽ അമ്മയുടെ വലിയ ചിത്രം. ഇരുവശത്തും എം.ടിയുടെ ചെറുപ്പകാലത്തെ ചിത്രങ്ങൾ. അതിലൊന്ന്, എം.ടിക്കു പത്തുവയസ്സുള്ളപ്പോൾ എടുത്ത പടമാണ്. മറ്റൊരു ചുമരിൽ എം.ടിയുടെ അച്ഛന്റെ ചിത്രം. അത് എം.ടിതന്നെ എടുത്തതായാണ് അറിവ്. ജ്ഞാനപീഠം ലഭിച്ചിട്ട് തറവാട്ടിലെത്തിയപ്പോൾ ഹ അച്ഛന്റെയും അമ്മയുടെയും ചിത്രങ്ങൾക്കു മുമ്പിൽ കണ്ണുമടച്ച് അല്പനേരം നിന്നു.

പുറത്ത് വർത്തമാനം കേട്ടാവണം, അകത്തുനിന്ന് എം.ടിയുടെ മൂത്ത ഏടത്തി മാധവിക്കുട്ടിയമ്മ പുറത്തുവന്നു.

"ഇവർ പത്രക്കാരാ"- സതീശന്റെ പരിചയപ്പെടുത്തലുകൾക്ക് മാധവിക്കുട്ടിയമ്മയുടെ പുഞ്ചിരി. ഓർത്തു. ഇവരാണ് എം.ടിയെക്കൊണ്ട് ആദ്യകാലത്ത് എഴുതിച്ചത്. നറുമധുരമുള്ള ഇളനീരുമായി മാധവിക്കുട്ടിയമ്മ ഒരിക്കൽക്കൂടി പുറത്തേക്കു വന്നു.

"എന്നെ ഇവിടെ വിവാഹം കഴിച്ചുകൊണ്ടുവന്നത് പതിനെട്ടാമത്തെ വയസ്സിലാണ്. അന്ന് വാസുവിനു പത്തുവയസ്സ്. നാരായണനും ഏതാണ്ട് ഒന്നോ രണ്ടോ വയസ്സ് മൂപ്പു കാണും. അവരിരുവരും ഒന്നിച്ചാണ് സ്കൂളിലേക്കു പൊയ്ക്കൊണ്ടിരുന്നത്. ഞങ്ങൾ കുട്ടികളെപ്പോലെ ചിരിച്ചു കളിക്കുമായിരുന്നു"- അപ്പോഴേക്കും ഗോവിന്ദേട്ടൻ വന്നു. അകത്തളത്തിലെ ഒരു കസേരയിൽ അദ്ദേഹം ഇരുപ്പുറപ്പിച്ചു. അപ്പോൾ മാധവിക്കുട്ടിയമ്മ തുടർന്നു. "ഇദ്ദേഹത്തിന് വാസുവിനെക്കാളും പതിനഞ്ചു വയസ്സിന്റെ മൂപ്പുണ്ടായിരുന്നു. വലിയേട്ടനോടു പറയത്തക്ക അടുപ്പമൊന്നുമുണ്ടായിരുന്നില്ല. ഇന്നും വല്യേട്ടൻ ഇരിക്കുന്നതു കണ്ടാൽ ആ വഴി വാസു വരില്ല. എന്നും സ്കൂളിൽനിന്നു വരുമ്പോൾ ഒരുകെട്ട് പുസ്തകങ്ങൾ കൊണ്ടുവരും. പിന്നെ നാലുകെട്ടിന്റെ കിഴക്കേക്കോലായിലിരുന്ന് ഞങ്ങൾ അക്ഷരശ്ലോകം ചൊല്ലുമായിരുന്നു. അപ്പോൾ വാസു പറഞ്ഞ കഥയുണ്ട്. താശമ്മാമന്റെ കഥ. താശമ്മാമൻ ആളൊരു പിശുക്കനായിരുന്നു. കണക്കിന് അടയ്ക്കയുള്ള പറമ്പ് താശമ്മാമനുണ്ട്. എന്നും അടയ്ക്ക പറിച്ചിട്ട് ഒരെണ്ണം ഒരു കരിങ്കല്ലിൽ വയ്ക്കും. ഒരിക്കൽ ഇങ്ങനെ വച്ച അടയ്ക്ക എടുക്കാൻ താശമ്മാമൻ മറന്നു. അദ്ദേഹം ഒരുപാടു കാശു സമ്പാദിച്ച ആളാണ്. എന്നിട്ടും ഒരു അടയ്ക്കയ്ക്കുവേണ്ടി സഹിക്കാൻ തയ്യാറാവുമായിരുന്നില്ല. ഒടുവിൽ കഞ്ഞിയുടെ മുമ്പിൽനിന്നെണീറ്റു വന്ന് അടയ്ക്ക എടുത്തുവെന്നാണ് കഥ. എന്നും വൈകിട്ട് ഇവിടെ അക്ഷരശ്ലോകസദസ്സുണ്ടായിരുന്നു. സ്കൂൾ വെക്കേഷൻ സമയത്ത് ഞങ്ങൾ പത്തായപ്പുറത്തിരുന്ന് കോലം വരച്ചു കളിക്കും. ഞാൻ. വീട്ടുജോലികൾ തീർത്തു വരാൻ വാസു നോക്കിനില്ക്കും. വേനൽക്കാലത്ത് പുഴയിൽ പോവും. പുഴയ്ക്ക് അടുത്തുള്ള ചെറിയ കുന്നിന്റെ മുകളിൽ കയറുമ്പോൾ വാസു എനിക്ക് പോസ്റ്റോഫീസും കാടാമ്പുഴയുമൊക്കെ കാണിച്ചു തരുമായിരുന്നു.

നാലുകെട്ടിലും അസുരവിത്തിലും കാലത്തിലും നിറഞ്ഞുനില്ക്കുന്ന കൂടല്ലൂർ. അതിന്റെ എല്ലാവിധ സൗന്ദര്യത്തോടുംകൂടിയാണ് എം.ടി കഥകളിൽ നിറഞ്ഞുനില്ക്കുന്നത്. ഇവിടത്തെ വൃശ്ചികക്കാറ്റും ധനുമാസക്കുളിരും ലോകത്ത് എവിടെയുമുള്ള വായനക്കാർക്ക് ചിരപരിചിതം. തന്റെ ജീവിതത്തിന്റെ നെടുംപാതയിലെവിടെയോ. നേരിട്ടോ.പറഞ്ഞുകേട്ടോ അനുഭവിച്ച സത്യത്തിന്റെ നുറുങ്ങുകളാണ് വായനക്കാർക്കായി എം.ടി കോറിയിട്ടത്.

അന്ന് ആ പോസ്റ്റാഫീസിനു മുമ്പിൽ എന്നും രാവിലെ വാസു ഹാജരുണ്ടായിരുന്നു. നിന്നു മടുക്കുമ്പോൾ അഞ്ചൽക്കാരൻ പേരു വിളിക്കും. മാടത്ത് തെക്കേപ്പാട്ട് വാസു. അതും കാത്തു നില്ക്കും. ചിലപ്പോൾ എന്തെങ്കിലും വന്നാലായി. മാധവിക്കുട്ടിയമ്മയ്ക്ക് ആ കാലം നന്നേ ഓർമ്മയുണ്ട്.

രഹസ്യമായാണ് വാസു അന്ന് കഥകളെഴുതിയിരുന്നത്. എഴുതിയാലുടൻ

എന്നെ കാണിക്കും. അതും രഹസ്യമായിത്തന്നെ. ആരെങ്കിലും അതൊക്കെ കാണുന്നത് വാസുവിനെ സംബന്ധിച്ച് വലിയ വേദനയാണ്. കാരണം കഥ കൊള്ളാമോ എന്ന ഭയമായിരിക്കും മനസ്സു മുഴുവൻ. അന്നത്തെ കഥകളെല്ലാം നന്നായിരുന്നു. ഞാൻ അതാർക്കെങ്കിലും അയയ്ക്കാൻ പറയുമായിരുന്നു. ഒരിക്കൽ അഞ്ചലാഫീസിൽനിന്നു തിരിച്ചുവന്ന വാസുവിന്റെ കൈയിൽ ചെറിയൊരു മാസിക മടക്കിവച്ചിരിക്കുന്നതു കണ്ടു. മുഖത്ത് ഗൗരവം കലർന്ന സന്തോഷവും കാണാമായിരുന്നു. എന്നെക്കണ്ട് ഓടി വന്ന്. മാസിക തന്നു. വാസുവിന്റെ കഥ അതിൽ അച്ചടിച്ചിരുന്നു.

ഇവിടംവിട്ടശേഷം എഴുതുന്നതു കാണിക്കുന്ന പതിവു നിന്നല്ലേ?

"അതു പിന്നെ. പക്വതയുള്ള കുട്ടിയായപ്പോൾ അതെല്ലാം നിന്നു. എങ്കിലും ഓരോ പുസ്തകത്തിന്റെ കോപ്പിയും എനിക്കയച്ചു തരും. രണ്ടാമൂഴം കൈയിൽ കൊണ്ടുവന്നത് ഓർമ്മയുണ്ട്."

അത്രയുംനേരം മാധവിക്കുട്ടിയമ്മയുടെ നേർക്കു നോക്കി ഗൗരവത്തോടെ ഇരുന്ന വല്യേട്ടൻ പറഞ്ഞുതുടങ്ങി. ആദ്യം പറഞ്ഞത്, വാസുദേവൻ ഒരു വാശിക്കാരനായിരുന്നു എന്നാണ്.

സ്കൂളിൽ പഠിക്കുന്ന കാലത്ത് മത്സരങ്ങളിലെല്ലാം അവൻ പങ്കെടുക്കുമായിരുന്നു. മിക്കവാറും എല്ലാത്തിനും സമ്മാനങ്ങളും നേടും. കോളേജിൽ പഠിക്കുമ്പോൾത്തന്നെ ആദ്യ ചെറുകഥാസമാഹാരം ഇറങ്ങി. എനിക്കതു വായിക്കാൻ തരും. പക്ഷേ, അഭിപ്രായമൊന്നും ചോദിക്കില്ല. അതുകൊണ്ട് നല്ലതെന്നു തോന്നിയാലും ഞാനൊന്നും മിണ്ടില്ല. നാരായണൻ നല്ല കഥകളും ബാലൻ ലേഖനങ്ങളും എഴുതുമായിരുന്നു. ഞാൻ ഗ്രാജ്വേഷനു പഠിക്കുന്ന കാലത്ത് മാതൃഭൂമിയിൽ നാലഞ്ചു ലേഖനങ്ങൾ എഴുതിയിട്ടുണ്ട്. അക്കിത്തത്തോടൊപ്പമുള്ള സഹവാസം. വാസുദേവനു ശരിക്കും ഗുണകരമായി. പത്താംതരം കഴിഞ്ഞ് ഒരുകൊല്ലം കോളേജിൽ ചേർന്നില്ല. കോളേജിൽ ചേരണമെങ്കിൽ മിനിമം വയസ്സ് നിർബന്ധമായിരുന്നു. അതുകൊണ്ടാണ് ചേരാൻ കഴിയാതെയിരുന്നത്.


എം.ടി. ഗോവിന്ദൻനായർ

അമ്മ മരിച്ചശേഷം വാസുദേവൻ അങ്ങനെയൊന്നും ഇങ്ങോട്ടു വരാറില്ല. എന്നാൽ ഉത്സവങ്ങൾക്കും ചടങ്ങുകൾക്കുമൊക്കെ എത്തും. അന്നത്തെ ആ പിടിവാശി, അതേ രൂപത്തിൽത്തന്നെ ഇന്നുമുണ്ടെന്നാണ് കേൾക്കുന്നത്. ശരിയാണോ എന്തോ?

എന്നിട്ട് ഏറെനേരം വല്യേട്ടൻ ഒന്നും മിണ്ടാതെയിരുന്നു. പിന്നീട് ഒന്നു തേങ്ങി. പിന്നെയത് കരച്ചിലായി മാറി. ലോകം മുഴുവൻ അറിയപ്പെടുന്ന അനുജന്റെ ശ്രേയസ്സു കണ്ട് വല്യേട്ടന്റെ മനസ്സ് സന്തോഷംകൊണ്ടു കരഞ്ഞതായിരിക്കും. അതിനുശേഷം ഗോവിന്ദേട്ടൻ ഒന്നും സംസാരിച്ചില്ല.

ഇതിനിടയിൽ ആരോ പറഞ്ഞു, എം.ടിയുടെ ജ്യേഷ്ഠൻ എം.ടി. നാരായണൻ നായർ കൂടല്ലൂരിലെ വസ്തുവകകൾ വിറ്റ് പാലക്കാട്ടേക്കു താമസം മാറിയെന്ന്. റെയിൽവേയിലായിരുന്നു അദ്ദേഹത്തിനു ജോലി.

സതീശനോടൊപ്പം വീണ്ടും പുറത്തേക്കിറങ്ങി. രണ്ടാമൂഴമെഴുതിയ വീട്ടിലേക്കാണ് ഞങ്ങൾ പോയത്. അവിടെ ഇപ്പോൾ വിലാസിനി ഓപ്പയാണു താമസം.

പുറത്തെ കാൽപ്പെരുമാറ്റം കേട്ട് വിലാസിനി ഓപ്പ ഇറങ്ങിവന്നു. ഐശ്വര്യവും പ്രസന്നതയും മുഖത്തു തത്തിക്കളിക്കുന്നു. "ഇതാ ഈ കോലായിൽ കിഴക്കോട്ടു മുഖം തിരിച്ച് ഒരു ചാരുകസേലയിലിരുന്നാണ് വാസു രണ്ടാമൂഴം എഴുതിയത്"- ഫോട്ടോഗ്രാഫറുടെ ഫ്ളാഷ് മിന്നവേ, സതീശൻ കാണിച്ചു തന്നു. "അതാ, അതാണ് താന്നിക്കുന്ന്." താന്നിക്കുന്ന് എം.ടിയുടെ പ്രിയസ്ഥലങ്ങളിൽ ഒന്നാണ്. കുന്നിന്റെ താഴ്‌വാരത്തിലാണ് മീനാക്ഷിയേടത്തിയുടെ വീട്. കാതുമുറിച്ച മീനാക്ഷിയേടത്തിയെ ഓർമ്മയില്ലേ? എം.ടിയുടെ കുട്ട്യേടത്തിയായി മാറിയ മീനാക്ഷിയേടത്തി.

"രാവിലെ എഴുന്നേറ്റ് മൂന്നുമണിക്കൂർ എഴുതും. അതുകഴിഞ്ഞ് വൈകുന്നേരം. അതായിരുന്നു പതിവ്. ഇതിനിടയിൽ തറവാട്ടിലും നിളയിലുമൊക്കെ പോയ്‌വരും. അതിനിടയിൽ നാട്ടാരെയും കാണും"- വിലാസിനി ഓപ്പയുടെ വാക്കുകളിൽ ആഹ്ളാദം. "എഴുതിയത് ആരെയും വായിച്ചുകേൾപ്പിക്കുമായിരുന്നില്ല. അന്നേരം അധികം സംസാരിക്കാറുമില്ലായിരുന്നു."

കുന്നിന്റെ പടവുകൾ ഇറങ്ങി റോഡരികത്തുള്ള എം.ടിയുടെ ചെറിയമ്മയുടെ വീട്ടിലേക്കു പോയി. എം.ടിയുടെ പൊടിവലിക്കുന്ന ചെറിയമ്മ. ചെറുപ്പത്തിൽ അമ്മ മരിച്ചപ്പോൾ, എം.ടിയുടെ അമ്മയുടെ സ്ഥാനം കുഞ്ഞുട്ടിയമ്മ എന്ന ചെറിയമ്മയ്ക്കായിരുന്നു. പണ്ട് ഇവർ കുന്നിൻപുറത്തുള്ള 'ശ്രീലേഖ' എന്ന വീട്ടിലായിരുന്നു താമസം. ഇപ്പോൾ മകൻ എം.ടി. രവീന്ദ്രൻ പുത്തൻ വീടുവച്ചു.

"ചെറിയമ്മ മാസങ്ങൾക്കുമുമ്പു മരിച്ചു. മരിക്കുന്നതിന് ഏതാനും ദിവസം മുമ്പ് ഉണ്ണിമാമ വന്നിരുന്നു. മാമയെ ചെറിയമ്മ തിരിച്ചറിഞ്ഞു." കഥാകൃത്തുകൂടിയായ എം.ടി. രവീന്ദ്രൻ റോഡിൽ നില്ക്കുന്നു. ഒരു സഹകരണസംഘത്തിന്റെ സെക്രട്ടറിയാണ് രവീന്ദ്രൻ.

നീണ്ട പല്ലുകൾ കാട്ടി വെളുത്തു മെലിഞ്ഞ ശരീരവുമായി വരുന്ന സേതുവിന്റെ ചെറിയമ്മ, പൂമുഖത്തിരിക്കുന്ന റസാഖ് കോട്ടയ്ക്കലിന്റെ ചിത്രമായി മാറിയിരിക്കുന്നു. നാലുകെട്ടിന്റെ ഉമ്മറത്ത് ഒരോർമ്മത്തെറ്റുപോലെ തലതാഴ്ത്തി നില്ക്കുന്ന ചെറിയമ്മ. റൗക്കയിടാതെ ഒന്നരപ്പകുതിയും പുറത്തുകാട്ടി പുകയിലപ്പൊടി വലിച്ചുനില്ക്കുന്ന ചെറിയമ്മ. വെളുത്ത റൗക്കയും വെളുത്ത മുണ്ടും ധരിച്ച് ചിരിച്ചു നില്ക്കുന്ന വാസുവിന്റെ ചെറിയമ്മ. തോടയിട്ടിരിക്കുന്ന കാതുകൾ ഞാന്നുകിടക്കുന്നു. കഴുത്തിൽ സ്വർണ്ണമാല. കുഞ്ഞൂട്ടിയമ്മ എന്ന ഈ ചെറിയമ്മയുടെ എത്രയെത്ര ഭാവങ്ങളാണ് എം.ടി അവതരിപ്പിച്ചത്. പൊടിവലിക്കും എന്നതു ഭാവനയാണ്. അമ്മയിൽ പുകയില കണ്ട ഓർമ്മപോലുമില്ലെന്നാണ് രവീന്ദ്രൻ പറയുന്നത്. പണ്ടൊരിക്കൽ ചെറിയമ്മ കോവിലനോടു പറഞ്ഞിട്ടുണ്ടത്രേ. 'കള്ളം പറയാൻ പണ്ടേ വാസു മിടുക്കനാണ്....'

"എന്നും ഉണ്ണിയേട്ടൻ വരുമ്പോൾ എന്തെങ്കിലും കൊടുക്കണമെന്ന് അമ്മയ്ക്കു നിർബന്ധമുണ്ടായിരുന്നു. ഉണ്ണിയേട്ടൻ അടുത്തു വരുമ്പോൾ അമ്മ ചോദിച്ചു. "എന്താ, വാസൂ നീ എനിക്കു കൊണ്ടുവന്നിരിക്കുന്നത്?"...... ഉടനെ ഉണ്ണിയേട്ടൻ പോക്കറ്റിൽ കൈയിടും. അത് അമ്മയ്ക്കൊരു ഹരമാണ്. ഓർമ്മയില്ലാതെ കിടന്ന അവസ്ഥയിലും, അമ്മ ഉണ്ണിയേട്ടനെ തിരിച്ചറിഞ്ഞു. അതൊരു ആത്മബന്ധമാണ്. വറ്റാത്ത ആത്മബന്ധം."- എം.ടി. രവീന്ദ്രന്റെ കണ്ണു നിറഞ്ഞു.

വീണ്ടും സതീശൻ പറഞ്ഞു.

"ഉണ്ണിമാമ, കുടുംബത്തിലെത്തുമ്പോൾ ജ്ഞാനപീഠം കിട്ടിയ മഹാസാഹിത്യകാരനൊന്നുമല്ല. തികഞ്ഞൊരു കുടുംബക്കാരനാവും. ദാ, ഇന്നാലെ ഈ തിരക്കിനിടയിലും തറവാട്ടിൽ നടക്കാൻ പോകുന്ന മൂന്നു കല്യാണങ്ങളെക്കുറിച്ചും വിശദമായി ചോദിച്ചിട്ടാണ് ഉണ്ണിമാമ മടങ്ങിയത്." എം.ടി. രവീന്ദ്രന്റെ മകൾ ലേഖയുടെ വിവാഹം ജനുവരി ഇരുപത്തിയാറിനാണ്. ഇരുപത്തിയഞ്ചിന് എം.ടി വീണ്ടും കൂടല്ലൂരിലെത്തും.

"ഇപ്പോഴും രണ്ടാമൂഴം വായിക്കുമ്പോൾ ഉണ്ണിമാമയെ ഒന്നു കാണണമെന്നു തോന്നും...." വീണ്ടും കൂടല്ലൂരിലെത്തിയിരിക്കുന്നു. വൈകുന്നേരമായി. വെയിൽ താന്നു. നിളയിൽനിന്നു വരുന്ന കാറ്റിനു നന്നേ കുളിർമ്മയുണ്ട്.

തന്നെ വേദനിപ്പിച്ചതിനെപ്പറ്റിയൊക്കെ എഴുതിയിട്ടുള്ള എം.ടിക്ക് നാലുകെട്ടും ഫ്യൂഡൽ വ്യവസ്ഥിതിയുമൊക്കെ ദുഃഖമായിരുന്നു. എം.ടി പറഞ്ഞതുപോലെ. ഹ്യൂമൻ സിറ്റുവേഷൻസ് കണ്ട് എഴുത്തുകാരന്റെ മനസ്സിൽ റിവോൾട്ട് ഉണ്ടാകുന്നുവെങ്കിൽ അയാളുടെ എഴുത്തിനും ചിലപ്പോൾ ഒരു തീപ്പൊരിയായി മാറാൻ കഴിഞ്ഞെന്നു വരും.....

ഇതാ വീണ്ടും കുമ്പിടിയിലേക്കുള്ള ജീപ്പ്. തിരിച്ചുവരാൻവേണ്ടി ഞങ്ങൾ മടങ്ങുകയാണ്....





ജനങ്ങൾ മദ്യനിരോധനം ആഗ്രഹിക്കുന്നുണ്ടോ ഇല്ലയോ എന്നതാണ് പ്രധാനം.

# മദ്യനിരോധനം അഭിലഷണീയതയും പ്രായോഗികതയും

ഡോ. എം.പി. പരമേശ്വരൻ

കേരളത്തിൽ മദ്യ നിരോധനം നടപ്പാക്കുമെന്ന മുഖ്യമന്ത്രിയുടെ പ്രഖ്യാപനവും അതു വെറും തിരഞ്ഞെടുപ്പു തന്ത്രമാണെന്ന് പ്രതിപക്ഷത്തിന്റെ പ്രചാരണവും അങ്ങോട്ടുമിങ്ങോട്ടും ഗോളടിക്കാൻ ശ്രമിക്കുന്ന ഒരു ഫുട്ബോൾ മത്സരം പോലെയായിരിക്കുന്നു. രണ്ടുപക്ഷങ്ങൾക്കും പുറത്ത് ഗാലറിയിലിരിക്കുന്ന കാണികളായ ജനങ്ങൾക്ക് ഒരു ഫ്രീകിക്കിന് അവസരം നൽകിയാൽ പന്ത് ഏതു പോസ്റ്റിലേക്ക് അവർ പാസ്സുചെയ്യും.



കേരളത്തിൽ മദ്യനിരോധനം നടപ്പാക്കുമെന്നു മുഖ്യമന്ത്രി. വെറും തിരഞ്ഞെടുപ്പു സ്റ്റണ്ട് മാത്രമാണതെന്ന് പ്രതിപക്ഷം. പല്ലും നഖവും ഉപയോഗിച്ച് അതിനെ എതിർക്കുമെന്ന് ഭരണപക്ഷത്തെയും പ്രതിപക്ഷത്തെയും ട്രേഡ് യൂണിയൻ നേതാക്കൾ. മദ്യനിരോധനം ലോകത്തെവിടെയും വിജയിച്ചിട്ടില്ലെന്നും ബോറിസ് യെൽറ്റ്സിന്റെ ആദ്യ വിജയങ്ങളുടെ ഒരു കാരണം വോഡ്ക കുറഞ്ഞവിലയ്ക്ക് സുലഭമാക്കാമെന്ന വാഗ്ദാനമായിരുന്നെന്നും സി.ഐ.ടി.യു നേതാവ് വി.ബി. ചെറിയാൻ. ധാർമ്മികതയുടെയും രാജ്യത്തിന്റെ സാംസ്കാരിക ആരോഗ്യത്തിന്റെയും പേരിൽ മദ്യനിരോധനം മുഖേന അതിന്റെ ലഭ്യതയെങ്കിലും കുറയ്ക്കണമെന്ന് ശ്രീമതി സുഗതകുമാരി. കുടിക്കാൻ ആഗ്രഹിക്കുന്നവന് മദ്യം ലഭിക്കുകയെന്നത് അയാളുടെ മൗലികാവകാശമാണെന്ന് യുവതലമുറ. ഇങ്ങനെ പോകുന്നു വാദവിവാദങ്ങൾ. ഫുട്ബാൾ മത്സരംപോലെ രണ്ടു സൈഡും അങ്ങോട്ടുമിങ്ങോട്ടും ഗോളടിക്കാൻ ശ്രമിക്കുന്ന ഒരു കളിയായി ജനങ്ങൾ ഇതിനെ കാണുന്നു. ആ കളിയിൽ പുതുതായി ഒരാൾ ചേരുമ്പോൾ ഏതു ടീമിന്റെ ഭാഗത്താണ് ചേരുന്നതെന്ന് ജനങ്ങൾ കൗതുകത്തോടെ വീക്ഷിക്കും.

ഈ രണ്ടുപക്ഷത്തിന്റെയും ഭാഗത്തു ചേരാൻ ഞാൻ ആഗ്രഹിക്കുന്നില്ല. മൂന്നാമതൊരു പക്ഷമുണ്ട്. ജനങ്ങൾ. ഇന്നവർ കാണികളാണ്. അവർ കളിക്കാരായി മാറേണ്ട കാലം അതിക്രമിച്ചിരിക്കുന്നു. അവരുടെ പക്ഷംചേരാനാണ് ആഗ്രഹിക്കുന്നത്.

മദ്യപാനവും ലഹരിമരുന്നുകളുടെ ഉപഭോഗവും കേരളത്തിൽ എന്തെന്നില്ലാതെ വർദ്ധിച്ചു വരികയാണെന്നും, അത് കേരളത്തിന്റെ അസൂയാവഹമായ നേട്ടമായി കരുതുന്ന താരതമ്യേന ഉയർന്ന ജീവിതഗുണതയെ ഭീഷണിപ്പെടുത്തുകയാണെന്നും, സമൂഹം അതിവേഗം സാമ്പത്തികമായും സാംസ്കാരികമായും തകർന്നുകൊണ്ടിരിക്കയാണെന്നും ജനങ്ങൾ നേരിട്ട് ഇടപെട്ടാലല്ലാതെ ഈ ഗതിക്രമത്തിനു മാറ്റമുണ്ടാകില്ലെന്നുമുള്ള ധാരണകളുടെ അടിസ്ഥാനത്തിലാണ് ഇതിൽ ഇടപെടുന്നത്.

മുഖ്യമന്ത്രിയുടെ വ്യക്തിപരമായ ആത്മാർത്ഥതയെ ചോദ്യംചെയ്യാതെതന്നെ ഒരുകാര്യം തീർച്ചയായും പറയാൻ കഴിയും: മദ്യനിരോധനം പ്രായോഗികമായി നടപ്പാക്കാൻ അദ്ദേഹത്തിനു കഴിയില്ല. മദ്യനിരോധനത്തെ സ്വവരുമാനവർദ്ധനവിനുള്ള മാർഗ്ഗമായി കരുതുന്ന ഉദ്യോഗസ്ഥവൃന്ദത്തെ മാത്രമാണ് അദ്ദേഹത്തിന് ആശ്രയിക്കാനുള്ളത്. വിള തിന്നുന്ന വേലി കെട്ടിയതുകൊണ്ട് എന്തു പ്രയോജനം?



മദ്യമേഖലയിലെ തൊഴിലാളികളാകട്ടെ, തങ്ങളുടെ ജീവിതം മാത്രമേ കാണുന്നുള്ളൂ. ജനതാത്പര്യം കണക്കിലെടുക്കുന്നില്ല. അവർ മദ്യനിരോധനത്തെ അപ്രായോഗികമായി മാത്രമല്ല, അനഭിലഷണീയവുംകൂടിയായി കാണുന്നു.

മദ്യനിരോധന പ്രഖ്യാപനം തിരഞ്ഞെടുപ്പു സ്റ്റണ്ടായി കാണുന്ന പ്രതിപക്ഷം ഭംഗ്യന്തരേണ സമ്മതിക്കുന്നത് ജനപ്രീതി ലഭിക്കുന്ന ഒരു നടപടിയാണ് അതെന്നത്രേ. ശ്രീ. വി.ബി. ചെറിയാനെപ്പോലുള്ളവർ അതിനോടു യോജിക്കുന്നില്ല. മദ്യനിരോധനം ജനങ്ങളുടെ അപ്രീതിക്കു കാരണമാകുമെന്നാണ് അദ്ദേഹത്തിന്റെ വിലയിരുത്തൽ. അപ്പോൾ ഏതാണു ശരി? കേരളത്തിലെ ഭൂരിപക്ഷം ജനങ്ങളും മദ്യസേവയെ മൗലികാവകാശമായി കാണുന്നവരാണോ? അതോ മഹാവിനയായി കാണുന്നവരോ? തർക്കമുണ്ട്. ശരിതന്നെ. അവസാന വിധി കല്പിക്കേണ്ടത് ജനങ്ങൾതന്നെയാണ്.

ആരൊക്കെയാണ് മദ്യനിരോധനത്തിനു തികച്ചും എതിരായി നില്ക്കുന്നവർ? താഴെപ്പറയുന്നവരാണവർ.

1. മദ്യനിർമ്മാണ-വിതരണ മുതലാളിമാർ.

2. അവരുടെ ചെലവിൽ കഴിയുന്ന രാഷ്ട്രീയ നേതാക്കളും ഗുണ്ടകളും. 3. മദ്യനിർമ്മാണ-വിതരണ മേഖലയിലെ തൊഴിലാളികൾ.

4. ഈ തൊഴിലാളികളെ ചൂഷണംചെയ്തു ജീവിക്കുന്ന നേതാക്കൾ.

5. സ്ഥിരം മദ്യപാനികൾ.

ഇത്രയും ശത്രുക്കളെ നേരിട്ടുകൊണ്ടു മദ്യനിരോധനം നടപ്പായില്ലെങ്കിൽ അതിൽ അദ്ഭുതപ്പെടാനില്ല. ഒരുവശത്ത് "മദ്യനിരോധന വിരുദ്ധ ജാഥ" നടത്തി കരുത്തു കാണിച്ച ട്രേഡ് യൂണിയനുകൾ. മറുവശത്ത് എന്തിനെയും പണമുണ്ടാക്കാനുള്ള അവസരമാക്കി മാറ്റാൻ കഴിയുന്ന ഉദ്യോഗസ്ഥന്മാർ-ജനങ്ങളോ, നിസ്സഹായതയിൽനിന്ന് ഉദ്ഭവിച്ച നിസ്സംഗതയിൽ ആഴ്ന്നു കിടക്കുന്നു.

എന്നാൽ ജനങ്ങൾ മുൻകൈ എടുത്ത് മദ്യനിരോധനം വിജയകരമായി നടപ്പാക്കിക്കൊണ്ടിരിക്കുന്ന ഉദാഹരണങ്ങളുണ്ട്. ആന്ധ്രപ്രദേശിലെ നെല്ലൂർ ജില്ലയിലെ ദൊബഗുണ്ട ഗ്രാമത്തിൽനിന്നാണ് അതാരംഭിച്ചത്. നൂറു ശതമാനവും സ്ത്രീകളുടെ നേതൃത്വത്തിൽ ഉള്ളതായിരുന്നു അത്. കൂനിന്മേൽ കുരുപോലായിരുന്നു ദാരിദ്ര്യത്തിനുമേൽ തങ്ങളുടെ പുരുഷന്മാരുടെ മദ്യപാനം അവിടത്തെ സ്ത്രീകൾക്ക്. സാക്ഷരതാപ്രവർത്തനത്തിലൂടെ അവർ നേടിയ സംഘടനാബോധവും സംഘടിതശേഷിയുമാണ് ദൊബഗുണ്ടയിലെ സ്ത്രീകളെ രണ്ടും കല്പിച്ചുകൊണ്ടുള്ള ഒരു മദ്യവിരുദ്ധ സമരത്തിലേക്കു നയിച്ചത്. അതിലവർ വിജയിച്ചു. ജില്ലയിലാകെ കാട്ടുതീപോലെ ആ സമരം പടർന്നു. ജില്ലയ്ക്കു പുറത്തേക്കും പരന്നു. അതിന് ആദ്യമായി പിന്തുണ നല്കി രാഷ്ട്രീയ മതൽക്കൂട്ടു നടത്തിയ തെലുങ്കുദേശം പാർട്ടി വമ്പിച്ച തിരഞ്ഞെടുപ്പു വിജയം

> ജനങ്ങൾ കാണികളുടെ നില ഉപേക്ഷിച്ച് കളിക്കാരാകേണ്ട കാലം അതിക്രമിച്ചിരിക്കുന്നു. മദ്യനിരോധനം നടപ്പാക്കാനുള്ള ശ്രമം ആരംഭിക്കുന്നതോടെ ജനങ്ങളും ജന ശത്രുക്കളും എന്നീ രണ്ടു ടീമുകളേ കളിക്കളത്തിലുണ്ടാവൂ. 'അയൽക്കൂട്ടങ്ങൾ' പോലെ ലളിതവും ഈടുറ്റതുമായ സാമൂഹ്യയൂണിറ്റുകൾക്ക് ജന്മം നൽകിക്കൊണ്ട് പ്രതിരോധത്തിന്റെ പുതിയ ശബ്ദം സൃഷ്ടിക്കാൻ ജനങ്ങൾക്കു കഴിയും

നേടി. സംസ്ഥാനത്താകെ മദ്യനിരോധനം നടപ്പാക്കാൻ അവർ നിർബന്ധിതരായി. എല്ലായിടത്തും അത് ഒരുപോലെ വിജയിക്കുന്നുണ്ടെന്ന് ആരും അവകാശപ്പെടുന്നില്ല. ജനങ്ങളുടെ, പ്രത്യേകിച്ച് സ്ത്രീകളുടെ, നിതാന്തജാഗ്രതയുള്ളിടങ്ങളിൽ പൂർണ്ണമായിത്തന്നെ വിജയിക്കുന്നുണ്ട്. നെല്ലൂർ ജില്ലയിലെ ഭൂരിപക്ഷം ഗ്രാമങ്ങളിലും മറ്റു പല ജില്ലകളിലെയും ഒട്ടേറെ ഗ്രാമങ്ങളിലും സ്ത്രീകളുടെ സംഘടിതശക്തി അതിനെ വിജയിപ്പിച്ചുകൊണ്ടിരിക്കയാണ്. കള്ളവാറ്റില്ല, കള്ളക്കടത്തുമില്ല. പൊലീസുകാരും എക്സൈസ് ഉദ്യോഗസ്ഥന്മാരുംകൂടി അവരുടെ ധാർമ്മികശക്തിയെയും കായികശക്തിയെയും ഭയപ്പെടുന്നു. ആന്ധ്രപ്രദേശിലെ അനുഭവങ്ങൾ രണ്ടുകാര്യങ്ങൾ തെളിയിക്കുന്നു:

ഒന്നാമതായി ബഹുഭൂരിപക്ഷം ജനങ്ങളും മദ്യനിരോധനം ആഗ്രഹിക്കുന്നു;

രണ്ടാമതായി, സ്ത്രീകൾ മുൻകൈയെടുക്കുന്നിടങ്ങളിൽ അതു വിജയിക്കുന്നു.

കേരളത്തിലും സ്ഥിതിഗതികൾ വ്യത്യസ്തമാകാൻ സാദ്ധ്യതയില്ല. എന്നാൽ അതു തെളിയിക്കാനുള്ള മുൻകൈ ആരെടുക്കും? കേരളത്തിലെ സ്ത്രീകൾ ആന്ധ്രയിലെ സ്ത്രീകളെപ്പോലെയല്ല, അവർക്ക് മദ്യപാനത്തോടു വിരോധമില്ല എന്ന് ആരെങ്കിലും പറയുമോ? അങ്ങനെ പറയുമെന്നു തോന്നുന്നില്ല. മറിച്ച്, ഒട്ടേറെ മഹിളാ സംഘടനകൾ മദ്യപാനത്തിനെതിരായ അഭിപ്രായപ്രകടനങ്ങൾ നടത്തിയിട്ടുണ്ട്. കുട്ടികളുടെയിടയിൽ വർദ്ധിച്ചുവരുന്ന മദ്യപാനവും ലഹരിമരുന്നുകളുടെ ഉപഭോഗവും അവരെ ഭയപ്പെടുത്തുന്നു. അവരിലെ മാതൃത്വബോധം ഇനിയും നശിച്ചിട്ടില്ല. എന്നാൽ സമരസന്നദ്ധരായി അവർ മുന്നോട്ടു വരുന്നില്ല. എന്തുകൊണ്ടോ, കേരളത്തിലെ സ്ത്രീകൾക്ക് തങ്ങളുടെ പുരുഷന്മാരെ കൂടുതൽ ഭയമുള്ളതായി കാണുന്നു. ഈ ഭയം മാറ്റാൻ അവരുടെ സംഘടനകൾക്കോ, രാഷ്ട്രീയ-സാംസ്കാരിക പ്രസ്ഥാനങ്ങൾക്കോ കഴിഞ്ഞിട്ടില്ല. അതിനാൽ ആന്ധ്രയിലേതിൽനിന്നു വ്യത്യസ്തമായ ഒരു തന്ത്രം ഇവിടെ ആവിഷ്കരിക്കേണ്ടിയിരിക്കുന്നു:

മദ്യനിരോധനം ഫലപ്രദമായി നടപ്പാക്കുന്നതിന് സ്ത്രീകളുടെ സംഘടിതശേഷി വളർത്താൻ മുഖ്യമന്ത്രിയും ഭരണപക്ഷത്തുള്ള പാർട്ടികളും തയ്യാറാണോ? അല്ലെങ്കിൽ പ്രതിപക്ഷത്തുള്ള രാഷ്ട്രീയപ്പാർട്ടികൾ മുൻകൈയെടുക്കുമോ? ട്രേഡ് യൂണിയനുകളുടെ എതിർപ്പ് ഇല്ലാതാക്കാൻ അവർക്കു കഴിയുമോ?

## എന്താണു ചെയ്യേണ്ടത്?

ഒന്നാമതായി, ജനങ്ങൾ മദ്യനിരോധനം ആഗ്രഹിക്കുന്നുണ്ടോ ഇല്ലയോ എന്നു തീർച്ചയാക്കണം. ഇതിനായി ഒരു ഹിതപരിശോധനതന്നെ നടത്താം. സംസ്ഥാനവ്യാപകമായി തിരഞ്ഞെടുപ്പു നടത്തുന്നതുപോലെ ഒരു ഹിതപരിശോധന നടത്തുന്നതിൽ അർത്ഥമില്ല. ഓരോ പഞ്ചായത്തും പ്രത്യേകം പ്രത്യേകമായി ഹിതപരിശോധന നടത്തണം. ഇതിനുള്ള ഒരു രീതികൂടി നിർദ്ദേശിക്കാം. ഈ രീതി മദ്യനിരോധനം നടപ്പാക്കുന്നതിനുള്ള ഉപകരണംകൂടി സൃഷ്ടിക്കുന്നതാണ്.

ആദ്യം ഇതിനായി സ്വമേധയാ മുൻകൈയെടുക്കുന്ന പഞ്ചായത്തുകളിൽ മദ്യനിരോധനത്തെക്കുറിച്ചു പ്രചാരണവും സംവാദങ്ങളും നടത്തുക. അതിനുശേഷം ഓരോ വാർഡിനെയും അടുത്തടുത്തുള്ള 30-40 വീടുകൾ അടങ്ങുന്ന അയൽക്കൂട്ടങ്ങളായി വിഭജിക്കുക. ഓരോ അയൽക്കൂട്ടത്തിലെയും പ്രായപൂർത്തി വന്നവരുടെ ഒരു പൊതുസഭയിൽവച്ച് ഹിതപരിശോധന നടത്തുക. "സമ്പൂർണ്ണ മദ്യനിരോധനം നടപ്പാക്കാൻ ആഗ്രഹിക്കുന്നുവോ ഇല്ലയോ" എന്നതാണ് ചോദ്യം. (ചാരായം മാത്രം നിരോധിച്ചതുകൊണ്ടു ഫലമില്ല; മാത്രമല്ല, ആഗ്രഹിക്കുന്നുവോ എന്നാണു ചോദിക്കേണ്ടത്, പ്രായോഗികമാണോ എന്നല്ല. പ്രായോഗികത തർക്കിച്ചു തീരുമാനിക്കേണ്ട ഒന്നല്ല. പരീക്ഷിച്ചു തീരുമാനിക്കേണ്ടതാണ്. തുറന്ന വോട്ടിലൂടെയാണ്, രഹസ്യ വോട്ടിലൂടെയല്ല ഹിതം പരിശോധിക്കേണ്ടത്. കാരണം എല്ലാവരും, എല്ലാവരുടെയും അഭിപ്രായം അറിയണം. എങ്കിലേ പിന്നീടത് നടപ്പിലാക്കാൻ പറ്റൂ.

അങ്ങനെ ഒരു പഞ്ചായത്തിലെ മൊത്തം പ്രായപൂർത്തി വന്നവരുടെ 60 ശതമാനംപേർ മദ്യനിരോധനത്തിന് അനുകൂലമായി അഭിപ്രായം രേഖപ്പെടുത്തുകയാണെങ്കിൽ, അവിടെ മദ്യനിരോധനം പ്രഖ്യാപിക്കാൻ പഞ്ചായത്തിന് അധികാരമുണ്ടായിരിക്കണം. പഞ്ചായത്തുകൾ തദ്ദേശ "സ്വയംഭരണ"സ്ഥാപനങ്ങളാണല്ലോ. ഇത് ഫലപ്രദമാകില്ല എന്നു പലരും വാദിച്ചേക്കാം. പരീക്ഷിച്ചു നോക്കാനുള്ള അവകാശം പഞ്ചായത്തുകൾക്കില്ലേ? ഉണ്ടെന്നാണ് എന്റെ വിശ്വാസം.

ഇങ്ങനെ ഒരു തീരുമാനമെടുത്താൽ അതു ഫലപ്രദമായി നടപ്പാക്കുന്നതിന് ഒരു ജനകീയ സംവിധാനം ഉണ്ടായിരിക്കണം. അയൽക്കൂട്ടങ്ങളെ ഈ സംവിധാനത്തിന്റെ അടിസ്ഥാന ഘടകങ്ങളായി കണക്കാക്കാം. ഓരോ അയൽക്കൂട്ടവും തങ്ങളുടെ അംഗങ്ങൾക്കിടയിൽനിന്ന് ഒരു സ്ത്രീയെയും ഒരു പുരുഷനെയും അയൽക്കൂട്ട പ്രതിനിധികളായി തിരഞ്ഞെടുക്കുന്നു. മദ്യനിരോധന പ്രവർത്തനത്തിനു മാത്രമല്ല, മറ്റൊട്ടേറെ സർഗ്ഗാത്മകപ്രവർത്തനങ്ങൾക്കുമുള്ള നേതൃത്വം വഹിക്കാനുള്ളവരാണ് ഇവർ. ഒരു വാർഡിൽ 10-20 അയൽക്കൂട്ടങ്ങൾ ഉണ്ടായിരിക്കും. അവയിൽനിന്നുള്ള 20-40 പ്രതിനിധികളിൽനിന്ന് 5 സ്ത്രീകളും 2 പുരുഷന്മാരും അടങ്ങുന്ന ഒരു "മദ്യനിരോധന സ്ക്വാഡി"നു രൂപം നല്കാം. അതുപോലെ പഞ്ചായത്തിലാകെയുള്ള അയൽക്കൂട്ട പ്രതിനിധികളിൽനിന്ന് 9 സ്ത്രീകളും 4 പുരുഷന്മാരും അടങ്ങുന്ന ഒരു മദ്യനിരോധന സമിതിക്കു രൂപം നല്കാം. ഈ സമിതിക്ക്, അതിനാവശ്യമായ ചട്ടങ്ങൾ രൂപപ്പെടുത്താനും നിരോധനം നടപ്പാക്കാനും അവ ലംഘിക്കുന്നവർക്ക് ഉചിതമായ ശിക്ഷ നല്കാനുമുള്ള അധികാരം ഉണ്ടായിരിക്കണം. അവരെ അതിൽ സഹായിക്കുക മാത്രമായിരിക്കും പൊലീസിന്റെയും എക്സൈസ് ഉദ്യോഗസ്ഥന്മാരുടെയും ചുമതല.

ഗവൺമെന്റ് ഇത്തരത്തിലുള്ള പഞ്ചായത്തുതല ഹിതപരിശോധനയ്ക്കു തയ്യാറാകുന്നില്ലെങ്കിൽ, പഞ്ചായത്തുകൾക്ക് സ്വയം മുൻകൈയെടുക്കാവുന്നതാണ്. ഏതു രാഷ്ട്രീയകക്ഷികളാണോ മുൻകൈയെടുക്കുന്നത് അവയ്ക്കു തിരഞ്ഞെടുപ്പിൽ കൂടുതൽ ജനപിന്തുണ ലഭിക്കുമെന്നാണ് ആന്ധ്രപ്രദേശിലെ അനുഭവം കാണിക്കുന്നത്. എന്നാൽ കേരളത്തിലെ ഭൂരിപക്ഷം ജനങ്ങളും കുടിക്കാൻ ആഗ്രഹിക്കുന്നു, മദ്യനിരോധനം തങ്ങളെ അവരിൽനിന്ന് ഒറ്റപ്പെടുത്തുമെന്ന് ഏതെങ്കിലും രാഷ്ട്രീയപ്പാർട്ടികൾ കരുതുന്നുണ്ടെങ്കിൽ അവർ അത്തരത്തിൽത്തന്നെ പ്രതികരിക്കട്ടെ. പഞ്ചായത്തുതലങ്ങളിൽ നടക്കുന്ന വാദപ്രതിവാദങ്ങളിൽ അവർകൂടി പങ്കെടുക്കട്ടെ.

## പ്രശ്നങ്ങൾ, പരിഹാരങ്ങൾ

മദ്യനിരോധനത്തെ എതിർക്കുന്ന അഞ്ചുതരക്കാരെപ്പറ്റി പറയുകയുണ്ടായല്ലോ. അവരിൽ തൊഴിലാളികളും മദ്യപാനികളുമൊഴികെ മറ്റുള്ളവരെല്ലാം ഇത്തിക്കണ്ണികളാണ്. ഒരുതരത്തിലുള്ള അനുഭാവപൂർവ്വമായ പരിഗണനയും അവർ അർഹിക്കുന്നില്ല. ഇന്നവർ പ്രബലരാണെങ്കിലും അവരുടെ എണ്ണം തുലോം കുറവാണ്. ജനങ്ങളുടെ സംഘടിതശക്തിക്കു മുമ്പിൽ അവ മുട്ടുകുത്തുന്നതാണ്. എന്നാൽ മദ്യപാനികളും തൊഴിലാളികളും ജനങ്ങളുടെ ഇടയിൽ പെടുന്നവരാണ്. അവരുടെ പ്രശ്നങ്ങൾക്കു പരിഹാരം കാണണം.

മദ്യാസക്തിക്കു ചികിത്സയുണ്ട്. അതിനു സൗകര്യമുണ്ടാക്കാം. സമൂഹത്തിൽ നിഷിദ്ധമായി കരുതുന്ന പലതുമുണ്ട്. ചിലരെങ്കിലും ആഗ്രഹിക്കുന്നുണ്ട് എന്നതുകൊണ്ട് അവ അനുവദനീയമാകുന്നില്ല. മദ്യപാനത്തെയും അക്കൂട്ടത്തിൽ പെടുത്താം.

തൊഴിലാളികളുടേത് ജീവിതപ്രശ്നമാണ്. അതി





# മുസ്ലീങ്ങളും ഏട്ടിലെപശുവും

എം.എൻ. കാരശ്ശേരി



എം.പി. നാരായണപിള്ള കലാകൗമുദിയുടെ 1060-ാം ലക്കത്തിൽ എഴുതിയ ലേഖനത്തിൽ ഇന്ത്യൻ മുസ്ലിങ്ങൾക്കിടയിൽ ജാതിവ്യത്യാസമുണ്ടെന്നു പറഞ്ഞതിനോട് ടി.എസ്.എ. സലീം ഒരു കുറിപ്പിൽ പ്രതിഷേധിച്ചു കാണുന്നു. (ലക്കം 1063) തന്റെ നിഗമനത്തിനു തെളിവായി നാരായണപിള്ള യു.പിയിലെ സാമൂഹ്യ സാഹചര്യം ഉദാഹരിച്ചിരുന്നു. അതിനെ കുറിപ്പിൽ എതിർത്തിട്ടില്ല; എതിർപ്പുകാരനു ചൂണ്ടിക്കാണിക്കാമായിരുന്ന എതിരുദാഹരണങ്ങളും കൊടുത്തിട്ടില്ല.

കുറിപ്പുകാരൻ വിധിക്കുന്നു: ഇത്തരമൊരു ചർച്ച മുസ്ലിങ്ങളുടെ ജീവിതം നോക്കിയാവരുത്, അവരുടെ മതത്തിന്റെ ആധികാരിക രേഖകൾ പരിശോധിച്ചാവണം. ഇതിലേക്കു തെളിവായി മനുഷ്യസമത്വത്തിൽ ഊന്നുന്ന ഖുർആൻ വചനങ്ങളും നബിചര്യകളും സലീം ഉദ്ധരിക്കുന്നു.

ഇതെങ്ങനെ ന്യായമാകും?

ഇസ്ലാം എന്താണെന്ന് മുസ്ലിങ്ങളെ നോക്കിത്തന്നെയാണ് മനസ്സിലാക്കുക. ആളുകൾ ഓരോ സംസ്കാരത്തെയും കണ്ടറിയുന്നത് അതു കൊണ്ടു നടക്കുന്ന ജനസമൂഹത്തിന്റെ പെരുമാറ്റരീതികൾ നോക്കിയാണ്, വേദഗ്രന്ഥങ്ങൾ വായിച്ചു പഠിച്ചിട്ടല്ല. അതു ശരിയാണുതാനും. കാരണം ഏട്ടിലെ പശു പുല്ലു തിന്നാറില്ല.

ഒരുദാഹരണം പറയാം: കേരളത്തിൽ മദ്യപിക്കുന്ന മുസ്ലിങ്ങൾ പലരുണ്ട്. അവരുടെ വേദഗ്രന്ഥത്തിലും നബിവചനങ്ങളിലും ലഹരിവിരുദ്ധമായ വിധികൾ പലേടത്തുമുണ്ടുതാനും. ഈ സാഹചര്യത്തിൽ മുസ്ലിങ്ങളാരും മദ്യപിക്കുകയില്ല എന്നൊരു തീർപ്പിലെത്തിയാൽ അതു സത്യമായിരിക്കുമോ?

കമ്മ്യൂണിസം എന്താണെന്ന് നാട്ടുകാർ അറിയുന്നത് കമ്മ്യൂണിസ്റ്റുകാരുടെ ജീവിതമൂല്യങ്ങളിലൂടെയാണ്; അല്ലാതെ കാറൽ മാർക്സിന്റെ ഗ്രന്ഥങ്ങളിലൂടെയല്ല.

ജാതിയുടെതന്നെ കാര്യം നോക്കൂ: അത് അനവധി നൂറ്റാണ്ടായി നിലനിർത്തിപ്പോരുന്ന ഹിന്ദുസമൂഹത്തിന്റെ വിശുദ്ധഗ്രന്ഥങ്ങളിൽ വാക്കുകൊണ്ടോ, മനോഭാവംകൊണ്ടുപോലുമോ ഒരു പ്രാണിയോടും അഹിതം പ്രവർത്തിക്കരുത് എന്നു പലപാടു പറഞ്ഞിട്ടുണ്ട്. അഹിംസയാണ് അവിടത്തെ പരമമായ ധർമ്മം. തന്നോടു മറ്റൊരാൾ എങ്ങനെ പെരുമാറരുത് എന്ന് ഒരാൾ ആഗ്രഹിക്കുന്നുണ്ടോ, ആ മട്ടിൽ താൻ ആരോടും പെരുമാറാതിരിക്കുക എന്നതാണ് അവിടത്തെ മൂല്യം. സമസ്തലോകത്തിനും സുഖം ഭവിക്കട്ടെ എന്നതാണ് പ്രാർത്ഥന. ഇത്തരം ഉദ്ധരണികൾ നിരത്തിവച്ച് ഹിന്ദുക്കൾക്കിടയിൽ ജാതിയില്ല എന്ന് ഒരാൾ വാദിച്ചാലത്തെ കഥയെന്താണ്?

ക്രിസ്തുവചനങ്ങളുടെ മഹിമയിൽ മാത്രം ക്രൈസ്തവ സംസ്കാരത്തെ വിലയിരുത്താൻ ചരിത്രത്തിനു സാധിക്കുമോ?

ഇനി, മറ്റൊരു ചോദ്യം: മുസ്ലിങ്ങളിൽ കാണുന്ന സദ്ഗുണങ്ങളെല്ലാം അവരുടെ മതത്തിന്റെ കണക്കിൽ എഴുതുന്നത് എല്ലാവർക്കും സമ്മതമാണ്. അവരിൽ വെളിപ്പെടുന്ന ദുർഗുണങ്ങൾ ആരുടെ കണക്കിൽ വകകൊള്ളിക്കും?

മതം നല്ലതു ചെയ്യാനേ പഠിപ്പിക്കുന്നുള്ളൂ, തിയ്യത് ചെയ്യാൻ പഠിപ്പിക്കുന്നില്ല എന്നൊരാൾക്കു വാദിക്കാം. മറുപടി: നല്ലതു ചെയ്യാൻ പഠിപ്പിച്ച മതത്തിനു തിയ്യത് ചെയ്യുന്നതിൽനിന്നു തടയാനും സാധിക്കണമായിരുന്നു. തിയ്യതുണ്ടെങ്കിൽ അത് എന്തുകൊണ്ടു തടയാൻ കഴിഞ്ഞില്ല? ഒരു സംസ്കാരത്തിന് അതിന്റെ അനന്തരാവകാശികളായി വന്നെത്തുന്ന ജനസമൂഹങ്ങൾക്കു മേൽ ആ അളവിൽക്കൂടി സ്വാധീനം ചെലുത്താൻ കഴിയേണ്ടതല്ലേ?

സംസ്കാരം എന്നത് ഗ്രന്ഥങ്ങളുടെ മാത്രം വിഷയമല്ല. ഗ്രന്ഥങ്ങൾ അർത്ഥപൂർണ്ണമാകുന്നത് അവ നിലനില്ക്കുന്ന സമൂഹത്തിന്റെ ദൈനംദിന ജീവിതത്തിലൂടെയാണ്. ആ വചനങ്ങളും ഈ ജീവിതവും ചേർന്നതാണ് സംസ്കാരം. വചനങ്ങളുടെ അർത്ഥം എന്നത് വാക്കിനു നിഘണ്ടുവിൽ കാണുന്ന അർത്ഥമല്ല, വ്യക്തികൾ സ്വന്തം ജീവിതത്തിലൂടെ ആവിഷ്കരിക്കുന്നതാണ്. മാർക്സ് പറഞ്ഞതുപോലെ വാക്കിന്റെ അർത്ഥം നാം ഉല്പാദിപ്പിക്കുമ്പോൾ മാത്രം ഉണ്ടാകുന്നതാണ്.

മതേതരത്വത്തിന്റെ വലിയ സങ്കല്പങ്ങളും വചനങ്ങളും നമ്മുടെ ഭരണഘടനയിലുണ്ട്. ഇവിടത്തെ രാഷ്ട്രീയക്കാരുടെ പ്രസംഗങ്ങളിലും അവയ്ക്കു കുറവൊന്നുമില്ല. എന്നിട്ടും ഈ നാട് മതേതരമാകാഞ്ഞത്, ആ വാക്കിനു നിഘണ്ടുവിൽ അർത്ഥമില്ലാഞ്ഞിട്ടല്ല; നാം ആ അർത്ഥം രാഷ്ട്രീയ ജീവിതംകൊണ്ട് ഉല്പാദിപ്പിക്കാഞ്ഞിട്ടാണ്.

മേല്പറഞ്ഞ 'വചനങ്ങൾ' പരിശോധിച്ച് ഇന്ത്യ മതവർഗ്ഗീയതയില്ലാത്ത രാജ്യമാണെന്ന് ആരു പറയും? "ഏട്ടിലപ്പടിയും പയറ്റിൽ ഇപ്പടിയും" എന്ന് ആർക്കാണു നിശ്ചയമില്ലാത്തത്?

അനുഭവത്തെക്കാൾ വലിയ പ്രമാണമേതുണ്ട്?

സലീമിന് എളുപ്പത്തിൽ കാര്യം തിരിയാൻ സഹായകമായ ഒരു സംഗതി പറയാം:

"ക്രിസ്ത്യാനികളെപ്പറ്റി ഖുർആനിൽ പറഞ്ഞിട്ടുണ്ട്

"ഞങ്ങൾ ക്രിസ്ത്യാനികളാണ് എന്നു പറയുന്നവർക്കാണ് സത്യവിശ്വാസികളോട് ഏറ്റവും അടുത്ത സ്നേഹബന്ധമുള്ളത്. കാരണം അവർക്കിടയിൽ അറിവു നേടുന്നവരും മറ്റുള്ളവർക്കുവേണ്ടി ഐഹികസുഖങ്ങൾ വെടിഞ്ഞവരുമുണ്ട്. അവർ അഹംഭാവികളുമല്ല." (5:82)

ഈ ക്രിസ്ത്യാനികളുമായിട്ടാണ് മുസ്ലിങ്ങൾ

---

നു പരിഹാരം കാണുകതന്നെ വേണം. അവരിൽ രണ്ടുതരക്കാരുണ്ട്. ഒന്ന്, യഥാർത്ഥത്തിൽ പണിചെയ്യുന്നവർ. രണ്ട്, രേഖയിൽ മാത്രം പണിയെടുക്കുന്നവർ. ഇവർ "പണി"യുടെ "ഉടമകൾ" ആണ്. സൗകര്യംപോലെ ഈ ഉടമാവകാശം വില്ക്കുകയും വാങ്ങുകയും ചെയ്യുന്നു. ഒരുതരം ഇത്തിക്കണ്ണികളാണ് അവരും. അവർ അനുഭാവം അർഹിക്കുന്നില്ല.

ഒരു പഞ്ചായത്ത് മദ്യനിരോധനം ഏർപ്പെടുത്തുവാൻ നിശ്ചയിക്കുകയാണെങ്കിൽ ആ പഞ്ചായത്തിലെ യഥാർത്ഥ മദ്യത്തൊഴിലാളികളുടെ ഒരു ലിസ്റ്റുണ്ടാക്കണം. മറ്റു തൊഴിലുകൾ കണ്ടെത്താൻ അവരെ സഹായിക്കണം. അങ്ങനെ പുതിയ തൊഴിൽ കണ്ടെത്തുന്നവരേയ്ക്ക് ഒരു നിശ്ചിതകാലത്തേക്ക് അവർക്കു കുടുംബസഹായം നല്കണം. സ്വതവേ അവകാശപ്പെട്ട ക്ഷേമനിധിക്കു പുറമേയായിരിക്കും ഇത്. മദ്യപാനത്തിനായി സമൂഹം ചെലവാക്കുന്ന പണത്തിന്റെ ഒരു ചെറിയ ശതമാനം മതിയായിരിക്കും ഇതിന്.

* * * * * *

പഞ്ചായത്തിന്റെ മുൻകൈയോടെയോ, പഞ്ചായത്തിലെ സാമൂഹ്യപ്രവർത്തകരുടെ മുൻകൈയോടെയോ, മദ്യനിരോധനം നടപ്പാക്കാനുള്ള ശ്രമം ആരംഭിക്കുന്നതോടെ ജനങ്ങൾ വെറും കാണികളല്ലാതായി മാറുന്നു: കളിക്കാരായിത്തീരുന്നു. അവിടെ അപ്പോൾ രണ്ടു ടീമുകളേ ഉള്ളൂ. ജനങ്ങളും ജനശത്രുക്കളും. മദ്യനിരോധനത്തിന്റെ കാര്യത്തിൽ മാത്രമല്ല, മറ്റൊട്ടേറെ മേഖലകളിലും, ആരോഗ്യം, വിദ്യാഭ്യാസം, ട്രാൻസ്പോർട്ട്, വൈദ്യുതി തുടങ്ങിയ ഒട്ടേറെ മേഖലകളിലും, ജനങ്ങൾ കാണികളുടെ നില ഉപേക്ഷിച്ച് കളിക്കാനിറങ്ങേണ്ടിയിരിക്കുന്നു. "അയൽക്കൂട്ടങ്ങൾ" ജനങ്ങളുടെ കൈയിൽ ഇതിനുപകരിക്കുന്ന ഒന്നാന്തരമൊരു സംഘടനാ സംവിധാനമായിത്തീരുന്നതാണ്.

Sangeeth

കുരിശുയുദ്ധങ്ങൾ നടത്തിയത് എന്നാണ് ചരിത്രം. കുരിശുയുദ്ധങ്ങൾ നടന്നിട്ടില്ലെന്നോ, അല്ലെങ്കിൽ അവ ഖുർആനിൽ പറഞ്ഞ 'സ്നേഹബന്ധ'ത്തിന്റെ പ്രകടനമായിരുന്നു എന്നോ ഇന്ന് ആരെങ്കിലും വിശദീകരിക്കുന്നത് ഉചിതമായിരിക്കുമോ?

പ്രശ്നം വളരെ ലഘുവാണ്: നിങ്ങളുടെ വേദഗ്രന്ഥത്തെയും പ്രവാചകനെയും നോക്കി നിങ്ങളെ ആരും വിലയിരുത്തുകയില്ല; മറിച്ച് നിങ്ങളെ നോക്കി നിങ്ങളുടെ പ്രവാചകനെയും വേദഗ്രന്ഥത്തെയും വിലയിരുത്തുകയും ചെയ്യും: അനുഭവത്തിനു പ്രമാണത്തെ പേടിക്കേണ്ട.







# ര ണ്ടു ക വി ത ക ൾ

## ദേശമംഗലം രാമകൃഷ്ണൻ

### കാഴ്ച



കയത്തിൽ കരിങ്കാളിയെൻ കണ്ണിൽ ചുംബിക്കുന്നു
മഷിനോട്ടത്തിൽ പച്ചവെറ്റില ഞരമ്പുകൾ
നൂറായി മുറിയുന്നു.

ഇടതൂർന്നൊരു പൊന്ത-
യ്ക്കകത്തു കുരുവികൾ,
ഒരു സർപ്പത്തിൻ ചീറ്റൽ,
കൊത്തുമ്പോൾ കീറിക്കീറി
വരുന്നതാരോ, ചുണ്ടു
പിളുത്തിക്കരയുന്നു
പച്ചമഞ്ഞകൾ-
ചോര വാർന്നൊരു വെള്ളപ്പൂകൾ.

തൊട്ടുതൊട്ടറികയാൽ
കണ്ണുകൾ വേണ്ടെന്നായി
കണ്ടുകണ്ടറികയാൽ
കൈകളും വേണ്ടെന്നായി.

ഗുഹകൾ ഗ്രീഷ്മത്തിന്റെ
പുഴയിലൊലിക്കുന്നു.

നല്ലയൽപക്കക്കാഴ്ച-
യ്ക്കറുതി: ഇന്നാരുടെ
കാറ്റു തട്ടുവാൻ ചൂരു
പിടിക്കാൻ പരതുന്നേൻ.

കണ്ണടയെനിക്കിന്നു കൺമറയ്ക്കുവാൻ മാത്രം
കണ്ണാടിയെനിക്കിന്നു കൈമുറിയുവാൻ മാത്രം.

മുന്നിലിന്നാരോ നില-
വിളക്കു കൊളുത്തുന്നു
വർണ്ണങ്ങൾ നാനാതരം
നെയ്തു നെയ്തെത്തും തിര-
ത്തുമ്പാരേ പിടിക്കുന്നു.

കലത്തിൽ തലയിട്ട-
തുരുവാൻ വയ്യാ മിണ്ടാ-
പ്പൂച്ചകൾ.
വരമ്പത്തു
പാഴ്ത്തുണിക്കോലത്തിലെ
ഊർദ്ധ്വദൃഷ്ടികൾ
കണ്ടതെന്തൊരു വേലക്കാഴ്ച.
പകല് കറുത്തതോ
ഇരവ് വെളുത്തതോ



നാരായം പഴുപ്പിച്ചെൻ
കൈയിലേകിയതാരേ
അറിയില്ലതെൻ നെറ്റി-
ത്തടത്തിൽ കുത്തിക്കേറ്റി
ഞാൻ നടക്കുന്നു
പതുക്കെപ്പതുക്കെയെൻ
വഴിയും തെളിയുന്നു.

### ഇന്നലെ വന്നവർ

ഇന്നലത്തെ വാക്കുകളും രുചികളും
ഇന്നു ഞാൻ മറന്നുപോയി
ഇന്നലത്തെ മുഖങ്ങളും കുപ്പായങ്ങളും
ഇന്നു ഞാൻ മറന്നുപോയി
എങ്കിലും
ഇന്നലെ ആരൊക്കെയോ വന്നതും
എന്നോടു സംസാരിച്ചതും
മുറ്റം നിറയെ കോലായ നിറയെ
അകായ നിറയെ കിണർ നിറയെ
അവർ തുളുമ്പിനിന്നതും
കുട്ടികൾ ഓലപ്പന്തു തട്ടിക്കളിച്ചതും
ഓലപ്പീപ്പി വിളിച്ചതും
പാവക്കുട്ടികളെക്കൊണ്ട് ചിണുങ്ങിപ്പിച്ചതും
കീകീ കരയിപ്പിച്ചതും ഞാനോർക്കുന്നു.
ഇന്നലെ കാലത്തു വന്നവർ
ഇപ്പോഴും പോയിട്ടില്ല
ഇന്നലെ വൈകുന്നേരം വന്നവർ
ഇപ്പോഴും ഉറങ്ങുകയാണ്.
"എപ്പോൾ വന്നു ഇനി എപ്പോൾ?"-
വേലിക്കെട്ടിൽ ചെമ്പോത്തുകൾ ചോദിച്ചുകൊണ്ടിരുന്നു.
വയറുനിറഞ്ഞ പെൺകിടാങ്ങൾ
വയറൊഴിഞ്ഞ കുട്ടികൾ
ആണ്ടറുതിയുടെ മീശവച്ചു മിനുങ്ങി നില്ക്കുന്ന പുരുഷന്മാർ
കിടക്കകളില്ലാതെയുറങ്ങിയ രാത്രികൾ
മടക്കയാത്രയ്ക്കു സഞ്ചിയൊതുക്കി വയ്ക്കുന്ന മുത്തശ്ശിമാർ
മുറ്റത്തു പൊട്ടിപ്പൊളിഞ്ഞ പന്തുകൾ
കീറിപ്പറിഞ്ഞ പാവകൾ
മാഞ്ഞുപോയ ചന്ദനക്കുറികൾ
അവകാശം ചോദിച്ചു തളർന്ന നാവുകൾ
ആരോ എറിഞ്ഞ പഴത്തോലിൽ
ചവിട്ടിവീണു കരയുന്ന കുട്ടികൾ
- ഇന്നലെ ഇവിടെ വിരുന്നായിരുന്നു
ഇന്ന് വിരുന്നുകാർ വീട്ടുകാരായി
ചിരിച്ചുവന്നവർ
കരഞ്ഞു മടങ്ങുന്നത് എപ്പോഴുമാവാം
വാതോരാതെ സംസാരിച്ചവർ
വാ തുറക്കാതെ കോണുകളിലിരുപ്പായി
ഇന്നലെ ഇവിടെ അന്തിയിൽ
പാൽച്ചുറപ്പാത്രവും കുഴലുമായി വന്ന
ഒരു കുസൃതിയുടെ, ചുണ്ടുതോരാതെയുള്ള ഊത്തിൽ
ഈ വിളക്കിനു ചുറ്റും തുരുതുരാ
നിഴലാടുന്ന പൊള്ളങ്ങൾ പാറി
ചിലതു മഴവില്ലായിപ്പൊലിഞ്ഞു
ചിലതു വായുവിൽ തൂങ്ങിനിന്ന്
ഒരുൽക്കണ്ഠ നുണയിപ്പിച്ചു.
ഇന്നേയക്ക് ഒരു കുമിളപോലും ബാക്കിയില്ല.

# പുസ്തകവാർത്ത











# ഗുരുസന്നിധിയിൽ

## ചൊവ്വല്ലൂർ കൃഷ്ണൻകുട്ടി



**ശ്രീ**തിരുവില്വാമല തേവരേ, ഇതേവരെ വിശേഷിച്ച് ഒരു അസ്ക്കിതയുമില്ലായിരുന്ന എന്റെ ഗുരുവിന് എന്തു പറ്റി?

ഓർത്തപ്പോൾ എത്രമാത്രം എന്നു പറവാൻ കഴിയാത്തവിധം മനസ്സ് അത്രമാത്രം അസ്വസ്ഥമായി.

നേരം, അന്നേരം പുലരണോ വേണ്ടായോ എന്ന ഹാംഗോവറിലായിരുന്നു. ആയതിനാൽ വിളിച്ചുണർത്താൻ നിന്നില്ല. ആദ്യത്തെ കോഴിക്കോട്-തിരുവില്വാമല വഴി പാമ്പാടി നോൺ സ്റ്റോപ്പ് ഫ്ളൈറ്റിനെത്തന്നെ കടന്നുപിടിച്ചു. അന്യോന്യം നോക്കാതെ, കടവല്ലൂർ ശൈലിയിൽ അകത്തു കടന്നിരുന്നു.

ഭാഗ്യം. വലിയ തിക്കും തിരക്കും തിരുവാതിരക്കളിയുമൊന്നുമില്ലായിരുന്നു. മുൻ സീറ്റിൽത്തന്നെ ഇരിപ്പിടം കിട്ടി. പൈലറ്റിന്റെ സമീപത്തിങ്കൽ. തൊട്ടു തൊട്ടില്ല എന്ന മട്ടിൽ.

അകത്തെ അരണ്ട വെളിച്ചത്തിൽ, ആ തണുത്ത പ്രഭാതത്തിൽ. ദുർവിചാരങ്ങളൊന്നും വരേണ്ട എന്നു കരുതി നാമംജപിച്ച് ഇരുന്നു. പൈലറ്റ് ആരാണ്. അഥവാ ആരാവാം എന്നുപോലും ശ്രദ്ധിച്ചില്ല. (പൈലറ്റിനു മുഷിഞ്ഞിട്ടുണ്ടാവും. മുഷിയട്ടെ.) തമ്പൂലം പതിവു കുശലപ്രശ്നങ്ങൾക്കുണ്ടായ ദുർവാസനയെ ഉന്മൂലനാശനം ചെയ്തു. കാരണം നടേ പറഞ്ഞതു തന്നെ. മനസ്സിന്റെ സ്വസ്ഥത കൈമോശം വന്നുകഴിഞ്ഞിരുന്നു...

ഒട്ടും തുളുമ്പാത്ത വ്യോമയാനപാത്രത്തിനകത്തെ നിതാന്ത നിശ്ശബ്ദതയെ കീറിമുറിച്ചുകൊണ്ട് ആ ബ്രാഹ്മ്മുഹൂർത്തത്തിൽ കുമാർ സാനുവിന്റെ സൂപ്പർ ഹിറ്റ് നമ്പർ കേൾക്കായി. "തു മിലേ...." അപ്പോൾ, അറിയാതെ അടയുന്ന തരളമായ മിഴികൾക്കു മുന്നിൽ അനാവൃതസുന്ദരിയായി അവൾ വന്നു. ഏർ ഓസ്റ്റസ്. മാലിനി. നന മയത്തിലല്ലെങ്കിൽ എട്ടിലും തട്ടുന്നവൾ. കേമി. കേമദ്രുമി.

"എക്സ്ക്യൂസ് മി, കുടിക്കാൻ എന്തെങ്കിലും?"- കിളിമൊഴി.

"വേണ്ട. തിരുവില്വാമല ഏകാദശിയാണ് എന്നറിഞ്ഞുകൂടേ? ഇന്നു ജലപാനമില്ല. ഉപവാസത്തിലാണ് സ്ഥിരവാസം."

"സോറി. ഞാൻ അക്കാര്യം മറന്നേ പോയി. ഏകാശി നോൽമ്പ് എനിക്കും പ്രധാനമാണ്. എന്റെ മുത്തശ്ശി ഉപദേശിച്ചു തന്ന വൈശിക തന്ത്രമാണ്..." അത്രയും പറഞ്ഞ്, അല്പം ഒന്നുലഞ്ഞ്, വാർമുടി വകഞ്ഞ് അവൾ ഇരുട്ടിൽ എങ്ങോ മറഞ്ഞ്....

എന്റെ മനസ്സിൽ അപ്പോഴും തിരുതകൃതിയായി



കൂട്ടലും കിഴിക്കലും ഹരിക്കലും പെരുക്കലും നടക്കുകയായിരുന്നു.

ഗുരുസന്നിധിയിൽ ഇപ്പോൾ എന്തായിരിക്കും സ്ഥിതി? നിധിഌല സുഖമോ? എന്തായിരിക്കും ഗുരുവിന്റെ ഇപ്പോഴത്തെ കണ്ടീശൻ? പാമ്പാടി മുതൽ പടിപ്പുരവരെ, ഒരു വേള അതും കടന്ന് ഇല്ലം നിറയെ, വല്ലം നിറയെ, വട്ടി നിറയെ, പത്തായം നിറയെ ജനക്കൂട്ടം (തിന്നു കൊഴുത്ത്) തടിച്ചുകൂടിയിരിക്കുമോ? ഓഡിയോ-വീഡിയോ പ്രഭൃതികളും തിക്കിത്തിരക്കുന്നുണ്ടായിരിക്കുമോ? പുരസ്കാര തിരസ്കാരംകൊണ്ട് ഏറെപ്പേരെ വിരട്ടി കുറേ പേരും പെരുമയുമുണ്ടാക്കിയ സാഹിത്യ പടനായകന്മാർ, മേനവന്മാർ, നമ്പീശന്മാർ, ഏതു കൂട്ട പ്രസ്താവനയിലും ഒപ്പിടുക എന്ന ഏക സാഹിതീസപര്യകൊണ്ടു പ്രഖ്യാതരായ അതികായന്മാർ..... എല്ലാവരും എത്തിയിരിക്കുമോ?

എന്നാലും എന്റെ ഗുരോ, ഇങ്ങനെയുണ്ടോ ഒരു മരണ വിറ്റ്? മറ്റുള്ളവരെ ചിരിപ്പിച്ചു മരിപ്പിക്കുന്ന അങ്ങ് സ്വയം മരിച്ചു ചിരിക്കയോ? ഇതെന്തു ചിരി? എന്തായാലും ഇതിച്ചിരി കടന്ന ചിരിയായിപ്പോയി നി....

ഈ വിധം ഓരോ മനോരാജ്യം കണ്ടുകൊണ്ടിരിക്കെ, മാലിനി ഒഴുകിവന്ന് തഴുകി ഉണർത്തിച്ചു:

"ഉത്തിഷ്ഠത. ജാഗ്രത. പാമ്പാടിയെത്തി.... മൂരി നിവർന്ന് ഉണർന്ന് ഇറങ്ങുക...."

(അവൾ അറിയാതെ ഞാൻ അവളെ ഇടംകണ്ണിട്ടു സൂക്ഷി ച്ചുനോക്കി: മുരി ഫ്ര . വിളിക്ക് അവൾ അടിവര ഇട്ടിരുന്നുവോ? ഇല്ല. അടിയിൽ ഒന്നുമില്ലായിരുന്നു. സമാധാനമായി.)

ഏറോപ്ളേന്റെ ജനവാതിൽ പതുക്കെത്തുറന്ന് പുറത്തേക്കു നോക്കി: സംശയം തീർത്തു. അതേ, പാമ്പാടിതന്നെ. മേലാസകലം വരമഞ്ഞളു തേച്ച് പുഴയിൽ കുളിക്കുന്ന അന്നത്തെ പ്രഭാതത്തിന് അപ്പോൾ പെറ്റെണീറ്റ ഒരു അമ്മ്യാർ തരുണിയുടെ മുഖപ്രസാദമായിരുന്നു- മറന്നുപോകാതിരിക്കാൻ ഈ വാചകം മൂന്നുതവണ മനസ്സിൽ കുറിച്ചിട്ടു. (എവിടെയെങ്കിലും പ്രയോഗിക്കാം.)

ഗുരുവിനെ ഞാൻ എങ്ങനെ ഫെയ്സ് ചെയ്യും?- അകമ്പടിവാഹനങ്ങളൊന്നുമില്ലാതെ പാമ്പാടി എയർപോർട്ടിൽനിന്നു കുത്തനെ നടക്കവേ എന്റെ മനസ്സ് പിറുപിറുത്തു. പത്തടി, പരമാവധി പതിനൊന്നടി നടന്നപ്പോൾ അതാ ഒന്നാന്തരം ഇംഗ്ളീഷിൽ ഉറക്കെയുറക്കെ പൊട്ടിച്ചിരിച്ചുകൊണ്ട് അദ്ദേഹം വരുന്നു: വില്യം ബ്ളെയ്ഡ്. ബി.ബി.സി ലേഖകൻ. എന്റെ സഹപാഠി. ചിരകാല സുഹൃത്ത്. ചുംബനാലിംഗന ഹസ്തദാനാദി പ്രഭാതകൃത്യങ്ങൾ തിടുക്കത്തിൽ നിർവ്വഹിച്ചശേഷം ആജാനബാഹു വീണ്ടും ചിരിച്ചു.





"ഗുരുവിനെ കണ്ടുവോ? സംസാരിച്ചുവോ? ഗുരു പൂർണ്ണാരോഗ്യവാനായി ഇരിക്കുന്നുവോ?"-എന്റെ ഉൽക്കണ്ഠയുടെ പൂച്ച പുറത്തു ചാടി.

യാതൊരു ഫലേച്ഛയും കൂടതെ കുശാലായി പൊട്ടിച്ചിരിച്ചശേഷം, ഇരുതലമൂർച്ചയുള്ള ശൈലിയിൽ ബ്ളെയ്ഡ് പറഞ്ഞതിനി:

"He is enjoying his own death-news like a naked joke..... haa..... haa...... haa...."

-("-ഒരു നേരമ്പോക്ക് തരായതുപോലെ പുള്ളിക്കാരൻ സ്വന്തം മരണവാർത്ത വറുത്ത കടലപോലെ കൊറിച്ചു രസിക്കുന്നു. പൂയ്.... പൂയ്.... പൂയ്....")

വീണ്ടും നടന്നു. കരകവിഞ്ഞൊഴുകിയിരുന്ന ജനത്തെ മുറിച്ച് എതിർദിശയിൽ നീന്തി. ആര് എന്നു നോക്കിയില്ല. എന്ത് എന്നേ ശ്രദ്ധിച്ചുള്ളൂ. സാഹിത്യത്തിൽ അതാണല്ലോ ഏറ്റവും വലിയ മർമ്മധർമ്മാർത്ഥ കാമമോക്ഷം....

പടിയാറും കടന്ന് അവിടെച്ചെന്നപ്പോൾ. ശിവ ശിവ! തോന്നയ്ക്കൽ കണ്ട കാഴ്ച! പൂമുഖത്ത് അതാ ഒരു ഫുൾ കോഴ്സ് ചിരിയുമായി ഗുരു നിറഞ്ഞു നില്ക്കുന്നു!

കയറി കുത്തിരിക്കാൻ കല്പിച്ചശേഷം ഗുരു പറഞ്ഞു.

"നീ മാത്രം വന്നില്ലല്ലോ, നിന്നെ മാത്രം കണ്ടില്ലല്ലോ എന്ന ശോകഗാനം ചാമ്പാൻ തുടങ്ങുകയായിരുന്നു ഞാൻ...."

"ഞാൻ വരാതിരിക്കയോ?"

"യോ......സിദ്ധികൂടി എന്ന വാർത്ത എപ്പഴേ നീ കേട്ടത്...."

"പെരും പാതിരയ്ക്ക്."

"പെട്ടെന്ന് എന്തു ചെയ്തു?"

"വേണ്ടിവന്നാൽ ഉപയോഗിക്കാറുണ്ടല്ലോ എന്നു കരുതി തൽക്ഷണം റിയാക്ഷൻ ശേഖരിക്കാൻ വെമ്പി. ആദ്യം പപ്പേട്ടനെ വിളിച്ചു."

"അമരപ്രഭു എന്തു പറഞ്ഞു?"

"ഞാനൊന്നും അറിഞ്ഞില്ലല്ലോ.... ഞാനൊന്നും പറഞ്ഞില്ലല്ലോ.... എനിക്കു പറയുവാനായി ഒന്നുമില്ലല്ലോ എന്നു തേങ്ങി...."

"പിന്നെ?"

"തീരെ റിയാക്ഷൻ ഇല്ലാത്ത ആയുർവേദ പ്രയോഗങ്ങൾ മതി എന്നു നിനച്ചു. കുളിച്ചു കുട്ടപ്പനായി. മനസ്സിൽ വിളക്കുകൊളുത്തി പുരപ്രബന്ധം ഒരു ആവൃത്തി വായിച്ചു. ശ്ലീ കരഞ്ഞും ഗുരുവിന് എന്തുപറ്റി എന്റെ പോറ്റി എന്ന് ആരും കേൾക്കാതെ അലമുറയിട്ടു...."

"അന്നേരം നിന്റെ കെട്ടിയവൻ എന്തു ചെയ്യുകയായിരുന്നു?"

"ഉറക്കത്തിന്റെ ആഴത്തിൽ ആണ്ടുപോയ കൂർക്കനെ വലിച്ചുകയറ്റുകയായിരുന്നു."

"നന്നായി. എന്നിട്ട്?"

"എന്നിട്ടെന്താ, ഇനി ആലോചിക്കാനൊന്നുമില്ലല്ലോ എന്ന് ആലോചിച്ചുറപ്പിച്ചു നേരം പ്രകാശമാവും മുൻപ് വീടുവിട്ടിറങ്ങി. നേരിയ ഇരുട്ടിന്റെ സഹായത്തോടെ നടന്നു. ഇത്രത്തോളം വരിക. എത്രത്തോളം പറ്റിയിട്ടുണ്ട് എന്നറിയുക- ഇത്രമാത്രമായിരുന്നു ചിന്താപാരവശ്യം. ആകയാൽ കണ്ണും മൂക്കുമില്ലാതെ നടന്നു."

"വഴിക്കു പേടി തോന്നിയോ?"

"മടിക്കു കനമില്ലായിരുന്നു."

"എന്നാലും കാലം മോശമാണ്. സൂക്ഷിക്കണം. രാമനാമം ജപിച്ചാൽ മതിയായിരുന്നു."

"ജപിച്ചു..... പക്ഷേ, രാമനാമമായിരുന്നില്ല."

"പിന്നെ?"

"ആവുന്നത്ര ഉച്ചത്തിൽ. അതിലേറെ ഭക്തിയോടെ മുക്കാല. മുക്കാബല എന്നു ജപിച്ചിരുന്നു."

"ബല. അതിബല. അതു മതി. ധാരാളമായി. വിശപ്പും ദാഹവും അറിയില്ല. പഴപ്രഥമൻ ഉണ്ടാക്കുന്നതുപോലെ ച്യവനപ്രാശം അടുപ്പത്തുവച്ചുണ്ടാക്കുന്ന അഷ്ടവൈദ്യാചാര്യൻ വസിഷ്ഠനെപ്പറ്റി നീ കേട്ടിട്ടില്ലേ? പുള്ളിക്കാരന്റെ ഒറ്റമൂലികയാണ്... ബലാബലാലലവലാദി പ്രയോഗം."

"ഏതായാലും ഗുരുവിനെ നേരിട്ടു കണ്ടുവല്ലോ. സമാധാനമായി...."

"എങ്കിൽ നീ ഇരിക്ക്. നമുക്കു പതിവു ഡയലോഗുകൾ കാച്ചാം. ചോദിക്കട്ടെ. അതിനുമുൻപ് ഒരു ഔൺസ് ചായ. കാപ്പി. പാല്. കട്ടൻ. ചുക്കൻ? അതോ, ഇഞ്ചീം പുളീം നാരോത്തിന്നിലയും പച്ചമൊളകും ചേർത്ത പുളിച്ച മോര്?"

"തൽക്കാലം ഒന്നും വേണ്ട. എനിക്ക് എന്റെ ഗുരുവിനെ കൺനിറയെ ഇങ്ങനെ കണ്ടുകൊണ്ടിരുന്നാൽ മതി."

"വിശ്വരൂപായിട്ട്?"

"അങ്ങനെയെങ്കിൽ അങ്ങനെ."

"എങ്കിൽ അങ്ങനെയെന്നാൽ ചങ്കുണ്ണ്യാരും...."

"ജീവിച്ചിരുന്നുകൊണ്ടുതന്നെ മരിച്ചു എന്നു വരുത്തിത്തീർക്കുക-ഗുരുവിന് ഇങ്ങനെയൊരു ഫലിതം തോന്നുവാനെന്തേ കാരണം?"

"ഒരു ടെസ്റ്റ് ഡോസ് കൊടുത്തു നോക്കിയതാണ്. മീഡിയക്കാർ എങ്ങനെ റിയാക്റ്റ് ചെയ്യും എന്നറിയുവാനായിക്കൊണ്ട്...."

"യു മീൻ-"

"അത്ര മീനല്ല ഈ ഐഡിയ.... എഴുത്തുകാർക്ക് മരണത്തിനുശേഷമാണ് ജീവിതം എന്ന് ഇംഗ്ളീഷിൽ ഒരുവരി വട്ടെഴുത്ത് എട്ടാം നൂറ്റാണ്ടിലെ പയ്യന്നൂർ പട്ടോല (പരമാവധി ചെമ്പോല)യിൽ ഈയിടെ കാണുകയുണ്ടായി. കീഴ്ക്കടെ യാതൊരു കൃതിയിലും ഈ വിധം ഒരു വാചകം വായിച്ചതായി ആരും ഓർക്കുന്നില്ല. എന്തിനധികം പറേണ്ണൂന്റെ ചാത്തോ. ആ വട്ടെഴുത്ത് വായിച്ച് വട്ടുപിടിച്ചതുപോലെയായി.... അപ്പോൾ അതൊന്നു പരൂക്ഷിച്ചാലോ എന്നായി.... അതിനുള്ള ഒരുക്കങ്ങൾ ആരും അറിയാതെ പൂർത്തിയാക്കുകയായിരുന്നു...."



"എന്നുവച്ചാൽ?"

"വച്ചില്ല. വയ്ക്കണം എന്നു നിരീച്ചതേയുള്ളൂ. സമാധി മതി എന്നു നേരത്തേ തീരുമാനിച്ചിരുന്നു. അതാണ് എളുപ്പം. നേരത്തേ കയറി ഇരിക്കാം. വേണ്ട എന്നു തോന്നിയാൽ എഴുന്നേറ്റു പോരാം.... ആർഷഭാരത സംസ്കാരമാവുമ്പോൾ അദ്ധ്വാനം ഏറും; അവനവനായിട്ട് ഒന്നും ചെയ്യാനില്ലതാനും....."

"എന്നിട്ട്?"

"നിലാവില്ലാത്ത രാത്രിക്കുവേണ്ടി കാത്തിരുന്നു, പലനാൾ. ഒടുക്കം ഇന്നലെ രാത്രി ഒത്തുകിട്ടി. നിലാവു പോയിട്ട് നാട്ടുവെളിച്ചംപോലുമില്ല. സമാധിമണ്ഡപം പടുത്തുയർത്തി. വെറും വെട്ടുകല്ലും കുമ്മായവും. തീർന്നപ്പോൾ പണി നന്നായില്ലെന്നു തോന്നി. മണ്ഡപമാകുമ്പോൾ അസാരം അലങ്കാരമൊക്കെ വേണ്ടേ? ഒരു കട കുട മുല്ല, മന്തി. ജമന്തി. ചേമന്തി. ജുഗൽബന്തി, ഉപമ, ഉൽപ്രേക്ഷ- മതി, അലങ്കാരത്തിന് ഇത്രയും മതി. കണ്ണുപറ്റാതിരിക്കാൻ മണ്ഡപത്തിൽ കരിങ്കലം കെട്ടിത്തൂക്കി. നാലു ദിശയിലും എട്ടു കോണിലും ചെരാത് കൊളുത്തിവച്ചു...."

"അപ്പോഴേക്കും നേരം വെളിച്ചായി. അല്ലേ?"

"അല്ല.... കലികാല കമ്പ്യൂട്ടർ വൈഭവം എന്നു പറയട്ടെ. അതീവ രഹസ്യമായി നടത്തിയ ഈ ഒരുക്കങ്ങൾ അത്രയും പാലക്കാട്ടെ പത്രക്കാർ മണത്തറിഞ്ഞു...."

"മുല്ലയും ജമന്തിയും ചേമന്തിയും ഒഴിവാക്കാമായിരുന്നു...."

"ആ[illegible] വാർത്ത മറ്റാരും കൊടുക്കുന്നതിനു മുൻപ് ആദ്യം കൊടുക്കുക എന്ന എക്സ്ക്ളൂസീവ് സായ്പിന്റെ പഴയ സിദ്ധാന്തമനുസരിച്ച് അറിഞ്ഞ പത്രക്കാരെല്ലാം ആദ്യത്തെ ഫ്ളാഷ് വച്ചുകാച്ചി. "സമാധിയായി. വിശദാംശങ്ങൾ അറിവായിട്ടില്ല."

"ശിവ ശിവ...."

"പിന്നീട് അവർ വാർത്ത സ്ഥിരീകരിക്കുവാൻ ഫോൺചെയ്തു. ഞാനാവട്ടെ, സ്ഥിരീകരിച്ചില്ല. നിഷേധിച്ചുമില്ല. പത്രക്കാരും ഫോട്ടോഗ്രാഫർമാരും രാത്രിക്കു രാത്രി പാലക്കാട്ടുനിന്നു പുറപ്പെട്ട് കൽപ്പാത്തിപ്പുഴ മുറിച്ചുനീന്തി മൂത്താൻതറ, കുറുപ്പന്തറ എന്നിങ്ങനെ പതിനെട്ടു തറകൾ പിന്നിട്ട്, കപ്ളിങ്ങാടൻ ശൈലിയിൽ കല്ലടിക്കോടൻ മല മറിച്ചിട്ട്. വെള്ളിനേഴി നങ്ങേമക്കുട്ടിയുടെ കണ്ണീരുറന്നുണ്ടായ കുന്തിപ്പുഴയിൽ കുളിച്ച്. ആദ്യത്തെ ഓട്ടൻതുള്ളൽ കോച്ചായ നമ്പ്യാരാശാന്റെ കിള്ളിക്കുറിശ്ശിമംഗലം കടന്ന് പാമ്പാടി വഴി വന്നെത്തുമ്പോഴേക്കും നേരം വെളുക്കുമെന്നും കാര്യം പറഞ്ഞ് ഓരോരോ ആപ്പും കടിയും കൊടുത്ത് അവരെ പിരിച്ചുവിടാം എന്നുമായിരുന്നു മനോരാജ്യം..."

"എല്ലാം താളം തെറ്റി. അല്ലേ? ഗുരോ?"

"പിന്നില്ല്യേ! പരേതൻ ജീവിച്ചിരിക്കുന്നു എന്നറിയുമ്പോൾ ഏതു പത്രക്കാരനാണ്, ഏതു കാലനാണ് അദ്ഭുതപരതന്ത്രപരവശനാവാത്തത്? പത്രക്കാർ എങ്ങനെയോ ഒട്ടും താമസിയാതെ ഇവിടെ വന്നതാണ് എല്ലാ പ്ളാനും തകിടംമറിയാൻ കാരണം..."



"അവസാനം മീഡിയക്കാരെ എങ്ങനെ ഡിസ്പേഴ്സ് ചെയ്തു?"

"ആദ്യമാദ്യം എന്നെ കണ്ടിട്ടും അവർ വിശ്വസിച്ചില്ല. പിന്നെ എന്തായാലും വാർത്ത തിരുത്താൻ വയ്യെന്നു ശഠിച്ച് അവസാനം ഒരു ധാരണയിലെത്തി. ഇനി രാത്രിനേരത്ത് മരിച്ചാലും മരിക്കില്ല. പ്രക്രിയ പകൽനേരത്തു മാത്രം. അതും പത്രക്കാരെ വിവരം അറിയിച്ചശേഷം. അവരുടെ സൗകര്യവും സമയവും നോക്കിയശേഷം. സിദ്ധി കൂടുന്നതിനു തൊട്ടു മുൻപും പിൻപും പടമെടുക്കാൻ വീഡിയോ ഫോട്ടോഗ്രാഫർമാർക്കും സൗകര്യം ചെയ്തു കൊടുക്കപ്പെടും. പിന്നെ-"

"പിന്നെ? ഇനിയും പിന്നെയോ?"

"പിന്നെ, മുഖപ്രസംഗം എഴുതാൻ സാവകാശം നല്കും. അതിനാവശ്യമായ ഡീറ്റെയിൽസും മെറ്റീരിയ മെഡിക്കയും മുൻകൂർ കോപ്പിയായി തപാലിൽ അയച്ചുകൊടുക്കും. അറ്റകൈയിന് ഒന്നോ രണ്ടോ മുഖപ്രസംഗങ്ങൾ എഴുതിക്കൊടുക്കാനും ഞാൻ മടിക്കില്ല. ജീവിതത്തെ പല ആംഗിളുകളിൽനിന്നു നോക്കിക്കാണുന്ന അപൂർവ്വ ചിത്രങ്ങളും ശിലാശില്പ കലാരൂപങ്ങളും തയ്യാറാക്കി വിതരണം ചെയ്യും. നേരിട്ടു കണ്ടിട്ടും കാണാതെയും അഭിമുഖം എഴുതി തയ്യാറാക്കാൻ കഴിവുള്ള വിദഗ്ദ്ധന്മാരുടെ പേരുവിവരം രഹസ്യമായി പത്രാധിപന്മാരെ അറിയിക്കും...."

"എന്തെല്ലാം എന്തെല്ലാം വ്യവസ്ഥകൾ..... കണ്ടീഷനുകൾ...."

"എന്നിട്ടും മീഡിയക്കാർ പൂർണ്ണതൃപ്തരായില്ല. അവസാനം. പതിനെട്ടാമത്തെ അടവും പയറ്റി. അതിൽ അവർ ഇരുന്നു."

"അതെന്ത് ഗുരോ?"

"അക്കാദമിയിൽവച്ച് വിസ്തരിച്ച് ഒരു പത്രസമ്മേളനം നടത്താം. അന്ന്, രണ്ടും കല്പിച്ച്, ഒരുട്ടൊക്കെ തുറന്നു പറയാം. പറയും എന്നു വാക്കുകൊടുത്തു.... പിന്നെ-"

"പിന്നെ?"

"നോക്കുമ്പോൾ, മീഡിയക്കാരുടെ പൊടിപോലുമില്ല...."- അത്രയും പറഞ്ഞശേഷം ഉറക്കെ പൊട്ടിച്ചിരിച്ച് ഗുരു ക്ഷണിച്ചു:

"വാ... ഇനി ഫൈവ് സ്റ്റാർ ബ്രെയ്ക്ക് ഫാസ്റ്റ്. ദോശ. ഇഡ്ഡലി, പുട്ടും കടലേം. പത്തിരി, ഇപ്പം നെയ്തെടുത്ത നൂലപ്പം, പിന്നെ ഒരു വിശേഷാൽ ഭോജ്യം-"

"അതെന്ത് ഗുരോ?"

"ഒറിജിനൽ കല്ലിന്മേൽ കായ. ഐപ്പ് പാറമേൽ ഉണ്ടായതാണ്.... വാ-വാടോ...."

# സഹായകൻ

ടി.കെ. കൊച്ചുനാരായണൻ



പത്താംക്ലാസ്സ് പരീക്ഷയും കഴിഞ്ഞ് ഉയർന്ന മാർക്കോടെ ജയിക്കും എന്നുറപ്പിച്ച് അവധിക്കാലം തള്ളിനീക്കിക്കൊണ്ടിരിക്കുമ്പോഴാണ് അരൂപിയും അജ്ഞാതനുമായ സുഹൃത്ത് തന്നിൽ സ്വാധീനം ചെലുത്തുകയും നിയന്ത്രിക്കുകയും ചെയ്തുകൊണ്ടിരിക്കുന്ന കാര്യം കൃഷ്ണദാസൻകുട്ടിക്കു ബോദ്ധ്യമായിത്തുടങ്ങിയത്. തിരിച്ചറിവിന്റെ തുടക്കം എന്നപോലെ.

ഇങ്ങനെയൊരു പേരുംകൊണ്ട് നീ പട്ടണത്തിലുള്ള കോളേജിൽ ചേർന്ന്, കൂട്ടുകാരുമായി കൂട്ടുകൂടി എങ്ങനെ പഠിക്കും എന്ന പ്രശ്നവുമായാണ് അവൻ ആദ്യം സമീപിച്ചത് എന്നു കൃത്യമായി ഓർമ്മയുണ്ട്. പേരിന് ...സൗകുമാര്യക്കുറവുണ്ട് എന്നതായിരുന്നു ആക്ഷേപം. അതിനുത്തരവാദി താനല്ലല്ലോ എന്നതിന്, ഈ പേരും ചുമന്നു മരണംവരെ കൊണ്ടുനടക്കേണ്ട ബാദ്ധ്യത നിനക്കാണല്ലോ എന്നായി.

അന്ന് ആദ്യമായി കൃഷ്ണദാസൻകുട്ടി എന്ന പേർ തനിക്കൊരു ബാദ്ധ്യതയല്ലേ എന്നു തോന്നി. അതേക്കുറിച്ചു കാര്യമായി ചിന്തിച്ചു. ഈ പേരത്ര പന്തിയല്ലെന്നും ബോദ്ധ്യമായി. ചോദ്യം ചോദിച്ച് ഒളിച്ചോടുകയല്ലാതെ ഒരു പരിഹാരമാർഗ്ഗം അരൂപിയും അജ്ഞാതനുമായ തന്റെ സുഹൃത്ത് ഒരിക്കലും നിർദ്ദേശിച്ചിട്ടില്ല. പില്ക്കാല അനുഭവങ്ങൾ ഇക്കാര്യം എത്രയോ തവണ തെളിയിച്ചു കഴിഞ്ഞതാണ്. ഒരുവിധം സ്വസ്ഥമായി കഴിഞ്ഞുകൂടുമ്പോഴായിരിക്കും സുഹൃത്തിന്റെ പൊടുന്നനേയുള്ള ഇടപെടലും കുത്തിയിളക്കി കീഴ്മേൽമറിക്കലും ഒളിച്ചോട്ടവും. പ്രക്ഷുബ്ധമായ തന്റെ മനസ്സ് തീക്കട്ടപോലെ അചഞ്ചലമായി നീറിനില്ക്കുന്നതും നോക്കി സുഹൃത്ത് മാറിനിന്നു സന്തോഷിക്കുന്നുണ്ടാവാം. അരൂപികൾക്കു മാത്രമുള്ള സിദ്ധിയാണല്ലോ അത്. അന്ന്, ആ അവധിക്കാലം മുഴുവൻ അവൻ അങ്ങനെ അസ്വസ്ഥനായി.

പേര് 'ദാസൻ' എന്നാക്കി മാറ്റിയാലോ? അതു തീരെ പറ്റില്ല. പ്രമാണിമാരുടെ വീടുകളിൽ അടുക്കളക്കാര്യസ്ഥയായി വിലസുന്ന കല്യാണിക്കുട്ടിയുടെ മകൻ 'ദാസൻ' എന്ന പേരിൽ അറിയപ്പെടുന്നത്



അമ്മയുടെ ദാസ്യവൃത്തിക്കുള്ള സ്ഥിരീകരണമാകും. അതു പാടില്ല. ഒന്നുമില്ലെങ്കിലും പത്തുമാസം വയറ്റിൽ ചുമന്നുകൊണ്ടു നടന്നതല്ലേ.

അവസാനം കൃഷ്ണദാസൻകുട്ടിയെ 'കെ.ഡി. കുട്ടി' എന്നാക്കിയാൽ മതിയെന്നുറപ്പിച്ചു. കോളേജിൽ ചേർന്ന ശേഷം ഒന്നുരണ്ടാഴ്ച ഇങ്ങനെ സ്വയം പരിചയപ്പെടുത്തും. പതുക്കെപ്പതുക്കെ കെ.ഡി. കുട്ടി വെറും 'കുട്ടി'യാകും. ജെയിംസ് ക്ലീവ്‌ലൻഡ് ഓവൻസ് എന്ന ലോക കായികപ്രതിഭ ജെ.സി. ഓവൻസും പിന്നീടു ജെസ്സി ഓവൻസും ആയതുപോലെ താനും 'കുട്ടി' മാത്രമാകും എന്നു പ്രതീക്ഷിച്ചു.




ഒരു വ്യാഴവട്ടക്കാലം മുമ്പു നടന്നതാണെങ്കിലും അരക്കിട്ടുറപ്പിച്ചപോലെ എല്ലാം ഓർമ്മ വരുന്നു. 'കുട്ടി' ക്കു പകരം 'കെ.ഡി' എന്ന ചുരുക്കപ്പേരിനായിരുന്നു പ്രചാരം കിട്ടിയത്. കൊക്കിനുവച്ച കുഴിയിൽ കുളക്കോഴി കുടുങ്ങിയതുപോലെ. അരൂപിയും അജ്ഞാതനുമായ സുഹൃത്ത് ഒരു ബാധപോലെ മറ്റു കുട്ടികളിൽ കയറിക്കൂടി ചെയ്യിപ്പിച്ച പണിയായിരുന്നോ അത് എന്നും സംശയിച്ചു. എങ്കിൽ അതൊരു കൊലച്ചതിതന്നെ.

ഒരു പരിഹാരമെന്ന നിലയ്ക്ക് ഓരോ കോഴ്സ് പൂർത്തിയായി പ്രശസ്ത വിജയം കരസ്ഥമാക്കിക്കഴിയുമ്പോൾ കോളേജുകൾ മാറിമാറി നോക്കി. ഫലമുണ്ടായില്ല. 'കെ.ഡി'ക്ക് സാർവത്രിക അംഗീകാരം ലഭിച്ചു. സുഹൃത്ത് ശക്തിമാനായിക്കൊണ്ടേയിരുന്നു എന്നു തെളിയിക്കപ്പെട്ട അനുഭവം.

ഇതിനൊരു പരിഹാരം ലഭിച്ചത് സ്വകാര്യക്കമ്പനിയിലായാലും കൊള്ളാവുന്ന ജോലി കിട്ടിയപ്പോഴാണ്. പരീക്ഷാഫലം വന്നയുടൻ ജോലി കാത്തിരിക്കുന്നതുപോലെ. അമ്മയും നാട്ടുകാരും സന്തോഷംകൊണ്ടു മതിമറന്നു. സുഹൃത്തും സന്തോഷിച്ചിരിക്കും. ജോലിക്കു കയറി രണ്ടുദിവസത്തിനുള്ളിൽ ഓഫീസ് മുറിയുടെ മുന്നിൽ കൃഷ്ണദാസൻകുട്ടി എന്നതിനു പകരം 'കെ.ഡി.കെ. നായർ' എന്ന ബോർഡ് എഴുതിപ്പിച്ചു വച്ചു. അന്നേരം മറ്റൊരു പ്രശ്നവുമായി സുഹൃത്ത് പ്രത്യക്ഷപ്പെട്ടു-ബോർഡിൽ എഴുതിപ്പിടിപ്പിച്ച നായർസ്ഥാനം അങ്ങ് തലയിൽ വന്നു കുടുങ്ങിയാലോ! നാട്ടിൽ കിഴക്കേ വീട്ടിലുള്ള നാരായണൻകുട്ടിനായരാണോ പടിഞ്ഞാറേതിലെ കൃഷ്ണനെഴുത്തച്ഛനാണോ ശരിയായ അച്ഛൻ എന്ന് അമ്മയ്ക്കുകൂടി നിശ്ചയമില്ലാത്ത സ്ഥിതിക്ക് നായർസ്ഥാനം വന്നു പിടിപെട്ടാൽ അത് എഴുത്തച്ഛനോടു കാണിക്കുന്ന നന്ദികേടാവില്ലേ എന്നായി അരൂപിയും അജ്ഞാതനുമായ സുഹൃത്തിന്റെ സംശയം. കൃഷ്ണനെഴുത്തച്ഛനിലെ കൃഷ്ണനും നാരായണൻകുട്ടിനായരിലെ കുട്ടിയും ദാസ്യവൃത്തിയുടെ ബാക്കിപത്രമായ ദാസനും ചേർന്ന് കൃഷ്ണദാസൻകുട്ടി എന്ന പേരിട്ട അമ്മയുടെ ബുദ്ധിശക്തി ഓർമ്മിപ്പിച്ച് മനസ്സിനൊരു ആഞ്ഞ കുത്തു നല്കുവാനും സുഹൃത്ത് മറന്നില്ല. അന്നേരം മുതൽ അച്ഛൻപ്രശ്നം ഉടുതുണിയഴിച്ചിട്ട് മുന്നിൽനിന്നു നൃത്തമാടി. താണ്ഡവ നൃത്തം.

സർവീസ് രംഗത്തെ മേച്ചിൽപ്പുറങ്ങളിൽ അതിവേഗം ഇഴുകിച്ചേർന്ന് 'നായർ' പ്രസിദ്ധിയും പദവിയുമൊക്കെ പെട്ടെന്നു സ്വന്തമാക്കി. ഇന്റർവ്യൂവിന്റെ തലേന്ന് അയാളെ കൊച്ചാക്കുവാനായി പുത്തൻ ആരോപണവുമായി സുഹൃത്ത് എത്തിയ കാര്യം ഓർത്തു. കുള്ളനായ നിനക്കെങ്ങനെ ഈ ജോലി കിട്ടും? സ്വകാര്യക്കമ്പനിയാകുമ്പോൾ പേഴ്സനാലിറ്റി ഒരു മുഖ്യ ഘടകമാകും. പ്രത്യേകിച്ചും ഇത്തരം തസ്തികകൾക്ക്. ഓർത്തോ എന്നൊരു താക്കീതും.

അന്നു രാത്രി കണ്ണിന്റെ പോള അടച്ചില്ല. ഉയരം ഒരു പ്രശ്നമായാലോ? ഈ ജോലി തരമായില്ലെങ്കിൽ പോട്ടെ. ഭാവിയിലെ ഇന്റർവ്യൂകളും ഉയരക്കുറവിന്റെ പേരിൽ തെറ്റിപ്പോയാലോ? ജീവിതത്തിൽ എവിടെയും എത്തിപ്പറ്റാൻ സാധിച്ചില്ലെങ്കിലോ? ഒളിഞ്ഞും തെളിഞ്ഞും എത്രയോ കുത്തുവാക്കുകൾ കേട്ടും സഹിച്ചുമാണ് അമ്മ തന്നെ വളർത്തിയത്. എല്ലാം വെറുതെയാകുമോ എന്നു ഭയന്നു.





സുഹൃത്തിന്റെ സംശയം അസ്ഥാനത്തായിരുന്നില്ല. ഇന്റർവ്യൂവിന്റെ അവസാനം ഏതാണ്ടിങ്ങനെ ഒരു ചോദ്യം വന്നു:- നിങ്ങളുടെ ഉയരക്കുറവ് ഇത്തരം ജോലിയെ പ്രതികൂലമായി ബാധിക്കില്ലേ?

പക്ഷേ.

വേണ്ടത്ര തയ്യാറെടുപ്പുണ്ടാകയാൽ ഈ ചോദ്യം അയാളെ വെട്ടിലാക്കുന്നതിനു പകരം സ്കോർചെയ്തു കൂട്ടുവാനാണ് സഹായിച്ചത്. ചക്രവർത്തിമാരുടെ ചക്രവർത്തിയായ നെപ്പോളിയനെക്കാൾ തനിക്ക് ഒരിഞ്ച് ഉയരക്കൂടുതലുണ്ടെന്ന ഉത്തരം അവരെ ചിന്തിപ്പിക്കുകയും ഞെട്ടിപ്പിക്കുകയും ചിരിപ്പിക്കുകയും ചെയ്തു. അരൂപിയും അജ്ഞാതനുമായ സുഹൃത്തിന്റെ ചൊറിഞ്ഞുകൊണ്ടുള്ള മുന്നറിയിപ്പ് വാസ്തവത്തിൽ സഹായകമാകുകയാണുണ്ടായത്.



ജോലിയുടെ പ്രത്യേക സ്വഭാവം കാരണം വൈകുന്നേര വിരുന്നുകൾ സജീവങ്ങളായി മാറി. മുന്നിലുള്ളവരുടെ ഗ്ലാസ്സുകൾ നുരഞ്ഞും പൊങ്ങിയും താണും വന്നപ്പോൾ. സംസാരങ്ങൾക്ക് ആവർത്തനസ്വഭാവവും ആധികാരികതയും ഏറിയപ്പോൾ അയാൾ കപ്പലണ്ടി കൊറിച്ചും ഉള്ളിക്കഷണങ്ങൾ ചവച്ചും കോഴിക്കാലുകൾ കടിച്ചുവലിച്ചും സമയം കൊത്തിനുറുക്കി. അമ്മയെ അന്വേഷിച്ചു വന്നിരുന്നവരിൽ ചിലർ കാലുറയ്ക്കാതെ മുറ്റത്തുനിന്നു കോലായിലേക്കു കയറി കോമാളിത്തങ്ങൾ കാട്ടിയിരുന്നത് കരിപിടിച്ച അടുക്കള ജനൽപ്പഴുതിലൂടെ അവ്യക്തമായി കണ്ടിരുന്ന കുട്ടിക്കാല ഓർമ്മകൾ വളർച്ച മുറ്റി ഇന്നും മനസ്സിൽ കൊണ്ടുനടക്കുന്നതുകൊണ്ട് ഇത്തരം ശബ്ദകോലാഹല മുഹൂർത്തങ്ങളിൽ അയാൾ നിശ്ശബ്ദതയും അന്തർമുഖതയും കൈമുതലാക്കി. അതു താങ്ങായി. തണലായി. രക്ഷകനായി. പക്ഷേ, അരൂപിയായ സുഹൃത്ത് തള്ളക്കോഴിയെപ്പോലെ നെല്ലും പതിരും ചിക്കിച്ചിനക്കി മുമ്പിലിട്ടുതന്നു. കൊത്തിനോക്കിയപ്പോൾ രണ്ടും ഒരുപോലെ. സുഹൃത്തിന്റെ ഉപദേശപ്രകാരം ഓട്ടത്തിൽ കൂട്ടം തെറ്റാതെ നോക്കി. ഗാലറിയിലിരുന്ന് സുഹൃത്ത് കൈയടിച്ചു പ്രോത്സാഹിപ്പിച്ചപ്പോൾ പേശിമുറുകലിന്റെയും രക്തമോട്ടത്തിന്റെയും ഹൃദയസ്പന്ദനത്തിന്റെയും വേഗത വർദ്ധിച്ചു. ചീറ്റപ്പുലിയെപ്പോലെ കുതിച്ചു കാണിച്ചുകൊടുത്തു.

ശരീരത്തിന്റെ ചുളുക്കുകൾ നിവർന്നു. അടിവയർ തൂങ്ങി. മുഖം വൃത്താകൃതിയിലായി. രൂപവ്യത്യാസം ശ്രദ്ധിക്കപ്പെടേണ്ട സമയമായപ്പോൾ സുഹൃത്ത് ഇടപെട്ട് അപകട സൈറൺ മുഴക്കി:-

തടി കൂടിയാൽ തൂക്കം കൂടും. അതരുത്. പ്രത്യേകിച്ചും ഉയരത്തിന്റെ കാര്യത്തിൽ ബ്രഹ്മാവ് പിശുക്കു കാണിച്ച സ്ഥിതിക്ക് രക്തക്കുഴലുകൾക്കകം കട്ടപിടിച്ചു രക്തം വേണ്ടത്ര ഓടാതെ വരും. അന്നേരം പ്രശ്നം ഗുരുതരമാകും.



പ്രകൃതിചികിത്സയെക്കുറിച്ചു പരിചയപ്പെടുത്തിയതും സുഹൃത്തുതന്നെയായിരുന്നു. പിന്നെ അതിന്റെ പിറകേ ഓടി. നെട്ടോട്ടം. അങ്ങനെ അശുവായി. സുഹൃത്തിന്റെ ഭാഷയിൽ വെറും ഒരു കുറ്റിപ്പെൻസിൽ അഥവാ തേയപ്പെൻസിൽ. ക്രമേണ ക്രമേണ നിസ്സാര കാര്യങ്ങളിൽക്കൂടി സുഹൃത്ത് കൈകടത്തുന്നതായി അനുഭവപ്പെട്ടു. ഇട്ട ഷർട്ടിന്റെ ഡിസൈൻ. പാന്റ് തുന്നിപ്പിച്ചതിലെ ഫാഷൻ തുടങ്ങി താടിവടിക്കുന്നതിലും മീശവയ്ക്കുന്നതിലും കൂടി. അങ്ങനെയിരിക്കുമ്പോൾ കുറേനാളത്തേക്ക് ഒരനക്കവും ഉണ്ടാകില്ല. ചെത്തവും ചൂരും ഇല്ലാത്തതുപോലെ. വീണ്ടും പ്രത്യക്ഷപ്പെടും. ആകാശത്തുനിന്നു പൊട്ടിവീണതുപോലെ.

ഒരുദിവസം അരൂപിയും അജ്ഞാതനുമായ സുഹൃത്തിനെ നേരിൽ കണ്ടതായി ഒരു തോന്നൽ. ഒത്ത തടി. അതിനൊത്ത ഉയരം. തുറിച്ച ഉണ്ടക്കണ്ണും കൂട്ടുപുരികവും. അതെന്തുമാകട്ടെ. അരൂപിക്കെങ്ങനെ രൂപമുണ്ടാകും? ശരീരം തളർന്നുകിടന്നപ്പോൾ മനസ്സുണർന്നു പ്രവർത്തിച്ചതാകാം. അന്നു സുഹൃത്ത് ഇങ്ങനെ പറഞ്ഞു:-

വിവാഹത്തെക്കുറിച്ച് നീ ചിന്തിച്ചിട്ടില്ലേ? ഇല്ലെങ്കിൽ അക്കാര്യം ഗൗരവമായെടുക്കണം. എല്ലാറ്റിനുമുണ്ട് ഓരോ കാലവും സമയവുമൊക്കെ. അല്ലെങ്കിൽപ്പിന്നെ ഇതൊന്നും വേണ്ടെന്നു വയ്ക്കണം. ഇത്തരമൊരു തീരുമാനം അബദ്ധമായിന്ന് പിന്നെ തോന്നുമരുത്. അത് തന്നെക്കൊണ്ടു പറ്റില്ലല്ലോ.

കല്യാണക്കാര്യം പറഞ്ഞ് അമ്മ വിഷമിക്കുന്ന കാര്യം അയാൾ ഓർത്തു. വേണ്ടെന്നു പറയുവാൻ പ്രത്യേക കാരണങ്ങളൊന്നുമില്ലാത്തതിനാൽ വിവാഹം വേണം എന്നുതന്നെ ഉറപ്പിച്ചു. കൊള്ളാവുന്ന ഒരുത്തിയെ കെട്ടി സ്വസ്ഥമായി ജീവിക്കണം. അസ്വ

സ്ഥത പേറിപ്പേറി നടന്ന് ഇതുപോലെ ജീവിക്കുവാൻ ഇനി വയ്യ. മനസ്സ് നിയന്ത്രണവിധേയമായപ്പോൾ മോഹങ്ങൾ പുഷ്പിച്ചു നിന്നു. അതിന്റെ സ്വ ഛത്തിൽ കൃഷ്ണദാസൻകുട്ടി, വാതായനങ്ങളിലൂടെ ചാടി മന്ദമാരുതൻ ഇളകിയാടിയ കൊമ്പുകളിലിരുന്നു ചാഞ്ചാടി.

അപ്പോഴാണ് മറ്റൊരു പ്രശ്നവുമായി സുഹൃത്ത് മുന്നിൽ ചാടിവീണത്:-

ഏതു ജാതിയിൽപ്പെട്ട സ്ത്രീയെയാണ് നീ വിവാഹം കഴിക്കുക? എഴുത്തച്ഛനോ നായരോ? ആലോചിച്ചുറപ്പിച്ചു നടത്തുവാൻ പോകുന്ന കല്യാണമാകയാൽ ജാതിയൊരു പ്രശ്നമാണ്. ഒരു പ്രേമവിവാഹത്തെക്കുറിച്ചാലോചിക്കുവാൻ നിനക്കു പറ്റില്ലല്ലോ.

സുഹൃത്തിന്റെ ചോദ്യത്തിലെ ജനിതകപ്രശ്നത്തിനൊരുത്തരം കണ്ടെത്തിയേ പറ്റൂ. അടിസ്ഥാനപരമെന്നു വിശേഷിപ്പിക്കാവുന്ന അസ്തിവാരശിലയുടെ ജനുസ്സ് ഏതെന്നു തിട്ടപ്പെടുത്തണം. ഒന്നുകിൽ കുറുപ്പിന്റെ നെഞ്ചത്ത് അല്ലെങ്കിൽ കളരിക്കുപുറത്ത് എന്നുറച്ചു.

കിഴക്കേവീട്ടിലെ നാരായണൻകുട്ടിനായരോ പടിഞ്ഞാറേതിലെ കൃഷ്ണനെഴുത്തച്ഛനോ? ആരാണ് ശരിക്കുമുള്ള അച്ഛൻ എന്നു ചോദിച്ചപ്പോൾ അമ്മ വല്ലാണ്ടാവും എന്നാണു കരുതിയത്.

പക്ഷേ,

ഇനി ആരായാലെന്താ? രണ്ടാളും ചത്തും കെട്ടും പോയില്ലേ?

മറുപടി കേട്ടപ്പോൾ മുട്ടോളം വെള്ളമുള്ള കടപ്പുറത്ത് മുങ്ങിക്കുളിച്ചു കയറി ശരീരത്തു പറ്റിപ്പിടിച്ച മണൽത്തരികൾ തട്ടിമാറ്റി സംശോധനം ചെയ്യുന്നവനെപ്പോലെ കൃഷ്ണദാസൻകുട്ടിക്ക് അനുഭവപ്പെട്ടു.









(കഴിഞ്ഞലക്കത്തിൽ നിന്നും തുടർച്ച)

പതിനാറ്

# മരണത്തിന്റെ വ്യാകരണ പുസ്തകം

ബാബു ഭരദ്വാജ്

മുതലിയാർ സ്റ്റ്രീറ്റിലൂടെ പ്രസാദ് നടന്നു. അയ്യപ്പച്ചെട്ട്യാരുടെ വീട് അവന് ആരും പറഞ്ഞുകൊടുക്കേണ്ടതില്ല. ഗാന്ധാരി അമ്മൻകോവിലിൽനിന്നു ഗണപതികോവിലിലേക്കുള്ള ദൂരം. ഏതാനും മിനിട്ടുകൾ മാത്രം. കുമുതവല്ലിയുടെ കൂട്ടിലെ കിളി പറന്നുപോയോ എന്നറിയുകയേ വേണ്ടൂ. ദൂരെനിന്നുതന്നെ അവനതറിഞ്ഞു. അയ്യപ്പച്ചെട്ട്യാരുടെ വീടിന്റെ മുറ്റംനിറയെ ആൾക്കാർ. അവനും ആ ആൾക്കൂട്ടത്തിൽ ലയിച്ചു. അകത്തളത്തിൽനിന്നുയരുന്ന അലമുറകളിൽനിന്നു കുമുതവല്ലിയുടെ മരണത്തിന്റെ മുഴുവൻ ചേരുവകളും അവനു കിട്ടിക്കഴിഞ്ഞു. മുതലിയാർ സ്റ്റ്രീറ്റിലെ കുപ്പയ്ക്കുള്ളിൽ അവളെ കാത്തിരുന്ന പാമ്പിനോട് അവനു വല്ലാത്ത മമത തോന്നി. ഒരുപക്ഷേ, തങ്ങളുടെയൊക്കെ മനസ്സുതന്നെയല്ലേ അവൾക്കുവേണ്ടി ആ കുപ്പയ്ക്കുള്ളിൽ ഒളിച്ചിരുന്നത്?

പ്രസാദ് ഓടുകയായിരുന്നു. കടപ്പുറം വിജനം. ശ്മശാനം നിശ്ശബ്ദം. കുമുതവല്ലിക്കുവേണ്ടി കാത്തിരിക്കുന്നു. ബാൽക്കണിയിൽ പ്രസാദിനേയും കാത്ത് വാസു ഇരിക്കുന്നുണ്ടായിരുന്നു. രാവിലെ ഉറക്കമുണർന്ന് കണ്ണുമിഴിച്ചപ്പോൾ ശ്മശാനം മഞ്ഞുപുതച്ചു കിടക്കുന്നു. മുറ്റത്തെ പേരമരത്തിൽനിന്ന് കരിയിലകളിൽ അടർന്നുവീഴുന്ന മഞ്ഞുതുള്ളിയുടെ ശബ്ദം. മനസ്സിലും അന്തരിക്ഷത്തിലുമൊക്കെ ഒരു പ്രതീക്ഷ നിന്നു വിങ്ങുന്നു. പ്രസാദും ബെനഡിക്റ്റും എവിടെപ്പോയെന്ന് അറിയില്ല. ഒറ്റയ്ക്ക് ഈ പ്രഭാതം ഉപഭോഗം ചെയ്യാൻ അവനെ വിട്ട് അവരെവിടെപ്പോയി? ഒറ്റയ്ക്കാവുമ്പോൾ പ്രഭാതം തീർത്താൽ തീരാത്ത ഒരു സമ്പത്താണെന്ന തോന്നലുണ്ടാവുന്നു.

അപ്പോൾ പ്രസാദ് വാസുവിനടുക്കലേക്ക് ഓടിക്കൊണ്ടിരിക്കുകയായിരുന്നു. നേർത്ത മഞ്ഞിനപ്പുറം ബാൽക്കണിയിൽ വാസുവിന്റെ നിഴൽ കാണാം. ഓടുന്നതിനിടയിൽ അവനോർത്തു-ആദ്യവചനം വാസുവിന്റേതാവാം, പക്ഷേ, സാക്ഷാത്കാരം തന്റേതുതന്നെ. ഇത്തരം ചില്ലറ അഹങ്കാരങ്ങൾ എല്ലാവർക്കും വേണ്ടേ?

കിതച്ചുകിതച്ച് അവൻ പേരമരത്തിന്റെ ചുവട്ടിൽ നിന്നു. മുകളിൽ ബാൽക്കണിയിൽ നിന്നുകൊണ്ട് വാസു അവന്റേതു മാത്രമായ ഒരു പുഞ്ചിരിയോടെ പ്രസാദിനെ നോക്കുകയാണ്. വാക്കുകൾ ആവാഹിച്ചെടുക്കാൻ പ്രസാദ് പണിപ്പെടുന്നു. ഒന്നും പറയേണ്ടെന്ന് വാസു പ്രസാദിനെ വിലക്കി. അവൻ പതുക്കെ കോണിപ്പടി കയറി. നിലത്തു



വിരിച്ചിട്ടിരിക്കുന്ന ചിക്കുപായിലേക്ക് അവൻ വീണു. ഏറെനേരം കഴിഞ്ഞാണ് അവൻ സംസാരിക്കാൻ തുടങ്ങിയത്. അവൻ സുവിശേഷങ്ങൾ മുഴുക്കെ വാസുവിനോടു പറഞ്ഞു. കാമാക്ഷിയുടെ പുരാണം തൊട്ടുതന്നെ. ഒക്കെ പറഞ്ഞുകഴിഞ്ഞപ്പോൾ നിലവായിൽനിന്നെവിടെനിന്നോ ബെനഡിക്റ്റ് എഴുന്നേറ്റു വന്നു. ശൂന്യതയിൽനിന്ന് അവൻ ഉളവായതുപോലെ-പിന്നെ അവർ കുമുതവല്ലിയെ കാത്തിരുന്നു.

ഉച്ച കഴിഞ്ഞപ്പോൾ ശ്മശാനനിരത്തിൽ വാദ്യഘോഷങ്ങൾ മുഴങ്ങി. അകലെനിന്ന് അവർ വന്നുകൊണ്ടിരുന്നു. താളത്തിൽ നൃത്തമാടി. നിറയെ നിറങ്ങളും ശബ്ദങ്ങളുമായി. മുന്നിലൊരു മഞ്ചത്തിൽ പട്ടുടുത്തു, പൂചൂടി അണിഞ്ഞൊരുങ്ങിയ കുമുതവല്ലി.

പതിവുപോലെ അവർ ആൾക്കൂട്ടത്തിലേക്ക് ഇറങ്ങിച്ചെന്നില്ല. ബാൽക്കണിയിൽ നിന്നാൽ അവർക്കെല്ലാം കാണാം. ഈ വീട് ഉണ്ടാക്കിയവൻ എന്തിനാണ് ഈ ബാൽക്കണി ഉണ്ടാക്കിയതെന്ന് അവരിപ്പോൾ അറിഞ്ഞു. അവർക്കുവേണ്ടി മാത്രം. അവർക്ക് അവിടെ നിന്നാൽ കമുതവല്ലിയുടെ ഉറക്കറ കാണാം. ശ്മശാനം നിരത്തിൽനിന്ന് ഇത്ര മീറ്റർ അകലത്തിൽ, കാവൽമാടത്തിന്റെ വടക്കേത്തൂണും ശ്മശാന നിരത്തിലെ ഇലക്ട്രിക് പോസ്റ്റും ഇത്ര ഡിഗ്രിയിൽ സന്ധിക്കുന്ന കോണിൽ ഇത്രയടി ആഴത്തിൽ, ഇത്രയടി വീതിയിൽ, ഇത്രയടി നീളത്തിൽ കുമുതവല്ലി ഉറങ്ങുന്നുവെന്ന ഗണിതം അവൻ മനസ്സിൽ കുറിച്ചിട്ടു.

വീരപ്പന്റെ മൺവെട്ടിയുടെ ധക് ശക് ശബ്ദം നിലച്ചു. കാവൽപ്പുരയും ഗെയ്റ്റും കടന്ന് ഒന്നും ചെയ്യാനിനിയില്ലാത്ത ജനക്കൂട്ടം നിരത്തിൽ ചിതറി. വീരപ്പൻ ആടിയാടി കാവൽപ്പുരയിൽ കയറി. മഞ്ചം ചുമന്നവർ ഒഴിഞ്ഞ മഞ്ചം ഗെയ്റ്റിൽ ഇറക്കിവച്ച് മതിലും ചാരിനിന്നു ബീഡിവലിക്കാൻ തുടങ്ങി. വാദ്യഘോഷക്കാർ പിടിവിട്ടുപോയ ശബ്ദങ്ങളെ തിരഞ്ഞെന്നോണം ഉദാസീനരായി തങ്ങളുടെ ഭാരവും പേറി വലിഞ്ഞിഴഞ്ഞ് ആൾക്കൂട്ടത്തിന്റെ പിന്നിലായി നഗരത്തിലേക്കു നടന്നുകൊണ്ടിരുന്നു. നിരത്തുവക്കിലെ കരിമ്പനച്ചോട്ടിൽ കാമാക്ഷി മാത്രം തന്റെ തത്തക്കൂടുമായി വെറുതേ ഇരുന്നു. ഒരു പ്രവചനത്തിന്റെ ഭാരത്തിൽ ഹതാശയായി അവളിരുന്നു. അവളെ തറഞ്ഞുനോക്കി ബാൽക്കണിയിൽ നില്ക്കുന്ന പ്രസാദിനെ അവൾ



കണ്ടില്ല. അവൾ തന്റെ മനസ്സിലേക്കുതന്നെയായിരിക്കണം നോക്കിക്കൊണ്ടിരുന്നത്. തന്റെ പിടിയിൽനിന്നും ഊർന്നുപോയ വാക്കുകളെ. അറിയാതെ തന്നിൽനിന്നും ഊർന്നുപോയ തന്റെ ഹൃദയത്തെ അവൾ തേടുകയാവണം. മുതലിയാർ സ്ട്രീറ്റിൽനിന്ന് ഇത്രയുംദൂരം ആ ശവമഞ്ചത്തോടൊപ്പം നടക്കുമ്പോൾ അവൾ പ്രസാദിനെ പ്രതീക്ഷിച്ചിരുന്നില്ലേ? പ്രസാദിനുവേണ്ടി മാത്രമാണല്ലോ അവൾ വെളിപാടുകളെ പിടിച്ചെടുക്കുന്നത്. തന്റെ മനസ്സും ശരീരവും നഗ്നമാക്കപ്പെട്ടതുപോലെ അവൾക്കു തോന്നി. താൻ തന്നെത്തന്നെ ഒറ്റിക്കൊടുത്തിരിക്കുന്നു. താൻ കുമുതവല്ലിയെ ഒറ്റിക്കൊടുത്തിരിക്കുന്നു.

അല്ലെങ്കിൽ കാര്യങ്ങളൊക്കെ തീരുമാനിക്കുന്നത് ആരാണ്? കാമാക്ഷിയോ. പ്രസാദോ. വാസുവോ അല്ല. കുമുതവല്ലിയുമല്ല. കുമുതവല്ലി അവരുടെയുള്ളിൽ ഉരുണ്ടുകൂടിയ ക്ഷോഭമാണ്. അവരുടെ ഉള്ളിന്റെയുള്ളിലെ ഉള്ളാണവൾ. അവരുടെ മനസ്സിന്റെ അടരാണവൾ. അവരുടെ ജന്മപാപങ്ങൾക്കുമേൽ കർമ്മപാപങ്ങളുടെ ഒരാവരണമായി അവൾ എന്നും നില്ക്കും.

സന്ധ്യയുടെ തണുപ്പ് അരിച്ചുകയറാൻ തുടങ്ങിയപ്പോൾ കാമാക്ഷി എഴുന്നേറ്റ് നഗരത്തിലേക്കു നടന്നു. മനസ്സിലേക്കു തല പൂഴ്ത്തിക്കൊണ്ട്അവൾ നടന്നുപോയി. അവൾ നടന്നുപോവുന്നതും നോക്കി പ്രസാദ് ബാൽക്കണിയിൽത്തന്നെ നിന്നു. അവൻ അവളെ ഇഷ്ടപ്പെടാൻ തുടങ്ങിയിരുന്നു. ഒരു വിശപ്പിന്റെ കാളൽപോലെ. ദാഹത്തിന്റെ പരവേശംപോലെ അവൾ അവനിൽ നിറഞ്ഞുനിന്നു.

## പതിനേഴ്

സന്ധ്യ കഴിഞ്ഞതോടെ ആകാംക്ഷകൊണ്ട് അവരുടെ ഹൃദയം വിങ്ങാൻ തുടങ്ങി. ഇനി അല്പനേരംകൂടിക്കഴിഞ്ഞാൽ കടപ്പുറത്തുനിന്ന് വീരപ്പൻ ആടിപ്പാടി കാവൽമാടവും കടന്ന് അവന്റെ ചെറ്റയ്ക്കുള്ളിലേക്കു നൂളും. അവനിന്ന് പതിവിലും അല്പം കൂടുതൽ അകത്താക്കും. ഓരോ മരണവും ഓരോ കുപ്പി വാറ്റുചാരായമാണ് അവന്. പിന്നെ എല്ലാം നിശ്ശബ്ദമാവും. വീരപ്പന്റെ കുടിലിലെ മണ്ണെണ്ണവിളക്കും കെടും. ഒരു കുട്ടിയുടെ കരച്ചിൽ കുറച്ചുനേരംകൂടി ആ കുടിലിൽ മുഴങ്ങിയേക്കാം. ചിലപ്പോൾ ആരെയോ പ്രതീക്ഷിച്ച് അവന്റെ പൊണ്ടാട്ടി മുറ്റത്തുനിന്നു മുടി ചിക്കുവിടർത്തുന്നതു കാണാം. കുറച്ചുനേരംകൂടി അങ്ങനെ നിന്നതിനുശേഷം അവളും വീട്ടിനുള്ളിലേക്കു വലിയും.

അവർ മൂന്നുപേരും ബാൽക്കണിയിൽത്തന്നെ ഇരുന്നു. ഏതൊന്നിനുവേണ്ടി അവരിന്നേവരെ കാത്തിരുന്നോ. അതിന്റെ സാഫല്യം അവരെ വല്ലാതെ വ്യാകുലപ്പെടുത്തുന്നു. എന്തുവേണമെന്നറിയാതെ അവരെല്ലാം ഉഴലുന്നതുപോലെ. അകലെനിന്നൊരു പുള്ളിന്റെ ഏകാന്തരോദനം. നരച്ച ആകാശത്തിൽ ഒറ്റയ്ക്കു പറന്നുപോവുന്ന ചില കിളികൾ മാത്രം. കരിമ്പനക്കാട്ടിൽനിന്ന് ഇടയ്ക്കിടെ അശാന്തമായ ചിറകടികൾ. കോട്ടുവായിട്ടുകൊണ്ട് ബെനഡിക്റ്റ് രണ്ടുപേരുടേയും മുഖത്തു മാറിമാറി നോക്കി. ഒടുക്കം അവരിരുവരും ഉണർന്നു. കുമുതവല്ലിയെത്തേടിയുള്ള അവരുടെ യാത്ര ആരംഭിക്കുകയാണ്. ആരും ഒന്നും ഉരിയാടിയില്ല. ട്രൗസറിന്റെ കീശയ്ക്കുള്ളിലെ കുപ്പിയുടെ കഴുത്തു ഞെരിക്കാനും ഒരുകവിൾ മോന്താനും ബെനഡിക്റ്റുകൂടി തുനിഞ്ഞില്ല.

മഞ്ഞുവീണു കുതിർന്ന മണലിലൂടെ അവർ നടന്നു. വാസുവാണു മുന്നിൽ. ഏറ്റവും പിന്നിൽ ബെനഡിക്റ്റും. കുമുതവല്ലിയുടെ ഉറക്കറയ്ക്കു മുന്നിൽ അവർ നിന്നു. ഒരു അനുഷ്ഠാനംപോലെ വാസു കുഴി അളന്നു മാർക്ക് ചെയ്തു. ഇനി വളരെ കരുതലോടെ കുഴി തുരന്ന് കുമുതവല്ലിയെ പുറത്തെടുക്കണം. ശവമടക്കു കഴിഞ്ഞ് ഏതാനും മണിക്കൂറുകളേ ആയുള്ളൂ. അവളുടെ ശരീരം നൂറായിരം പുതിയ ജന്മങ്ങളായി ഉയിർത്തെഴുന്നേല്ക്കാൻ ആരംഭിച്ചിട്ടുണ്ടാവില്ല. അവൾ മണ്ണായി. മണ്ണിന്റെ ജൈവചൈതന്യമായി പരിണമിക്കാൻ തുടങ്ങിയിട്ടുണ്ടാവില്ല.

നാലഞ്ചു തൂമ്പ ആഴത്തിൽ മണ്ണെടുത്തു കഴിഞ്ഞപ്പോൾ ബെനഡിക്റ്റ് കുനിഞ്ഞിരുന്നു കൈകൊണ്ടു മണ്ണു മാന്താൻ തുടങ്ങി. തൂമ്പതട്ടി അവളുടെ ശരീരത്തിനു വല്ല ക്ഷതവും വന്നാലോ? ഇത്ര ആദരവോടെ ബെനഡിക്റ്റ് ഒരിക്കലും ഒരു കുഴിമാടത്തെയും സ്പർശിച്ചിട്ടില്ല. പതുക്കെ കുമുതവല്ലിയുടെ ശരീരം വെളിവായി. നേർത്ത ഇരുട്ടിൽ അവളുടെ വെളുത്ത ശരീരം തിളങ്ങുന്നതുപോലെ. പെട്ടെന്നു ചന്ദ്രൻ ഉദിച്ചുയർന്നു. കുമുതവല്ലി കണ്ണുകൾ തുറന്ന് അവരെ നോക്കിയതുപോലെ അവർ അമ്പരന്നു. മൂടിപ്പുതച്ചിരുന്ന ചുവന്ന പട്ടു നീക്കിയപ്പോൾ അവളുടെ മൂക്കുത്തി തിളങ്ങി. അവൾ സർവ്വാഭരണവിഭൂഷിതയായിരുന്നു. വാസുവും പ്രസാദും അവജ്ഞയാൽ ചൂളുങ്ങി. അവർ വെറും മോഷ്ടാക്കളായിത്തീർന്നിരിക്കുന്നു. കുമുതവല്ലി അവരെ പരിഹസിച്ചു ചിരിക്കുന്നതുപോലെ. കുമുതവല്ലിയേയും അവളുടെ ആഭരണങ്ങളേയും അതേപോലെ കുഴിച്ചുമൂടാനുള്ള അടക്കാനാവാത്ത ആഗ്രഹം വാസുവിന്റെ മനസ്സിലുണർന്നു. ഇതികർത്തവ്യതാമൂഢരായി അന്യോന്യം മുഖത്തോടു മുഖം നോക്കി അവരങ്ങനെ നിന്നു. വാസുവിനും പ്രസാദിനും തീരുമാനമെടുക്കാൻ കഴിയാതെ വരുമ്പോൾ തീരുമാനങ്ങൾ ബെനഡിക്റ്റിന്റേതായി മാറുന്നു. അവൻ പട്ടുതുണികൊണ്ട് അവളെ വീണ്ടും പൊതിഞ്ഞു. കുമുതവല്ലിയെ കുഴിയിൽനിന്നു പതുക്കെ താങ്ങി എഴുന്നേല്പിച്ചു. മണലിൽ കിടത്തി. കുഴി വീണ്ടും മണ്ണിട്ടു മൂടാൻ തുടങ്ങി. എല്ലാം ഇനി പഴയ രൂപത്തിലാവണം. ഒന്നിനും മാറ്റം വന്നുകൂടാ. വാസുവും പ്രസാദും എല്ലാം നോക്കിക്കൊണ്ട് വെറുതേ നിന്നു. നിർദ്ദേശങ്ങളും ആജ്ഞകളുംകൊണ്ട് അന്നാരും ബെനഡിക്റ്റിനെ അലോസരപ്പെടുത്തിയില്ല.

കുമുതവല്ലിയെ രണ്ടു കൈകളിലും കോരിയെടുത്തുകൊണ്ട് അവൻ മുമ്പേ നടന്നു. ഒന്നുമൊന്നുമുരിയാടാതെ പ്രസാദും വാസുവും അവനെ പിന്തുടർന്നു. എന്നും ബെനഡിക്റ്റ് നാറുന്ന ഭാരങ്ങൾ ശരീരത്തിലും മനസ്സിലും പേറിയിട്ടുണ്ട്. പക്ഷേ, ഇന്നു കുമുതവല്ലി ഒരു തൂവൽപോലെ അവന്റെ കൈകളിൽ ഒതുങ്ങിക്കിടന്നപ്പോൾ ഈ നിമിഷത്തിനുവേണ്ടിയാണ് ജീവിച്ചതെന്നുപോലും അവനു തോന്നാൻ







തുടങ്ങി. കുമുതവല്ലിയുടെ ഏതു ശിരോലിഖിതമാണ് ഈ അപൂർവസൗഭാഗ്യം അവനു നല്കിയത്? വാസുവിന്റെ. പ്രസാദിന്റെ, കാമാക്ഷിയുടെ, കുമുതവല്ലിയുടെ ഭാഗ്യനിർഭാഗ്യങ്ങളുടെ, ഭൂതവർത്തമാനങ്ങളുടെ ഏത് അപൂർവ സന്ധിയിലാണ് അവനെ പ്രതിഷ്ഠിച്ചിരിക്കുന്നത്!

നിലവറയിലെ തീക്കുണ്ഡം ആളാൻ തുടങ്ങിയിരുന്നു. അതിന്റെ തൊട്ടടുത്ത കൊട്ടത്തളത്തിൽ ബെനഡിക്റ്റ് കുമുതവല്ലിയെ കിടത്തി. പതുക്കെ അവളുടെ ചുവന്ന പട്ടുപുതപ്പ് അവൻ മാറ്റി. കുമുതവല്ലി ശാന്തയായി ഉറങ്ങുന്നു. അവളുടെ കോമളമായ മുഖം അവരെ പീഡിപ്പിച്ചുകൊണ്ടിരുന്നു. അവരെവിടെയോ കണ്ടുമറന്ന മുഖംപോലെ തോന്നി. അവരുടെ മനസ്സിൽ എന്നുമുണ്ടായിരുന്ന ഒരു മുഖം. ഇതു ലളിതയുടെ മുഖമോ? അതോ. പക്ഷിയുടേതോ?

ബെനഡിക്റ്റ് അവളുടെ ആഭരണങ്ങൾ അഴിച്ചുമാറ്റി. അവൻ അവളെ ഒട്ടും നോവിക്കാതെ അവളുടെ പട്ടുകഞ്ചുകങ്ങൾ അഴിച്ചുമാറ്റി. അവളുടെ ജ്വലിക്കുന്ന സൗന്ദര്യത്തിൽ നിലവറയിലെ എല്ലാ അചേതനവസ്തുക്കളും സചേതനങ്ങളായതുപോലെ തോന്നി. ഉമാനാഥ ചെട്ടിയാർ ചിരിച്ചുകൊണ്ട് അവളെ കാമിക്കുന്നതുപോലെ.

അവളുടെ മുഖത്തൊരു ഉറക്കത്തിന്റെ വിളർച്ച മാത്രം. കുമുതവല്ലി അവർക്കുവേണ്ടി മാത്രം അവളെ ഇതാ വെളിവാക്കിയിരിക്കുന്നു. വാസുവും പ്രസാദും ബെനഡിക്റ്റും സ്നേഹവായ്പിൽ കുതിർന്ന വേദനയോടെ അവളെ നോക്കിക്കൊണ്ടിരുന്നു. സ്നേഹം അതിന്റെ എല്ലാ വേദനയോടുംകൂടെ അവരിൽ നിറഞ്ഞൊഴുകാൻ തുടങ്ങി. വാസു പതുക്കെ എഴുന്നേറ്റ് മുറ്റത്തേക്കു നടന്നു. പണ്ടെന്നോ മറന്നുപോയ ഒരു കരച്ചിൽ അവന്റെ തൊണ്ടയിൽ കുരുങ്ങിക്കിടക്കുന്നതുപോലെ. പ്രസാദ് എന്തോ പിറുപിറുത്തുകൊണ്ട് കുപ്പിയുടെ നേരേ കൈനീട്ടി. അവന്റെ കൈ വിറയ്ക്കുന്നുണ്ടായിരുന്നു. പിന്നീടവൻ കോണിപ്പടികൾ അമർത്തിച്ചവിട്ടി ബാൽക്കണിയിലേക്കു കയറിപ്പോയി. ബെനഡിക്റ്റ് മാത്രം ആളിക്കത്തിക്കൊണ്ടിരുന്ന തീക്കുണ്ഡത്തിലേക്കു നോക്കി വെറുതേ ഇരുന്നു.

വാസുവും പ്രസാദും പോയിക്കഴിഞ്ഞപ്പോൾ ബെനഡിക്റ്റ് എഴുന്നേറ്റു. അവൻ കുമുതവല്ലിയെ പ്രേമപുരസ്സരം നോക്കിക്കൊണ്ട് അങ്ങനെ നിന്നു. അവനിങ്ങനെ ഒരു പെണ്ണിനേയും നോക്കിനിന്നിട്ടില്ല. അവൻ പതുക്കെ അവളെ തന്റെ ശരീരത്തോടു ചേർത്തമർത്തി. അവൻ ജന്മങ്ങളുടെ പിന്നിലേക്ക് ഇഴയാൻ തുടങ്ങി.

രാത്രി ഒടുങ്ങാറായപ്പോഴാണ് വാസുവും പ്രസാദും നിലവറയിലേക്കു തിരിച്ചുവന്നത്. അപ്പോഴേക്കും കുമുതവല്ലി ഇല്ലാതായിക്കഴിഞ്ഞിരുന്നു. ബെനഡിക്റ്റ് ചെത്തിക്കൂട്ടിയ മാംസക്കഷണങ്ങൾ താഴെ ചിതറിക്കിടക്കുന്നു. മാംസത്തിന്റെ അവസാന തരിയും നക്കിത്തുടച്ചുകൊണ്ട് എല്ലിൻകൂട് പുകഞ്ഞുകൊണ്ടിരുന്നു.

## പതിനെട്ട്

ബാൽക്കണിയിൽ വെറും നിലത്തുകിടന്ന് വാസുവും പ്രസാദും ഉറങ്ങി. ബെനഡിക്റ്റ് മാത്രം കുമുതവല്ലിയുടെ എല്ലിൻകൂടിന്റെ ചുവട്ടിൽ അവളുടെ ഗന്ധത്തിന്റെ ലഹരിയിൽ ചുരുണ്ടുകൂടി. അവൻ ഉറക്കത്തിന്റെ ഇതുവരെ കാണാത്ത ആഴങ്ങളിലക്ക് ഊളിയിട്ടു പോയി. രൂപമില്ലാത്ത ആ വീട് അതിന്റെ സൃഷ്ടിയുടെ അർത്ഥശൂന്യതകൊണ്ട് അവരെ പൊതിഞ്ഞു. കർമ്മങ്ങളുടെ അർത്ഥശൂന്യതയിൽ മനംനൊന്ത് അവർ ഉറങ്ങി.

നഗരത്തിൽനിന്ന് ഒരുകൂട്ടം ആൾക്കാർ അപ്പോൾ ശ്മശാനത്തിലേക്കുള്ള വഴിയേ വന്നുകൊണ്ടിരുന്നു. തലയിൽ പിച്ചളക്കുടങ്ങളുമേന്തി പട്ടുടുത്ത ഒരു പറ്റം സ്ത്രീകൾ. കരിമ്പനകളിലെ കിളികൾ ഉണരാൻ തുടങ്ങുമ്പോഴേക്കും അവർ കാവൽപ്പുരയ്ക്കടുത്തെത്തിയിരുന്നു. നേർത്ത ഇരുട്ടിൽ അവർ വീരപ്പനേയും കാത്ത് കൂട്ടംകൂടി നിന്നു.

ഒരു വെളിപാടുപോലെ വാസുവും പ്രസാദും ഞെട്ടിയുണർന്നു. ഒരു കിളിയുടെ കരച്ചിൽ ഒരു വീൺവാക്കുപോലെ അവർക്കിടയിൽ വീണു ചിതറി. കണ്ണുകൾ മിഴിച്ചുകിടക്കുമ്പോൾ പെട്ടെന്ന് ഗെയ്റ്റിൽനിന്നു വാദ്യഘോഷങ്ങൾ ഉയർന്നു. അവർ ഞെട്ടിപ്പിടഞ്ഞെണീറ്റ് ശ്മശാനത്തിന്റെ നേരേ നോക്കി. പാതി തുറന്ന ഗെയ്റ്റിലൂടെ കുടങ്ങൾ തലയിലേറ്റി വരിവരിയായി അവർ കുമുതവല്ലിയുടെ കുഴിമാടത്തിലേക്കു നീങ്ങുന്നു.

സ്ത്രീകൾ കുഴിമാടത്തിനെ വലംവയ്ക്കാൻ തുടങ്ങി. അവരുടെ വിലാപം പെരുകി ഒഴുകി. അവരുടെ കുടങ്ങൾ തുളുമ്പി. കുടങ്ങൾ അവർ മണ്ണിൽ കമിഴ്ത്തി. കുമുതവല്ലിയുടെ ദാഹം തീരാൻ മാത്രം പാൽ ആ മണ്ണിൽ പരന്നൊഴുകി. ആ വെറും മണ്ണ് അമ്പരപ്പോടെ എല്ലാം ഏറ്റുവാങ്ങി. പാൽ ജീവന്റെ അമൃതാണ്. ആ അമൃത് മോന്തി ജന്മങ്ങളുടെ പടവുകൾ കയറാൻ ഇനി കുമുതവല്ലിക്കാവില്ല. അവളുടെ ജന്മപരമ്പര ഇവിടെ അവസാനിക്കുന്നു. അത് ബെനഡിക്റ്റിൽ ഒടുങ്ങുന്നു.

വാസു പ്രസാദിനെ നോക്കി. പ്രസാദ് വാസുവിനേയും. ആ നോട്ടങ്ങൾ അവരുടെ ഉള്ളം തുളച്ചുകൊണ്ടു കടന്നുപോയി. അവർ നോക്കിക്കൊണ്ടേ ഇരുന്നു. കാലങ്ങളെ പിളർന്നുകൊണ്ട് കർമ്മങ്ങളുടേയും കർമ്മഫലങ്ങളുടേയും മർമ്മങ്ങൾ തേടിക്കൊണ്ട് ധർമ്മാധർമ്മങ്ങളുടെ പൊരുൾ തേടിക്കൊണ്ട്. ജീവിതത്തിന്റെ അമൃത് ജീവിതത്തോടുള്ള പകകൊണ്ടു വെറുതേ തട്ടിമറിച്ചതായി അവർക്കു തോന്നി. അവരുടെ ഭൂതവും ഭാവിയും വർത്തമാനവും അർത്ഥശൂന്യമായ ഒരു നിഷേധമായിരുന്നുവെന്ന് അവർക്കു തോന്നി. മനസ്സിലുള്ളതെല്ലാം പെയ്തു തീരുന്നതുവരെ കരയണമെന്ന് അവർക്കു തോന്നി. അവരന്ന് ആദ്യമായി അവരുടെ മനസ്സിലേക്കു തിരിഞ്ഞിരുന്നു. അപ്പോഴും ബെനഡിക്റ്റു മാത്രം പ്രപഞ്ചരഹസ്യമറിഞ്ഞവനെപ്പോലെ നിശ്ചിന്തനായി ഉറങ്ങിക്കൊണ്ടിരുന്നു.

പാപനാശിനിയുടെ തണുത്ത വെള്ളത്തിൽ മുങ്ങിനിവർന്നപ്പോൾ ഒരുപാടു ജന്മങ്ങളുടെ പാപം ഒഴുകിപ്പോവുന്നതുപോലെ വാസുദേവനു തോന്നി. താനിപ്പോൾ കുളിപ്പിച്ചെടുത്ത ഒരു ചോരക്കുഞ്ഞിനെപ്പോലെ ആയതായി അവനു തോന്നി. വാസുദേവൻ വാസുദേവനെ നിമജ്ജനം ചെയ്തു. വാസുദേവനു മാത്രമല്ല, വാസുദേവന്റെ സ്ഥലകാലങ്ങളിലുള്ള എല്ലാവരേയും, എല്ലാറ്റിനേയും. പ്രപഞ്ചത്തിന്റെ മുഴുവൻ പാപവും ഇതാ. വാസുദേവൻ കഴുകിക്കളഞ്ഞിരിക്കുന്നു. അപ്പോൾ കാട്ടിനുള്ളിൽ എവിടെനിന്നോ ആ പഴയ കിളി പാടുന്നത് അവൻ കേട്ടു. ആ കിളിയെത്തേടി, അതിനെ കാണാൻ. അതിന്റെ പാട്ടു കേൾക്കാൻ അവൻ കാടിന്റെ ഹൃദയത്തിലേക്കു കടന്നു. കൈയിലും മനസ്സിലും തെറ്റാലിയില്ലാത്ത വാസുദേവൻ.

മൂന്നു സമുദ്രങ്ങൾ കൂടുന്നിടത്ത് പ്രസാദ് നിന്നു. അവൻ ആ പൂഴിമണ്ണിൽ ചമ്രംപടിഞ്ഞിരുന്നു. കണ്ണുകളടച്ച് എന്തിനെയോ ധ്യാനിച്ചുകൊണ്ട് അവൻ കുമുതവല്ലിയുടെ ഒരു വിരൽത്തുമ്പിലെ അസ്ഥിക്കഷണം സമുദ്രത്തിലേക്കെറിഞ്ഞു. ഒരു വാഴയിലക്കുമ്പിളിൽ അസ്ഥിക്കഷണവും പൂവും തുളസിയും അരിമണികളും അവൻ സമുദ്രത്തിനുപകർന്നു. കുമുതവല്ലിയുടെ അവസാനത്തെ അസ്ഥിക്കഷണമായിരുന്നു അത്. അപ്പോൾ മനസ്സിലെ കടൽ ശാന്തമാവുന്നതുപോലെ അവനു തോന്നി. അനന്തമായ ഒരു പ്രയാണം ഇവിടെ അവസാനിക്കുന്നു, അല്ല അതൊരു ആരംഭമായിരിക്കില്ലേ?

തെറ്റാലിയില്ലാത്ത വാസുദേവനിൽ കഥയൊടു

ങ്ങുന്നില്ല. എല്ലാം ശാന്തമായിരിക്കണമെന്ന ഉൾപ്രേരണയാൽ കഥയിങ്ങനെ ആയതാണ്. പക്ഷേ, കഥ കടംകഥയാവരുതല്ലോ? അതുകൊണ്ട് നമുക്കു സത്യം അന്വേഷിക്കാം.

കാടിന്റെ കണ്ണുനീർ തളംകെട്ടിക്കിടക്കുന്ന ഊറ്റുകുഴിയിൽ വാസുദേവൻ ഏറെനേരം മുങ്ങിക്കിടന്നു. എല്ലാവരും പാപങ്ങൾ കഴുകിക്കളഞ്ഞ് പാപപങ്കിലമാക്കിയ ജലം വാസുദേവനെ പൊതിഞ്ഞു. രോമകൂപങ്ങളിലൂടെ തണുപ്പ് മാംസഞൊറികൾ കടന്ന് തന്റെ എല്ലിൻകൂടിനെ പൊതിയുന്നത് അവനറിഞ്ഞു. ഇപ്പോൾ അവന് തന്റെ ശരീരത്തിന്റെ സന്ധിസമാസങ്ങൾ തിരിച്ചറിയാം. തന്റെ കർമ്മങ്ങളൊടുങ്ങുന്നതോടെ താനൊടുങ്ങുന്നതായറിഞ്ഞ് അവൻ ഞെടുങ്ങുന്നു. ഒരാൾക്ക് അയാളല്ലാതെ എത്രനാൾ പുലരാൻ പറ്റും?

കുടകുമലയുടെ ചരിവിലെ നിബിഡമായ കാനനാന്ധകാരത്തിലേക്ക് അവൻ കടന്നു. കാട്ടുവള്ളികൾ കെട്ടുപിണഞ്ഞ് വാസുവിന്റെ വഴി തടഞ്ഞുകൊണ്ടിരുന്നു. മുള്ളുകളിലുടക്കി അവന്റെ വസ്ത്രങ്ങൾ തുണ്ടംതുണ്ടമായി കീറിവീണുകൊണ്ടിരുന്നു. ഓരോ മുള്ളിനും മുരടിനും തനിക്കെന്തെങ്കിലും കൊടുക്കാനുണ്ടെന്ന ആഹ്ളാദം അവനിൽ നിറഞ്ഞു. അവന്റെ ശരീരത്തിൽ പോറലുകളും മുറിവുകളും നിറഞ്ഞ് രക്തം വാർന്നൊഴുകുന്ന ശരീരവുമായി അവൻ കുന്നകയറിക്കൊണ്ടിരുന്നു. ഈ ലോകത്തിന്റെ എല്ലാ ശബ്ദങ്ങളിൽനിന്നും അകലേക്ക് അവനു രക്ഷപ്പെടണം.

കൊമ്പുകളും ശിഖരങ്ങളും നീട്ടി കാടിന്റെ നാലുവശത്തേക്കും പടർന്നുകിടക്കുന്ന പേരറിയാത്ത ഒരുക്കൻമരത്തിന്റെ ചുവട്ടിൽ അവൻ നിന്നു. മരത്തിന്റെ പേരറിഞ്ഞിരുന്നുവെങ്കിൽ ഒരു ചിരപരിചിതത്വത്തിന്റെ ആകാംക്ഷകൾ അവനിൽ നിറഞ്ഞേനേ. അതിന്റെ ശിഖരങ്ങളിൽ നിറയെ തലകീഴോട്ടാക്കി ഞാന്നുകിടക്കുന്ന വാവലുകൾ. അവ ഉറങ്ങിക്കൊണ്ടിരിക്കുകയാണ്. അവൻ അവയെ വാത്സല്യത്തോടെ നോക്കി. ലോകത്തെ തലകീഴായി കാണുന്ന ഇവയുടെ ദർശനമായിരിക്കണം ഏറെ സത്യസന്ധം എന്നവനു തോന്നി.

അവൻ മരത്തിന്റെ പരുക്കൻ ശരീരത്തെ നെഞ്ചോടു ചേർത്തമർത്തി. മരം അവനെ സാന്ത്വനിപ്പിക്കുന്നതുപോലെ തോന്നി. മരത്തിന്റെ തുഞ്ചാണിക്കൊമ്പിലേക്ക് അവൻ കയറാൻ തുടങ്ങി. കയറ്റം എളുപ്പമാണ്. കാട്ടുവള്ളികളിൽത്തൂങ്ങി അനായാസം മുകളിലെത്താം. ഒരു പുതിയ ഗന്ധത്തിന്റെ സാമീപ്യം വാവലുകളെ ഉണർത്തി. അവ ചിറകടിച്ചു കരഞ്ഞുകൊണ്ട് കൂട്ടത്തോടെ പറന്നുയർന്നു. ഭീഷണമായ ഒരു ചുഴലിക്കാറ്റുപോലെ ശിഖരങ്ങളെ ഉലച്ചുകൊണ്ട് അവ അവനെ ചുഴ്ന്നു പറന്നു. അല്പനേരം അവനെ ചുഴ്ന്നു പറന്നതിനുശേഷം അവ അവയുടെ മുറിഞ്ഞുപോയ ഉറക്കങ്ങളിലേക്കു തിരിച്ചുപോയി.

വാസുദേവൻ മരത്തെ ചുറ്റിപ്പടർന്നുയരുന്ന കാട്ടുവള്ളികളിൽ വിരലോടിച്ചുകൊണ്ട് ആ മരക്കൊമ്പിൽ വെറുതെ ഇരുന്നു. പിന്നെ പതുക്കെ അവൻ ആ ശിഖരത്തിൽ ചുറ്റിവരിഞ്ഞു പടർന്നുകിടന്ന ആനതളച്ചിവള്ളിയുടെ കെട്ടുകൾ അഴിക്കാൻ തുടങ്ങി. പ്രധാന വള്ളിയിൽനിന്നും പിണങ്ങിപ്പിരിഞ്ഞുപോയ ഒരു വള്ളിയായിരുന്നു അത്. അതുകൊണ്ട് ആ ശാഖയെ മാതൃവള്ളിയിൽനിന്ന് അടർത്തിയെടുക്കാൻ അവനു വേഗം കഴിഞ്ഞു.

വള്ളിയുടെ ഒരറ്റം അവൻ മരത്തിന്റെ ചാഞ്ഞുനിന്നിരുന്ന ശിഖരത്തിൽ ബന്ധിച്ചു. വള്ളിയുടെ മറ്റേയറ്റത്ത് അവൻ ഒരു കുരുക്കുണ്ടാക്കി. എല്ലാം വാസുദേവന്റെ എന്നത്തെയും കൃതകൃത്യതയോടെതന്നെ. അവൻ ആ കുരുക്ക് കഴുത്തിലേക്കു കടത്തിയിട്ട് കൈകൾ ചിറകുപോലെ വിടർത്തി ഭൂമിക്കുനേരേ പറന്നു. അവനൊരിക്കലും ഇതിനെക്കാൾ സ്വതന്ത്രനായിരുന്നില്ല. മരമൊന്നു കുലുങ്ങിയപ്പോൾ വാവലുകൾ വീണ്ടും ഞെട്ടിയുണർന്നു കരഞ്ഞു. പെട്ടെന്നുതന്നെ അവ ശാന്തരായി.

താഴത്തേക്കുള്ള കുതിപ്പിൽ വാസുദേവൻ: അവൻ തേടിനടന്ന കിളിയുടെ പാട്ടു കേട്ടു. അവൻ പണ്ടു കേട്ടുമറന്ന പാട്ട്.

ആകാശത്തിനും ഭൂമിക്കുമിടയിൽ ആ അസ്ഥികൂടം തൂങ്ങിക്കിടന്നു. അതിന്റെ മാംസമെല്ലാം വാർന്നൊലിച്ചു തീർന്നുകഴിഞ്ഞിരുന്നു. ബെനഡിക്റ്റ് ചെത്തിമിനുക്കിയെടുത്ത് കുളിപ്പിച്ചെടുത്ത അസ്ഥികൂടങ്ങളേക്കാൾ വൃത്തിയും വെടിപ്പും അതിനുണ്ടായിരുന്നു. പക്ഷേ, മോണ പഴുത്തളിഞ്ഞതു കാരണമായിരിക്കണം അതിന്റെ പല്ലുകളെല്ലാം കൊഴിഞ്ഞുപോയിരുന്നു. വാസുദേവൻ തീർത്ത അസ്ഥികൂടങ്ങളുടെ ചിരി അതിനാൽ അതിന് അന്യമായിരുന്നു. അതിലെന്ത് അദ്ഭുതം? എല്ലാവരേയുംപോലെ ലോകത്തെ നോക്കി ചിരിക്കാൻ അവനാവില്ലല്ലോ?

ഏതോ കിളികളുടെ കൊക്കിന്റെ മൂർച്ചകാരണമായിരിക്കണം കണ്ണുകൾ കൊത്തിയെടുക്കുമ്പോൾ വൃത്തമൊത്തിരിക്കേണ്ട കൺകുഴികളുടെ വക്കുകൾ പൊട്ടിപ്പൊടിഞ്ഞത്. ഒരുപക്ഷേ, അതവന്റെ കിളിതന്നെ ചെയ്തതാവാം. ഇലപ്പടർപ്പുകളിലൂടെ അരിച്ചെത്തുന്ന കാറ്റിൽ ആ അസ്ഥികൂടം ഇടയ്ക്കിടെ കിലുങ്ങിക്കൊണ്ടിരുന്നു. ഇതാ, ഞാനിവിടെയുണ്ടെന്ന് അതു വിളിച്ചുപറയുകയാവുമോ? അവനൊരിക്കലും ജീവിതത്തിൽ ഞാനിവിടെയുണ്ടെന്നു വിളിച്ചു പറഞ്ഞിട്ടില്ലല്ലോ? അവനെത്ര വിളിച്ചാലും വിളി കേൾക്കുന്ന അകലത്തിലൊന്നും ആരുമില്ല. അവന്റെ കിളിപോലും.

അച്ചരൻ അഗ്നികുണ്ഡത്തിൽ രണ്ടു കൈകളും നിലത്തുകുത്തി നിവർന്നിരുന്നു. തീജ്വാലയുടെ കണ്ണാടിയിലൂടെ അയാൾ പുറത്തെ ആകാശത്തിലേക്കു നോക്കി. ആകാശത്തിൽ നിറയെ പക്ഷികൾ. ആകാശത്തിനു കീഴിൽ അവ പറന്നുല്ലസിക്കുന്നുവെന്നോർത്ത് അച്ചരൻ സന്തുഷ്ടനായി. എല്ലാം ശാന്തവും ഭദ്രവുമായിരിക്കുന്നു. ഒരു തഥാഗത മന്ദസ്മിതം അച്ചരന്റെ ചുണ്ടുകളിൽ വിടർന്നു.

ആശ്വാസത്തോടെ അച്ചരൻ ചിതയിൽ വീണ്ടും നീണ്ടുനിവർന്നു കിടന്നു.

(അവസാനിച്ചു)









വർഗീയഭ്രാന്ത് നിശ്ശബ്ദമായി ഇന്ത്യയെ കീഴ്പ്പെടുത്തുകയാണോ?

# ഒരു താക്കീത് ഒരു പ്രത്യാശ

## സച്ചിദാനന്ദൻ

**കേ**രളം എന്തുകൊണ്ടാണ് ഇത്രയേറെ കാർട്ടൂണിസ്റ്റുകൾക്കു ജന്മം നല്കുന്നത്? ശങ്കർ മുതൽ രവിശങ്കർ വരെയുള്ള കാർട്ടൂണിസ്റ്റുകളെ ഓർത്തുകൊണ്ട് അബു അബ്രഹാം പറയുന്നു: കേരളത്തിന് ആക്ഷേപഹാസ്യത്തിന്റെ ഒരു ദീർഘപാരമ്പര്യമുണ്ട്. പതിനെട്ടാം നൂറ്റാണ്ടിലെ കുഞ്ചൻനമ്പ്യാരുടെ തുള്ളൽക്കഥകളോളം ചെല്ലുന്ന പാരമ്പര്യം. എല്ലാ വർഗ്ഗങ്ങളിലും സമുദായങ്ങളിലും പെട്ടവരെ ഒരുപോലെ ശത്രുവാക്കിയ മതേതര ഹാസ്യത്തിനുടമയായ നമ്പ്യാർ ഇന്നു ജീവിച്ചിരുന്നുവെങ്കിൽ ഒരൊന്നാന്തരം കാർട്ടൂണിസ്റ്റാകുമായിരുന്നു. വലിയ നർമ്മബോധമില്ലാത്ത മലയാളികൾപോലും തീക്ഷ്ണ പരിഹാസത്തിൽ അതിവിദഗ്ദ്ധരാണ്: വി.കെ. കൃഷ്ണമേനോന്റെ പ്രസംഗങ്ങളിൽ കൂർത്തുനിന്ന മുള്ളുകളെ സാക്ഷിനിർത്തി അബു പറയുന്നു. ഒപ്പംതന്നെ ഉയർന്ന സാക്ഷരതയും രൂക്ഷമായ ദാരിദ്ര്യവും തമ്മിലുള്ള സഹവർത്തിത്വം, വൈരുദ്ധ്യദർശനത്തിനു പാകമായ ഒരു സാമൂഹ്യാന്തരീക്ഷം സൃഷ്ടിക്കുന്നു. പീഡിതന്റെ രോദനമാണത്. ഒപ്പം വിഷാദിയുടെ ചിരിയും. 'വലിയ മനിച്ചരെ പറഞ്ഞുവിടാനും' 'ചെറിയ മനിച്ചരെ പറഞ്ഞിരുത്താനും' ഹാസ്യത്തിനു പ്രത്യേക കഴിവുണ്ട്. മലയാളിക്കു പരിഹാസം ജന്മസിദ്ധമായ വരപ്രസാദമത്രേ: ഇത് അഹങ്കാരികളെ മെരുക്കുന്നു, സമുദായത്തിൽ തുല്യത സാധിക്കുന്നു, ബോധതലത്തിലെങ്കിലും. അടിമത്തബോധം മലയാളിയിൽ കുറവായിരിക്കുന്നതിനും അഹങ്കാരിയായ മലയാളി ഒരപൂർവ്വ വിഭവമായിരിക്കുന്നതിനും ഈ ഉപഹാസശേഷി ഹേതുവാകുന്നു: ദാരിദ്ര്യത്തിനു തീക്ഷ്ണത കുറയുന്നുണ്ടെങ്കിലും കേരളത്തിൽ അസംതൃപ്തി കുറയുന്നില്ല. പ്രത്യയശാസ്ത്രങ്ങൾ ക്ഷയിക്കുമ്പോഴും വാദപ്രതിവാദങ്ങൾക്കു മൂർച്ച കുറയുന്നുമില്ല. അതുകൊണ്ട് കാർട്ടൂണിസ്റ്റുകൾക്കു വിഭവക്ഷാമം തീരെയില്ല. ലോകമെമ്പാടും തങ്ങളുടെ സ്വാധീനം കുറയുന്നുവെന്ന് കാർട്ടൂണിസ്റ്റുകൾ പരാതിപ്പെടുമ്പോഴും, ദേശസേവകനായ ഹാസ്യചിത്രകാരനു മാതൃകയായി നെഹ്റു പ്രകീർത്തിച്ച ശങ്കറിന്റെ വംശത്തിൽപ്പെട്ട കേരളത്തിലെ കാർട്ടൂണിസ്റ്റുകൾ ഇന്നും അവരുടെ നർമ്മത്തിന്റെ 'തിക്തകശക്തിയതെത്രയുദാരം' എന്ന് ഊറ്റം കൊള്ളുന്നു.



അബു അബ്രഹാമിന്റെ ഈ നിരീക്ഷണങ്ങൾ, മലയാളിക്കാർട്ടൂണിന്റെ ചില നല്ല മാതൃകകൾക്കൊപ്പം പ്രസിദ്ധീകരിച്ചു വന്നിട്ടുള്ളത് ഡെൽഹിയിലെ ഇന്ത്യാ ഇന്റർ നാഷണൽ സെന്റർ ത്രൈമാസികത്തിന്റെ കേരള വിശേഷാൽ പ്രതിയിലാണ്. വിശേഷാൽ പ്രതിയുടെ ശീർഷകം അന്വർത്ഥമാണ്: 'കേരളം, പുരോഗതിയും വൈരുദ്ധ്യവും.' മുഖ്യമായും സാമൂഹ്യ ശാസ്ത്രത്തിലും രാഷ്ട്രീയത്തിലുമൂന്നുന്ന ഈ പതിപ്പിന് ഇതിനുമുമ്പ് ഇവർ പ്രസിദ്ധീകരിച്ച ഒറീസ്സാ വിശേഷാൽ പ്രതിയിൽനിന്നുള്ള മുഖ്യ വ്യത്യാസം ഇവിടെ ഒരു ബഷീർ കഥാവിവർത്തനമൊഴിച്ചാൽ സാഹിത്യത്തിന്റെ പൂർണ്ണമായ അഭാവമാണ്. എന്നാൽ കലകൾ തീർത്തും ഒഴിവാക്കപ്പെട്ടിട്ടില്ല. കൂത്തമ്പലത്തിന്റെ തച്ചുശാസ്ത്രത്തെയും തത്ത്വചിന്തയെയും കുറിച്ച് ഡി. അപ്പുക്കുട്ടൻനായരുമായുള്ള അഭിമുഖവും പദ്മനാഭപുരം കൊട്ടാരത്തെക്കുറിച്ച് എസ്.കെ. പിള്ള നടത്തുന്ന വിശദനിരീക്ഷണവും നങ്ങ്യാർകൂത്തിനെക്കുറിച്ചുള്ള അയ്യപ്പപ്പണിക്കരുടെ ലേഖനവും തെയ്യത്തെക്കുറിച്ചുള്ള ബാലൻനമ്പ്യാരുടെ 'ഫോട്ടോ എസ്സേ'യും വെളിച്ചപ്പാടിന്റെ രൂപീകരണത്തെക്കുറിച്ചുള്ള പെപിതാസേത്തിന്റെ പഠനവും കേരളീയ വാസ്തുശില്പത്തിന്റെയും അനുഷ്ഠാന കലകളുടെയും ചില സവിശേഷതകളിലേക്കു വഴികാട്ടുന്നുണ്ട്. കേരളത്തിലെ മാതൃദായക്രമത്തിന്റെ പരിണാമങ്ങളെക്കുറിച്ച് ജി. അരുണിമയും, ലക്ഷദ്വീപിലെ മുസ്ലിങ്ങളെയും മാതൃദായക്രമത്തെയും കുറിച്ച് ലീലാ ദുബേയും തിരുവിതാംകൂർ ക്രിസ്ത്യൻ പിന്തുടർച്ചാവകാശ നിയമം നിർത്തലാക്കിയതിനെക്കുറിച്ച് സൂസൻ വെള്ളാപ്പള്ളി, മാർക്കോസ് വെള്ളാപ്പള്ളി എന്നിവരും, കേരളത്തിലെ കുടിയേറ്റത്തെയും സാമൂഹ്യ പരിവർത്തനത്തെയും കുറിച്ച് ലീലാ ഗുലാത്തിയും, കേരളത്തിലെ സ്ത്രീ വിമോചന പ്രക്രിയയിലെ വൈരുദ്ധ്യങ്ങളെക്കുറിച്ച് ജോർജ്ജ് മാത്യുവും, കേരളത്തിലെ മദ്യപാനത്തെക്കുറിച്ച് ദിലീപ് എം. മേനോനും, സെന്റ് തോമസ് കഥകളെക്കുറിച്ച് സൂസൻ വിശ്വനാഥനും കേരള രാഷ്ട്രീയത്തെക്കുറിച്ച് കൃഷ്ണാമേനോനും എഴുതിയ ലേഖനങ്ങൾ സാമൂഹ്യ ശാസ്ത്ര-രാഷ്ട്രീയ മേഖലയിൽ പെടുന്നു. ഇവ കൂടാതെ കേരളത്തിന്റെ സാംസ്കാരിക വൈവിധ്യത്തെക്കുറിച്ച് എ.കെ. ദാമോദരനുമായി സൂസൻ വിശ്വനാഥൻ നടത്തിയ അഭിമുഖവും, കേരളത്തിന്റെ സാമൂഹ്യപരിണാമത്തെക്കുറിച്ച് ഇ.എം.എസ്സുമായി പി.കെ. മൈക്ക്ൾ തരകൻ നടത്തിയ സംഭാഷണവും ഈ പതിപ്പിലുണ്ട്.

ഈ വിശേഷാൽ പ്രതിയിലെ കൃഷ്ണാമേനോന്റെ 'കേരള രാഷ്ട്രീയം' എന്ന ലേഖനം ഏറെ തെറ്റിദ്ധരിക്കപ്പെടുകയുണ്ടായി. ഉള്ളടക്കമല്ല, ശീർഷകമാണ് തെറ്റിദ്ധാരണയ്ക്ക് ഇടം നല്കിയതെന്ന് ലേഖനം വായിക്കുകയും, അദ്ധ്യാപികയും ഗവേഷകയുമായ കൃഷ്ണയുമായി സംസാരിക്കുകയും ചെയ്തപ്പോൾ ബോദ്ധ്യമായി. ശീർഷകം അവർ നല്കിയതായിരുന്നില്ല. അവരെഴുതി വരുന്ന, കേരളത്തിലെ പ്രതിലോമ രാഷ്ട്രീയത്തിന്റെ വളർച്ചയെക്കുറിച്ചുള്ള ഒരു ഗവേഷണ പ്രബന്ധത്തിന്റെ ഭാഗമാണ് ലേഖനം. 'കേരളത്തിലെ ആർ.എസ്.എസ് രാഷ്ട്രീയം' എന്നാണ് അതിനു ശീർഷകം നല്കേണ്ടിയിരുന്നത്. കേരളം സന്ദർശിക്കുകയും അവിടത്തെ ഹിന്ദു പുനരുത്ഥാന വാദത്തിന്റെ വളർച്ച പഠിക്കുകയും ചെയ്തപ്പോൾ താൻ അമ്പരന്നുപോയെന്നും, കേരളജനതയ്ക്കും പുരോഗമനശക്തികൾക്കുമുള്ള ഒരു താക്കീതായാണ് താൻ ആ ലേഖനം ഉദ്ദേശിച്ചതെന്നും ലേഖിക ഒരു സ്വകാര്യ സംഭാഷണത്തിൽ വ്യക്തമാക്കി. ഈയിടെ ഡോ. കെ.എൻ. പണിക്കരെ കണ്ടപ്പോഴും അദ്ദേഹം മലയാളിയുടെ ദൈനംദിന ജീവിതത്തിൽ ദൃശ്യമാംവിധം പടർന്നുകഴിഞ്ഞ വർഗ്ഗീയതയെക്കുറിച്ചുള്ള ഉത്കണ്ഠ പങ്കുവയ്ക്കുകയുണ്ടായി. ഓരോ തവണയും കേരളത്തിൽ വന്നു പോരികയും, അവിടത്തെ സംഭവങ്ങൾ പിന്തുടരുകയും ചെയ്യുമ്പോൾ രണ്ടുതരം വർഗ്ഗീയതയുടെയും ഭീകരമായ വ്യാപനം എന്നെയും ശ്വാസംമുട്ടിക്കാറുള്ളതാ



അബു എബ്രഹാം

ദാരിദ്ര്യത്തിനു തീക്ഷ്ണത കുറയുന്നുണ്ടെങ്കിലും കേരളത്തിൽ അസംതൃപ്തി കുറയുന്നില്ല. പ്രത്യയശാസ്ത്രങ്ങൾ ക്ഷയിക്കുമ്പോഴും വാദപ്രതിവാദങ്ങൾക്കു മൂർച്ച കുറയുന്നുമില്ല. അതുകൊണ്ട് കാർട്ടൂണിസ്റ്റുകൾക്കു വിഭവക്ഷാമം തീരെയില്ല.



ഇന്ത്യയുടെ പൈതൃകങ്ങളോടു സാർത്ഥകമായി സംവദിക്കാതെ യുക്തിവാദപരമായ ശാഠ്യങ്ങൾ പിന്തുടരുന്നത് ജനതയിൽനിന്നു തങ്ങളെ ഒറ്റപ്പെടുത്തുകയേയുള്ളൂ എന്ന ബോധം ഏറെ വൈകിയാണെങ്കിലും ചില ഇടതുപക്ഷ സാംസ്കാരിക സംഘടനകൾക്കെങ്കിലും ഉദിച്ചിട്ടുണ്ട്. അവയിലൊന്നാണ് 'സഹ്മത്' എന്ന ചുരുക്കപ്പേരിലറിയപ്പെടുന്ന 'സഫ്ദർഹഷ്മി ട്രസ്റ്റ്'. വിശ്വാസഭേദങ്ങൾക്കതീതമായി സംഗീതം, ചിത്രകല, നാടകം, നൃത്തം, സാഹിത്യം, നാടോടിക്കല എന്നീ രംഗങ്ങളിൽ പ്രവർത്തിക്കുന്ന ഒട്ടേറെ കലാകാരന്മാരെയും വർഗ്ഗീയതാവിരോധികളായ ബുദ്ധിജീവികളെയും ഒരേ വേദിയിൽ കൊണ്ടുവരാൻ 'സഹ്മതി'നു കഴിഞ്ഞത് യുക്തിവാദപരമായ യാന്ത്രിക സാംസ്കാരിക സമീപനത്തിൽനിന്നു കുതറിച്ചാടാൻ അതിനു കഴിഞ്ഞതുകൊണ്ടാണ്.

ണല്ലോ എന്നു ഞാൻ കരുതി. അത്തരത്തിൽ നോക്കിയാൽ കൃഷ്ണയുടെ ലേഖനം കണ്ണുതുറപ്പിക്കുന്ന ഒന്നാണ്. പുരോഗമന പ്രസ്ഥാനങ്ങൾ കൊണ്ടുവന്ന രാഷ്ട്രീയ-സാമ്പത്തിക നേട്ടങ്ങളെക്കുറിച്ചുള്ള ആത്മപ്രശംസയിൽ, കേരളത്തിൽ വളർന്നുവരുന്ന വിപത്കരമായ പ്രതിലോമപ്രവണതകൾ നാം കാണാതെ പോകരുതെന്ന താക്കീതോടെയാണ് ലേഖനമാരംഭിക്കുന്നത്. ഉപഭോഗോന്മാദം, പൊതുമണ്ഡലത്തിൽ സ്ത്രീകളുടെ അസാന്നിദ്ധ്യം, സ്ത്രീധനം, ധൂർത്തും ആർഭാടവും നിറഞ്ഞ ജീവിതചര്യ. ഫ്യൂഡൽ മൂല്യങ്ങളുടെ പുനഃസ്ഥാപനം എന്നിങ്ങനെയുള്ള പ്രവണതകൾ ചൂണ്ടിക്കാണിച്ചശേഷം ലേഖനം മുഖ്യവിഷയത്തിലേക്കു വരുന്നു.

1980 മുതലാണ് ഹിന്ദുമുന്നണിയും ഭാരതീയ ജനതാപാർട്ടിയും കേരള രാഷ്ട്രീയത്തിൽ കൂടുതൽ കൂടുതലായി കാണപ്പെടാനാരംഭിച്ചത്. ഇതിനൊരു കാരണം കേരളത്തിലെ മുന്നണിരാഷ്ട്രീയം, വലതുമുന്നണിയെയും ഇടതുമുന്നണിയെയും ഒരുപോലെ സാമുദായികശക്തികളുമായി സന്ധിചെയ്യാൻ പ്രേരിപ്പിക്കുന്നതാണ്. ഇന്ത്യയിലുടനീളം വളർന്നുവരുന്ന ഏകമാത്ര സ്വത്വസങ്കല്പത്തിലധിഷ്ഠിതമായ രാഷ്ട്രീയത്തിന്റെ പശ്ചാത്തലത്തിൽ ഇതു കൂടുതൽ വിപത്കരമായിത്തീരുന്നു. 1942-ൽ കേരളത്തിൽ ആദ്യമായി പ്രവേശിക്കുമ്പോൾ ആർ.എസ്.എസ് മലബാറിൽ മാത്രം ഒതുങ്ങിനിന്ന തീർത്തും അദൃശ്യമായ ഒരു പ്രസ്ഥാനമായിരുന്നു. ജനങ്ങൾ അതിനെ കാര്യമായെടുത്തിരുന്നില്ല. എന്നാൽ ഇന്ന് 56,350 അംഗങ്ങളും അയ്യായിരത്തോളം ശാഖകളുമുള്ള ഒരു പ്രസ്ഥാനമായി അതു കേരളത്തിൽ വളർന്നിരിക്കുന്നു. കോഴിക്കോട്ട് അധഃകൃതരായ മുക്കുവരുടെ വികാരം മുതലെടുത്താണ് അതു വളർന്നതെങ്കിൽ, തിരുവനന്തപുരത്ത് പുറത്തുനിന്നു വന്നു പഠിക്കുന്ന സ്കൂൾ-കോളേജ് വിദ്യാർത്ഥികളായിരുന്നു അതിന്റെ ആദ്യത്തെ അംഗങ്ങൾ. കൊച്ചിയിലോ, ഗൗഡസാരസ്വത വിഭാഗങ്ങളും. രാഷ്ട്രീയാധികാരത്തിലേക്കുള്ള മുസ്‌ലിം ലീഗിന്റെ വളർച്ചയും മലപ്പുറം ജില്ലയുടെ രൂപീകരണവും അതിനു വളരാൻ ന്യായീകരണങ്ങൾ നല്കി. 1964-ൽ കേരളത്തിന് ആർ.എസ്.എസ്സിന്റെ പ്രത്യേക യൂണിറ്റെന്ന പദവി കിട്ടി, 65-ൽ ജനസംഘത്തിനു കോഴിക്കോട് വാർഷിക സമ്മേളനം നടത്താൻ കഴിഞ്ഞു. അടിയന്തരാവസ്ഥക്കാലത്ത് ആർ.എസ്.എസ്സിന് ഒരു പ്രതിരോധസംഘമെന്ന മാന്യത കൈവന്നു. അതിനു പുതിയ ബന്ധുക്കളും ആരാധകരുമുണ്ടായി. വലതു കമ്മ്യൂണിസ്റ്റ് പാർട്ടി കോൺഗ്രസ്സുമൊത്ത് ഭരണം കൈയാളുകയും ഇടതു കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ നേതാക്കളേറെയും തടവിലാവുകയും ചെയ്ത ആ ഇടവേള അവർ പൂർണ്ണമായി മുതലെടുത്തു. ജനതാ പാർട്ടിയും ഇടപതുപക്ഷവുമായുള്ള സഖ്യം ആർ.എസ്.എസ്സിന് അടിയന്തരാവസ്ഥയുടെ രക്തസാക്ഷികളെന്ന പദവി ഉപയോഗിക്കാൻ നല്ല അവസരമാവുകയും ചെയ്തു. അടിയന്തരാവസ്ഥ കഴിഞ്ഞുള്ള ഒരു വർഷത്തിൽ ആർ.എസ്.എസ് ശാഖകൾ കേരളത്തിൽ 700-ൽനിന്ന് 1400 ആയി. കൃത്യം ഇരട്ടി. തൃശൂരിലും കൊല്ലത്തുംപോലും അവരൊരു ശക്തിയായി. 1978–'81 കാലത്ത് ഇതു രക്തപങ്കിലമായ മാർക്സിസ്റ്റ്-ആർ.എസ്.എസ് സംഘട്ടനങ്ങൾക്കു വഴിയൊരുക്കി. രണ്ടു മുഖ്യ രാഷ്ട്രീയശക്തികളിലും മടുപ്പു തോന്നിയ വിഭാഗങ്ങളും ബി.ജെ.പിയോടടുത്തു. പ്രാദേശികമായ 'ഹിന്ദു' ഡിമാൻഡുകളെ പിന്താങ്ങിയും, ദൈനംദിന ജനസേവനപ്രവർത്തനങ്ങളിൽ മുഴുകിയും, വഖഫ് ബോർഡുകളുടെ സംരക്ഷണം, മൗലവിമാർക്ക് പെൻഷൻ, ക്ഷേത്രഭരണത്തിലെ സർക്കാർ പങ്കാളിത്തം മുതലായ പ്രമേയങ്ങളെച്ചൊല്ലി സമരങ്ങൾ സംഘടിപ്പിച്ചും, വയനാട്ടിലും മറ്റും ആദിവാസികളെ ക്രിസ്ത്യൻ ഭൂവുടമകൾക്കെതിരേ തിരിച്ചുവിട്ടും ഭൂപ്രശ്നങ്ങളിൽ ഇടപെട്ടുകൊണ്ട് അവരെ ഹൈന്ദവവത്കരിച്ചും യന്ത്രമുപയോഗിച്ചുള്ള മീൻപിടിത്തംമൂലം തൊഴിൽ നഷ്ടപ്പെട്ട മത്സ്യത്തൊഴിലാളികളെ സംഘടിപ്പിച്ചും അവരുടെ മക്കൾക്ക് ആധുനിക മത്സ്യബന്ധന-വിപണനരീതികളിൽ പരിശീലനം നല്കിയും ഹിന്ദുത്വ രാഷ്ട്രീയവാദികൾ അതിവേഗം വളർന്നു. സാർവ്വദേശീയരംഗത്ത് കമ്മ്യൂണിസം നേരിട്ട തിരിച്ചടികൾ അഖില ഭാരതീയ വിദ്യാർത്ഥി പരിഷത്തിനു വിശേഷിച്ചും പ്രയോജനകരമായി. വീടുവീടാന്തരം കയറിയിറങ്ങി അവർ യുവാക്കളെ സംഘടിപ്പിച്ചു. പല പേരുകളിലായി കേരളത്തിൽ ആർ.എസ്.എസ് പിന്തുണയുള്ള ഒരുലക്ഷത്തോളം യുവസംഘടനകൾ പ്രവർത്തിക്കുന്നുണ്ടത്രേ. 'ഭാരതീയ മസ്ദൂർ സംഘ്' മത്സ്യത്തൊഴിലാളികൾ, സ്വകാര്യ ട്രാൻസ്പോർട്ട് തൊഴിലാളികൾ, ഓട്ടോറിക്ഷാ തൊഴിലാളികൾ തുടങ്ങിയവർക്കിടയിൽ ശക്തി നേടിയിട്ടുണ്ട്. 'ഭാരതീയ കിസാൻ സംഘും' കർഷകത്തൊഴിലാളികൾക്കിടയിൽ വളർന്നുവരുന്നു. 'മാതൃമണ്ഡല'വും 'ബാലഗോകുല'വും അമ്മമാരെയും കുട്ടികളെയും മതാനുഷ്ഠാനങ്ങളിലും സാംസ്കാരിക പ്രവർത്തനങ്ങളിലുംകൂടി സംഘടിപ്പിക്കുന്നു. 'തപസ്യ', 'ഭാരതീയ വിചാർ കേന്ദ്ര', 'ഭാരതീയ വിദ്യാനികേതൻ', 'വിശ്വഹിന്ദു പരിഷത്' തുടങ്ങിയ മുന്നണി സംഘങ്ങളിലൂടെ ആർ.എസ്.എസ്സിന്റെ ഹിന്ദു രാഷ്ട്ര പ്രത്യയശാസ്ത്രം സാംസ്കാരിക രംഗത്ത് കൂടുതൽ ശക്തി നേടുകയാണ്. വിവേകാനന്ദാ മെഡിക്കൽ മിഷൻ, സേവാ ഭാരതി, 'കേരള വനവാസി വികാസ് കേന്ദ്ര' തുടങ്ങിയ മിഷനുകൾ ക്രിസ്തീയ സേവാസംഘങ്ങളുടെ മാതൃക പരീക്ഷിക്കുന്നു. 'കേസരി' വാരികയും, 'ജന്മഭൂമി' പത്രവും 'വൃത്താന്ത'വും ഹിന്ദുത്വ രാഷ്ട്രീയത്തിന്റെ മുഖപത്രങ്ങളായി പ്രവർത്തിക്കുന്നു.

ഈ വലതുപക്ഷവളർച്ചയ്ക്ക് ഒരുത്തരവാദിയായി ലേഖിക കാണുന്നത് ഇടതുപക്ഷത്തെത്തന്നെയാണ്. കോൺഗ്രസ്സിനു വിശ്വാസ്യത നഷ്ടപ്പെട്ടപ്പോഴും കുറേക്കാലം ഇടതുപക്ഷം ജനപിന്തുണ നിലനിർത്തുകയുണ്ടായി. എന്നാൽ ഇടതുപക്ഷം ഇന്ത്യയുടെ ധാർമ്മിക-ദാർശനിക പാരമ്പര്യങ്ങളോടു സ്വീകരിച്ച നിഷേധാത്മക സമീപനവും, സാമ്പത്തിക രംഗത്തുള്ള ഏകപക്ഷീയമായ ഊന്നലും, സാംസ്കാരിക സംഘടനകളുടെ ക്ഷയവും, പാർട്ടിയുടെതന്നെ നൈതികാപചയവും ഫലത്തിൽ ഹൈന്ദവ പുനരുത്ഥാനവാദികളെയാണു സഹായിച്ചിട്ടുള്ളതെന്ന് അവർ ചൂണ്ടിക്കാട്ടുന്നത് തികച്ചും ചിന്തനീയമാണ്.

ഇന്ത്യയുടെ പൈതൃകങ്ങളോടു സാർത്ഥകമായി സംവദിക്കാതെ യുക്തിവാദപരമായ ശാഠ്യങ്ങൾ പിന്തുടരുന്നത് ജനതയിൽനിന്നു തങ്ങളെ ഒറ്റപ്പെടുത്തുകയേയുള്ളൂ എന്ന ബോധം ഏറെ വൈകിയാണെങ്കിലും ചില ഇടതുപക്ഷ സാംസ്കാരിക സംഘടനകൾക്കെങ്കിലും ഉദിച്ചിട്ടുണ്ട്. അവയിലൊന്നാണ് 'സഹ്മത്' എന്ന ചുരുക്കപ്പേരിലറിയപ്പെടുന്ന 'സഫ്ദർഹഷ്മി ട്രസ്റ്റ്'. വിശ്വാസഭേദങ്ങൾക്കതീതമായി സംഗീതം, ചിത്രകല, നാടകം, നൃത്തം, സാഹിത്യം, നാടോടിക്കല എന്നീ രംഗങ്ങളിൽ പ്രവർത്തിക്കുന്ന ഒട്ടേറെ കലാകാരന്മാരെയും വർഗ്ഗീയതാവിരോധികളായ ബുദ്ധിജീവികളെയും ഒരേ വേദിയിൽ കൊണ്ടുവരാൻ 'സഹ്മതി'നു കഴിഞ്ഞത് യുക്തിവാദപരമായ യാന്ത്രിക സാംസ്കാരിക സമീപനത്തിൽനിന്നു കുതറിച്ചാടാൻ അതിനു കഴിഞ്ഞതുകൊണ്ടാണ്. 1994 ഹഷ്മിയുടെ രക്തസാക്ഷിദിനമായ ജനുവരി ഒന്നിന് 'സഹ്മത്' നടത്തിയ ഭക്തി-സൂഫി സംഗീതോത്സവവും അയോദ്ധ്യയിൽ സംഘടിപ്പിച്ച കലാതീർത്ഥയാത്രയും ഇതിന്റെ സാഫല്യം തെളിയിക്കുകയുണ്ടായി. ഇതെഴുതുന്നതിന്റെ തലേന്ന്, 96 ജനുവരി 1-ന് വീണ്ടും 'സഹ്മത്' ആവേശകരമായ ഒരു ഹാഷ്മി അനുസ്മരണ പരിപാടി അരങ്ങേറി. ആധുനിക ഇന്ത്യൻ നാടകവേദിക്കു മാതൃതുല്യയായ സഹ്റാസൈഗൾ ഉർദുവിലും ഇംഗ്ലീഷിലും, ഫയ്സ് അഹമ്മദ് ഫയ്സിന്റെയും അലിസർദാർ ജാഫ്രിയുടെയും മറ്റും കവിതകൾ അവതരിപ്പിച്ചുകൊണ്ടാണ് പരിപാടികൾക്കു തുടക്കം കുറിച്ചത്. വാർദ്ധക്യവും അർബ്ബുദരോഗവുമൊന്നും അവരുടെ പവിത്രമായ ആവേശത്തെയോ നാടകീയമായ ശബ്ദനിയന്ത്രണത്തെയോ അല്പംപോലും ബാധിച്ചിട്ടില്ല. തുടർന്ന് അന്തർദ്ദേശീയ പ്രസിദ്ധിയാർജ്ജിച്ച നർത്തകനായ അസ്താദ് ദേബു അടിമത്തം, അധികാരം, വിമോചനം എന്നിവയെ ഊർജ്ജസ്വലമായ ചലനങ്ങളിലൂടെ അവതരിപ്പിച്ചത് ആധുനികനൃത്തത്തിന്റെ സാമൂഹിക സംവേദനസാദ്ധ്യതകൾ സൂചിപ്പിച്ചു. ദാദി പുദുംജീയുടെ സംവിധാനത്തിൽ 'ഇഷാരാ പപ്പറ്റ് തിയേറ്റർ ഗ്രൂപ്പ്' അവതരിപ്പിച്ച 'സത്യത്തിന്റെ ബിംബങ്ങൾ എന്ന നാടകത്തെത്തുടർന്ന് ഭോപ്പാലിലെ ഗുണ്ടേചാ സഹോദരന്മാരുടെ 'ഖയാൽ' ആലാപനം ഹിന്ദുസ്ഥാനി സംഗീതത്തിന്റെ സ്വരലീലയും ആലാപനത്തിന്റെ നാടകീയതയുംകൊണ്ട് ജനങ്ങളെ പിടിച്ചിരുത്തി. കൽക്കത്തയിൽനിന്നു വന്ന രഞ്ജബതി സർക്കാർ, ആധുനിക നൃത്തപരിശീലനത്തിന് ഒരു നവസമ്പ്രദായം വികസിപ്പിച്ചിട്ടുള്ള യുവനർത്തകിയാണ്. 'ഫേബ്ൾ' എന്ന പേരിൽ അവർതന്നെ എഴുതിയ ഒരു സ്ക്രിപ്റ്റിനെ അടിസ്ഥാനമാക്കിയായിരുന്നു രഞ്ജബതിയുടെ അവതരണം. സുന്ദരനായ ഒരു യുവാവുമായി രമിച്ച് ഗർഭവതിയാകുന്ന ഒരു സ്ത്രീ, പ്രസവത്തിനായി മനോഹരമായ ഒരു വനപ്രദേശം തിരഞ്ഞെടുക്കുന്നതും, അവിടെ മകളെ വളർത്തുന്നതും, മകൾ പ്രായമാകുമ്പോൾ അധികാരഗർവ്വിയന്ന ഒരരചൻ അവളെ പ്രാപിക്കാൻ ശ്രമിക്കുന്നതും അപ്പോൾ അവൾ നൂറായിച്ചിതറി അപ്രത്യക്ഷയാകുന്നതും വിലാപത്തിന്റെ നാളുകൾക്കുശേഷം, തന്റെ മകൾ പ്രകൃതിതന്നെയായി മാറിയതായി അമ്മ കണ്ടെത്തുന്നതുമായ, താരതമ്യേന ലളിതമായ ഒരിതിവൃത്തമായിരുന്നു നർത്തനത്തിനാധാരം. തിരഞ്ഞെടുക്കാനുള്ള സ്ത്രീയുടെ സ്വാതന്ത്ര്യം, സ്ത്രീലൈംഗികതയുടെ സ്വച്ഛന്ദശക്തി, സ്ത്രീയും പ്രകൃതിയുമായുള്ള തന്മയീഭാവം എന്നിവയിലാണ് അവതരണം ഊന്നിയത്. സ്ത്രീയും പ്രകൃതിയുമായുള്ള തന്മയീഭാവമെന്ന ഇക്കോ-ഫെമിനിസ്റ്റ് ആശയത്തെ സോഷ്യലിസ്റ്റ് ഫെമിനിസ്റ്റുകൾ തള്ളിക്കളഞ്ഞേക്കാമെങ്കിലും, രഞ്ജമ്പതിയുടെ അവതരണം സ്ത്രീയുടെ സർഗ്ഗാത്മകതയെ ഒരുവിധം നന്നായിത്തന്നെ ആവിഷ്കരിക്കയുണ്ടായി. വനാവതരണത്തിൽ സംഗീതവും നൃത്തവും ഒരുപോലെ ദുർബലമായിപ്പോയെങ്കിലും, രതിഭാവങ്ങളുടെയും പ്രസവത്തിന്റെയും പ്രകൃതിയിലൂടെയുള്ള മകളുടെ നവജന്മത്തിന്റെയും അവതരണങ്ങൾ ഊർജ്ജനിർഭരങ്ങളായിരുന്നു. പാളിപ്പോയ പ്രകാശ സംവിധാനം ശ്രദ്ധിക്കാതിരിക്കാൻ ഭാവാനുകൂലമായ പശ്ചാത്തലസംഗീതം സഹായകമായി.

ഇതിനിടെ പന്തലിലിരിക്കുന്നവർക്കിടയിൽ സൈക്ലോസ്റ്റൈൽ ചെയ്ത ഒരു നോട്ടീസ് വിതരണം ചെയ്യപ്പെട്ടു. ബാൽതാക്കറേയുടെ പിന്തുടർച്ചക്കാരെന്ന് അവകാശപ്പെടുന്ന ഒരു സംഘമാണ് നോട്ടീസിനുത്തരവാദിത്വമേറ്റിരുന്നത്. കലാകാരന്മാർ അവരുടെ വാസനകൾ വികസിപ്പിക്കുന്നതിൽ മാത്രം ശ്രദ്ധിച്ചാൽ മതിയെന്നും രാഷ്ട്രീയപ്രവർത്തനത്തിന് ഒരുമ്പെടരുതെന്നും, ഇത്തരം 'ഗാന്ധിയൻ' പ്രവർത്തനങ്ങൾ അനുവദിക്കാനാവില്ലെന്നുമായിരുന്നു നോട്ടീസിന്റെ ചുരുക്കം. ബാൽതാക്കറേയുടെ ആളുകൾ ബോംബെയിൽ മാത്രമല്ല ഉള്ളതെന്നും വരുന്ന വർഷം 'സഹ്മത്തി'ന്റെ പരിപാടി നടത്തിക്കുകയില്ലെന്നും ഒരു വെല്ലുവിളിയോടെയാണ് അതവസാനിച്ചത്. ഈ നോട്ടീസ് സഹ്മത് പ്രവർത്തകരെയും അവിടെക്കൂടിയിരുന്നവരെയും കൂടുതൽ ആവേശഭരിതരാക്കുകയാണുണ്ടായത്. **വരുംകൊല്ലം ഇതേദിവസം ഇതേ സ്ഥലത്ത് പരിപാടി നടക്കുമെന്നും, ആവിഷ്കാര സ്വാതന്ത്ര്യത്തിനായി ജീവൻ ബലിയർപ്പിച്ച സഫ്ദർ ഹഷ്മിയുടെ പിൻഗാമികൾ.** മരണത്തെ ഭയപ്പെടുന്നവരല്ലെന്നുമുള്ള എം.കെ. റെയ്നയുടെ പ്രസ്താവം സദസ്സ് കൈയടിച്ചു സ്വീകരിച്ചു. ഇടയ്ക്കുവച്ചു പിരിഞ്ഞുപോകാൻ കരുതിയിരുന്നവർപോലും 'സഹ്മത്തി'നുള്ള ധാർമ്മിക പിന്തുണ പ്രകടിപ്പിക്കുവാനായി പരിപാടിയുടെ അവസാനംവരെ ഇരിക്കുകയും ചെയ്തു. മുമ്പേതന്നെ, കുറ്റവാളികളെ മുഴുവൻ തിരിച്ചറിയാമായിരുന്നിട്ടും സഫ്ദറിന്റെ കൊലയാളികൾക്കെതിരേ ഏഴുവർഷം ചെന്നിട്ടും ഒരു നടപടിയുമെടുക്കാത്ത സർക്കാരിന്റെ നിലപാടിൽ പ്രതിഷേധിക്കുകയും രാഷ്ട്രീയത്തിലെ വർദ്ധിച്ചുവരുന്ന ക്രിമിനലൈസേഷനിലും ആവിഷ്കാര സ്വാതന്ത്ര്യത്തിൽ ഉണ്ടാകുന്ന വർദ്ധിച്ച കൈയേറ്റങ്ങളിലും ഉത്കണ്ഠ രേഖപ്പെടുത്തുകയും ചെയ്യുന്ന എഴുത്തുകാരുടെയും കലാകാരന്മാരുടെയും ബുദ്ധിജീവികളുടെയും പ്രസ്താവന സദസ്സിനു മുമ്പിൽ വായിച്ച് അവതരിപ്പിക്കുകയും ചെയ്തിരുന്നു.

ശുഭാ മുഡ്ഗലിന്റെ ഭക്തിസംഗീതാലാപനം സദസ്സിനെ വീണ്ടും ലഹരിപിടിപ്പിച്ചു. പതിവുള്ള മീരാഭജനും കബീർദോഹകളും കൂടാതെ, ഈ പരിപാടിക്കായി പ്രത്യേകം ചിട്ടപ്പെടുത്തിയ പഞ്ചാബിലെ സൂഫികവി ബുള്ളേഷായുടെ കവിതകളുടെ ഹിന്ദി പരിഭാഷകളും അവർ മനോഹരമായി ആലപിച്ചു. ഈ വർഷത്തെ സഫ്ദർ അനുസ്മരണത്തിലെ ഏറ്റവും അവിസ്മരണീയമായ അനുഭവം ഈ ആലാപനംതന്നെയായിരുന്നു. തുടർന്ന് രണ്ടു നാടകങ്ങളുമുണ്ടായി. ജനനാട്യമണ്ഡലി അവരുടെ പുതിയ തെരുവുനാടകമാണ് അവതരിപ്പിച്ചത്-തൊഴിലാളികളെ ഐക്യത്തിന്റെ ആവശ്യം ബോദ്ധ്യപ്പെടുത്തുന്ന ഒന്ന്. കൂടുതൽ സജീവമായിരുന്നത് ഹബീബ് തൻവീറിന്റെ 'സഡക്' (റോഡ്) എന്ന നുക്കഡ് (കവല) നാടകമായിരുന്നു. സാക്ഷരതാപ്രസ്ഥാനത്തിനായി രചിച്ച ഒരു കോടതി വിചാരണയുടെ രൂപത്തിലുള്ള ഈ നാടകം ഫലിതങ്ങളിലും പാട്ടുകളിലുംകൂടി ഇന്ത്യയിലെ വികസനത്തിന്റെ വൈരുദ്ധ്യങ്ങളും സ്വന്തം പ്രദേശത്തിന്റെ വികസനത്തിൽ ജനങ്ങൾക്കുണ്ടാകേണ്ട പങ്കാളിത്തവും ആവിഷ്കരിക്കുന്നു. ഒരേ റോഡിലൂടെയാണ് സ്വർഗ്ഗവും നരകവും വരുന്നതെന്നും അതു തിരിച്ചറിയാൻ സാക്ഷരരാകണമെന്നും സൂചിപ്പിക്കുന്ന ഒരു പാട്ടിലാണ് നാടകം അവസാനിക്കുന്നത്. മറ്റു നാടകങ്ങളിൽനിന്നുള്ള ഏറെ പാട്ടുകളും തൻവീറിന്റെ സംഘം-ഏറെയും ആദിവാസികളാണവർ-അവതരിപ്പിച്ചു.

വർഗ്ഗീയോന്മാദത്തിന്റെയും മതമൗലികവാദങ്ങളുടെയും വിഷപ്രളയം രാജ്യത്തിന്റെ പ്രബുദ്ധ മേഖലകളെപ്പോലും മുക്കിക്കൊന്നുകൊണ്ടിരിക്കുന്ന നമ്മുടെ ദുരന്തകാലത്ത് മതാതീതമായ സ്നേഹഭാവനയുടെയും നിസ്വജനതയുമായുള്ള തന്മയീഭാവത്തിന്റെയും ഇത്തരം തുരുത്തുകൾ മാത്രമാണ് ജീവിക്കാനും പ്രത്യാശ കൈവിടാതിരിക്കാനും ജനങ്ങളെ പ്രേരിപ്പിക്കുന്നത്. അടിസ്ഥാനപരമായും കമ്മ്യൂണിസ്റ്റുകാരായ സഹ്മത് പ്രവർത്തകരെ, ശിവസേനയുടെ ലഘുലേഖ 'ഗാന്ധിയന്മാർ' എന്നു വിശേഷിപ്പിച്ചത് അനർത്ഥമായിത്തോന്നുന്നു. 'സഹ്മത്' 1995-നെ ഗാന്ധിയുടെ വർഷമായി പ്രഖ്യാപിക്കുകയും ഗാന്ധിചിത്രപ്രദർശനം നടത്തുകയും 'ഗാന്ധിക്കുവേണ്ടിയുള്ള പോസ്റ്റ് കാർഡുകൾ' ഇറക്കുകയും ചെയ്തതുകൊണ്ടു മാത്രമല്ല അത്. ഗാന്ധി ഏകാന്തമായ ഒരു 'സൗവർണ്ണ പ്രതിപക്ഷ'മായിരുന്നതിനാലും 'ഗാന്ധി ശിഷ്യർ' കൈവെടിഞ്ഞ ഗാന്ധിയൻ മൂല്യങ്ങളേറ്റെടുക്കാൻ ചരിത്രം ഇന്ത്യയിലെ ഇടതുപക്ഷത്തെ നിർബന്ധിച്ചുകൊണ്ടിരിക്കുന്നതിനാലുംകൂടി.

വർഗ്ഗീയോന്മാദത്തിന്റെയും മതമൗലികവാദങ്ങളുടെയും വിഷപ്രളയം രാജ്യത്തിന്റെ പ്രബുദ്ധമേഖലകളെപ്പോലും മുക്കിക്കൊന്നുകൊണ്ടിരിക്കുന്ന നമ്മുടെ ദുരന്തകാലത്ത് മതാതീതമായ സ്നേഹഭാവനയുടെയും നിസ്വജനതയുമായുള്ള തന്മയീഭാവത്തിന്റെയും ഇത്തരം തുരുത്തുകൾ മാത്രമാണ് ജീവിക്കാനും പ്രത്യാശ കൈവിടാതിരിക്കാനും ജനങ്ങളെ പ്രേരിപ്പിക്കുന്നത്.

# കായിക്കരയിലെ മണ്ണ്

## സ്റ്റാഫ് ലേഖകൻ



മലയാള കവിതാചരിത്രം അന്വേഷിക്കുന്നവർ കുമാരനാശാനെ കണ്ടുമുട്ടുന്നത് ഒരു സവിശേഷ സന്ധിയിൽവച്ചാണ്. സാഹിത്യത്തിന്റെ അളവുകോൽവച്ചു മാത്രമല്ല. ഈ സന്ധിയെ നാം വിലയിരുത്തേണ്ടത്. കേരളത്തിന്റെ സാമൂഹ്യവും സാംസ്കാരികവുമായ നിരവധി ഘടകങ്ങൾ ഈ മുഹൂർത്തത്തിനു സാക്ഷ്യം വഹിച്ചിരുന്നു എന്ന സത്യം നാം വിസ്മരിക്കാനും പാടില്ല.

ജാതീയമായ രാക്ഷസക്കണ്ണുകൾക്കു മുന്നിൽ വിറപൂണ്ടു നില്ക്കുന്ന ഒരു ജനസമൂഹത്തെയാണ് കുട്ടിക്കാലം മുതൽ കുമാരനാശാൻ കണ്ടിരുന്നത്. ഈ കണ്ണുകൾക്കു രാക്ഷസീയത നല്കുന്ന തരത്തിലായിരുന്നു നമ്മുടെ സാമൂഹ്യജീവിതം ചിട്ടപ്പെടുത്തിയിരുന്നതും. ശ്രീനാരായണഗുരുവിന്റെ സാമീപ്യത്തോടെ ചിന്തയിലും രചനയിലും കുമാരനാശാൻ നേടിയ വജ്രപ്രസരം അദ്ദേഹത്തിന്റെ കവിതയിലും നമുക്ക് അന്തർധാരയായി കാണാനാകും. സ്വന്തം സമുദായത്തെ വെളിച്ചത്തിന്റെ പാതയിലേക്കു നയിക്കാൻ തന്നാലാവുംവിധമുള്ള ശ്രമങ്ങൾ ആദ്യകാലം മുതൽതന്നെ കുമാരനാശാൻ നടത്തിയിരുന്നു. ഒപ്പം കവിതയിലെ പണ്ഡിതരും സവർണ്ണസ്വരൂപങ്ങളും വാർത്തുവച്ച സങ്കല്പത്തെ ശിഥിലമാക്കാനും കുമാരനാശാനു കഴിഞ്ഞു. കാലം കടന്നുപോയപ്പോൾ കവിതയുടെ സൂര്യശൃംഗമായി കുമാരനാശാൻ ശോഭിക്കുകയും വിഫലനാണയങ്ങൾ മറവിലൊടുങ്ങുകയും ചെയ്യുന്ന കാഴ്ചയാണ് നമ്മുടെ മുന്നിൽ ഇന്നുള്ളത്.

കുമാരനാശാന്റെ നാമം തലമുറകൾക്കു നാട്ടുവെളിച്ചമെത്തിക്കുന്നതാണ്. സ്നേഹത്തിന്റെ ഇടനിലമായിരുന്നു എന്നും കുമാരനാശാനെ മോഹിപ്പിച്ചിരുന്നത്. സമൂഹത്തിലെ ഇരുണ്ട നിറം സ്വീകരിച്ച തിന്മകളെ പ്രതിരോധിക്കുന്നതിനുള്ള ശ്രമവും അദ്ദേഹം നടത്തിവന്നു. ഇതൊന്നുമോർക്കാതെ, കുമാരനാശാന്റെ കാല്പാടുകൾ ഏറ്റുവാങ്ങിയ മണ്ണ് പവിത്രമായി കാത്തുവയ്ക്കാതെ സാംസ്കാരികമുന്നേറ്റം നടത്തുന്നു എന്ന് അഭിമാനിക്കുന്നവരുടെ ചെറിയ ലോകത്തെയും ചെറിയ ബുദ്ധിയെയും എത്ര വിമർശിച്ചാലും മതിയാവില്ല.

കായിക്കരയിലെ കടലിനും മണ്ണിനും കുമാരനാശാന്റെ സാന്നിദ്ധ്യമാണ് നിറം പകരുന്നത്. പക്ഷേ, വർഷങ്ങൾക്കു മുൻപുതന്നെ ആരംഭിച്ച ആശാൻ സ്മാരകമന്ദിരത്തിന്റെ പൂർണ്ണത ഇന്നും സാക്ഷാത്കരിച്ചിട്ടില്ല. ഇതു നാം നമ്മോടുതന്നെ ചെയ്യുന്ന നന്ദികേടിന്റെ ഭാഗമാണ്. സ്വന്തം ദുരന്തഗതിയെന്നു വേണം ഇതിനെ വിശേഷിപ്പിക്കാൻ. എന്നാൽ കഴിഞ്ഞ ദിവസങ്ങളിലൊന്നിൽ കുമാരനാശാൻ സ്മാരകത്തിന്റെ സാക്ഷാത്ക്കാരത്തിനായി ഒരുകൂട്ടം അക്ഷരസ്നേഹികൾ കായിക്കരയിൽ ഒത്തുകൂടി. നിർജ്ജീവമായി കിടക്കുന്ന ആശാൻ സ്മാരകത്തിനു ജീവനും തെളിമയും നല്കാൻ ഈ കൂട്ടുകൂടലിനു കഴിയുമെന്നുള്ള പ്രത്യാശ വീണ്ടും നമ്മിൽ ശക്തിപ്പെടുകയായിരുന്നു ഈ അവസരത്തിൽ.

കുമാരനാശാൻ ഗവേഷണ പാഠ ഗ്രന്ഥശാലയുടെ ശിലാസ്ഥാപനകർമ്മം നിർവഹിക്കാനായെത്തിയത് ശ്രീമതി സുശീലാഗോപാലനായിരുന്നു. തന്റെ എം.പി ഫണ്ടിൽനിന്നും ഏഴേകാൽ ലക്ഷം രൂപ ഇതിനായി സുശീലാഗോപാലൻ അനുവദിച്ചു. പത്തു ലക്ഷം രൂപവരെ നല്കാനുള്ള ശ്രമം താൻ നടത്തുന്നുണ്ടെന്ന് ബന്ധപ്പെട്ടവരെ സുശീലാഗോപാലൻ അറിയിക്കുകയും ചെയ്തിട്ടുണ്ട്. തന്റെ പ്രഭാഷണത്തിനിടയിൽ സുശീലാഗോപാലൻ കുമാരനാശാന് കേരളത്തിന്റെ സാമൂഹ്യജീവിതത്തിലുള്ള പ്രധാന്യത്തെക്കുറിച്ചു വിശദമാക്കുകയും ചെയ്തു. സമ്മേളനത്തിൽ അദ്ധ്യക്ഷനായിരുന്ന കടമ്മനിട്ട രാമകൃഷ്ണൻ ഒരു വിനോദസഞ്ചാരകേന്ദ്രമല്ല തങ്ങൾ വിഭാവന ചെയ്യുന്നതെന്നും മറിച്ച്. വിജ്ഞാന സമ്പാദനകേന്ദ്രമായിരിക്കും ഇതെന്നും വ്യക്തമാക്കി. കവിതയിലൂടെ സമൂഹത്തിലെ അനാചാരങ്ങൾക്കെതിരെ പൊരുതുന്നതിനുള്ള ശ്രമം സജീവതയോടെ നടത്തിയ കവിയാണ് കുമാരനാശാൻ! കടമ്മനിട്ട വ്യക്തമാക്കി. കവിയുടെ കർമ്മമണ്ഡലമേതെന്നു വിശദമാക്കുന്ന കുമാരനാശാന്റെ ഒരു കാവ്യഭാഗം കടമ്മനിട്ട ചൊല്ലുകയും ഭാവിയിൽ കുമാരനാശാന്റെ സ്മരണ അതിന്റെ ഊർജ്ജപ്രവാഹത്തോടെതന്നെ നിലനിർത്തുന്നതിനു വേണ്ട ശ്രമങ്ങൾ നടത്തുമെന്നും വ്യക്തമാക്കി. ആശാൻ സ്മാരകത്തിനുവേണ്ടി ഗവൺമെന്റ് അനുവദിച്ച തുക നല്കാതിരിക്കാൻ ചില കേന്ദ്രങ്ങളിൽ ശ്രമം നടക്കുന്നു. ഇതിനെതിരെ കടമ്മനിട്ട തന്റെ രോഷം പ്രകടിപ്പിക്കുകയും ചെയ്തു.

കുമാരനാശാന്റെ കവിതകളുടെ സവിശേഷതകളിലേക്കാണ് പ്രൊ. എം.എൻ. വിജയൻ നമ്മുടെ ശ്രദ്ധയെ കൂട്ടിക്കൊണ്ടു പോയത്. കവി എന്ന നിലയിൽ ആശാൻ സൃഷ്ടിക്കുകയും പുനഃസൃഷ്ടിക്കുകയും ചെയ്ത സവിശേഷതകൾ എം.എൻ. വിജയന്റെ പ്രഭാഷണത്തിൽ നിറഞ്ഞുനിന്നിരുന്നു. പി. ഗോവിന്ദപ്പിള്ള കുമാരനാശാന്റെ കവിതകളുടെ പുരോഗമനാത്മകമുഖത്തെയാണ് നിർവചിക്കാൻ ശ്രമിച്ചത്. അന്ധകാരത്തിലാണ്ടുകിടന്ന ഒരു സമൂഹത്തിന്റെ ചട്ടങ്ങളെ മാറ്റിത്തീർക്കാനുള്ള ഉപകരണമായും ആശാൻ കവിതയെ ഉപയോഗിച്ചു. ഇപ്പോൾ കവികൾ സമൂഹം തങ്ങൾക്ക് അന്യമാണെന്നും, തന്റെ ഏകാന്തമായ അനുഭവങ്ങളാണ് തനിക്കു പ്രേരണയെന്നും അഭിപ്രായപ്പെടുന്നുണ്ട്. ഇതിനെ ഗോവിന്ദപ്പിള്ള വിമർശിച്ചു. കവി പഴവിള രമേശൻ, കുമാരനാശാൻ സ്മാരകത്തിനു വമ്പിച്ച സഹായങ്ങൾ പല രീതിയിൽ സ്വരൂപിക്കാനാകുമെന്ന പ്രത്യാശ പ്രകടിപ്പിച്ചു. അങ്ങനെ സഫലമാകുകയായിരുന്നു കായിക്കരയിലെ ഒരു സായാഹ്നം.



*കുമാരനാശാൻ സ്മാരക ഗവേഷണപാഠ ഗ്രന്ഥശാലയുടെ ഉദ്ഘാടനം സുശീലാഗോപാലൻ എം. പി. നിർവ്വഹിക്കുന്നു*

കായിക്കരയുടെ മണ്ണിൽ പിറക്കാൻ ഭാഗ്യമുണ്ടായതുതന്നെ ഒരു ഭാഗ്യമാണെന്നു വിശ്വസിക്കുന്ന അപ്പുവിനെപ്പോലെയുള്ള ചെറുപ്പക്കാരെ ഈ ലേഖകനു കാണാനായി. മലയാളകവിതയിൽ കടൽശോഭയോടെ ജ്വലിച്ചുയർന്നു നില്ക്കുന്ന കുമാരനാശാൻ സ്മാരകം ഉന്നതിയുടെ മാർഗ്ഗത്തിലാവും മുന്നേറുകയെന്ന് നമുക്കു പ്രത്യാശിക്കുക. ഒപ്പം അതിനു മുന്നിട്ടിറങ്ങിയിരിക്കുന്ന ശ്രീ. കടമ്മനിട്ടയെയും, ശ്രീ. പഴവിള രമേശനെയും നാം അഭിനന്ദിക്കുക.





# എം. ടിയുടെ വാനപ്രസ്ഥം

## വി.ആർ. ജ്യോതിഷ്



എം.ടി. വാസുദേവൻനായരുടെ 'വാനപ്രസ്ഥം' കുടജാദ്രിയിലേക്കുള്ള ഒരു ഉപനിഷദ് യാത്രയുടെ സാഫല്യമാണ്. ഉപനിഷദ് സംജ്ഞയിൽ ഒരു ഗുരുവിന്റെയും ശിഷ്യന്റെയും ജ്ഞാതമായ സാന്നിദ്ധ്യമുണ്ട്. ലൗകികപ്രപഞ്ചത്തിന്റെ കർമ്മകാണ്ഡവും, ബ്രഹ്മത്തിന്റെ സർവ്വാധീശത്വവും വിളംബരം ചെയ്യുന്ന ഉപനിഷദ് ദർശനങ്ങൾ ഗുരുഹൃദയങ്ങളിൽ കടഞ്ഞെടുക്കപ്പെട്ട അഗ്നിജ്ജ്വാലയുടെ ശിഷ്യഹൃദയങ്ങളിലേക്കുള്ള പകർത്തിക്കൊടുക്കലാണ്. 'വാനപ്രസ്ഥ'ത്തിൽ ലൗകികജീവിതത്തിന്റെ മദംമുറ്റിയ യൗവനത്തിൽ ഭൗതികതൃഷ്ണകളെ ധർമ്മബോധം തടഞ്ഞുനിർത്തിയ പച്ചയായൊരു ഗുരുശിഷ്യബന്ധത്തിന്റെ വാർദ്ധക്യവും ആരണ്യകത്തിലെ തപസ്ഥാനത്തിൽനിന്നു വാനപ്രസ്ഥത്തിലേക്കും സന്ന്യാസാശ്രമത്തിലേക്കും ആ ഗുരുശിഷ്യബന്ധം കടന്നുപോകുന്നതും കഥാകൃത്ത് വിവരിക്കുന്നു.

ജീവിതത്തിനും, പ്രപഞ്ചത്തിനും തമ്മിലുള്ള വൈരുദ്ധ്യങ്ങളാണ് മനുഷ്യനെ തത്ത്വചിന്തയിലേക്കു നയിക്കുന്നത്. 'വാനപ്രസ്ഥ'ത്തിലെ കരുണാകരൻമാസ്റ്ററും, വിനോദിനിയും തത്ത്വചിന്തയുടെ രൂപകങ്ങളാവുന്നതിനും കാരണം മറ്റൊന്നല്ല. മനസ്സിന്റെ വിഷയാഭിമുഖമായ പ്രേരണ എന്ത് എന്ന പ്രശ്നോപനിഷത്തിന്റെ ചോദ്യവും, ജീവന്റെ ചലനത്തിന്റെ നിയന്താതാവാര്? എന്ന ബൃഹദാരണ്യക ചോദ്യവുമാണ് യഥാർത്ഥത്തിൽ ഈ രണ്ടു കഥാപാത്രങ്ങളും നേരിടുന്നത്. ശിഷ്യയാണെന്ന് അറിഞ്ഞുകൊണ്ടുതന്നെ വിനോദിനിയുടെ വെള്ളാരം കണ്ണുകളിൽ തന്റെ സ്വപ്നങ്ങളെ കുരുക്കിയിട്ട മാസ്റ്റർക്ക് അമ്മാളുവിന്റെ ഭർത്താവാകുവാനും, മനസ്സിന്റെ അടിത്തട്ടിൽ മാസ്റ്ററുടെ ചില്ലിട്ട പടം സൂക്ഷിച്ച വിനോദിനിക്ക് വൃദ്ധകന്യകയാകുവാനും യോഗമുണ്ടായത് ലൗകികജീവിതത്തിനു ക്രമമായൊരു ചലനമില്ലെന്ന ബൃഹദാരണ്യകസൂക്തം അനുസരിച്ചാണ്. ഇത് മാസ്റ്ററുടെയോ, വിനോദിനിയുടെയോ മാത്രം വിധിയല്ല. സംസാരസാഗരം നീന്തിക്കൊണ്ടിരിക്കുന്ന മുഴുവൻ ലൗകിക ജീവികളുടെയും വിധിയാണ്. "എങ്ങനെ എത്തുന്നു എന്നതാ പ്രധാനം എവിടെ എത്തുന്നു എന്നല്ല."

"ഭഗവതി വിളിക്കുമ്പഴേ വരൂ. നമ്മള് കണക്കുകൂട്ടീട്ടൊന്നും കാര്യല്ല സർ...."

ഇങ്ങനെ വ്യർത്ഥത സ്ഫുരിക്കുന്ന വാക്യങ്ങളിലൂടെ വിനോദിനി കഥയിലേക്ക് ഉപനിഷത്തിന്റെ വാതായനങ്ങൾ തുറക്കുകയാണ്. ജന്മത്തിന്റെ നിരർത്ഥകതത്തിൽ കേവലമായി കരയുകയല്ല, 'ഇതെല്ലാം ബ്രഹ്മമാണ് (സർവ്വം ഖല്വിദം ബ്രഹ്മ) എന്ന ഛാന്ദോഗ്യത്തിലെ സൂക്തസാഫല്യത്തിലേക്ക് ഉയരുകയാണ് വിനോദിനി. അതാകട്ടെ, തനിക്ക് എല്ലാം നഷ്ടപ്പെട്ടുവെന്നും, തന്റെ ജീവിതം ഒരു പാഴ്ക്കഥയാണെന്നും തിരിച്ചറിഞ്ഞുകൊണ്ടുതന്നെ.



ഒരു പുനഃസമാഗമവും, ഒരു പ്രതിഷേധവും, ഒരു നിരാശയും കൂടിച്ചേർന്ന തൗര്യത്രികംപോലെയാണ് 'വാനപ്രസ്ഥം'. ഗൃഹസ്ഥാശ്രമത്തിൽ വേർപിരിയുന്നവർ വാനപ്രസ്ഥത്തിലാണ് വീണ്ടും കണ്ടുമുട്ടുന്നത്. തന്റെ ധാർമ്മിക ഭീരുത്വത്തിൽ മാസ്റ്റർക്ക് ഇപ്പോഴും പ്രതിഷേധമുണ്ട്. എന്നാൽ ധർമ്മത്തിൽനിന്നു വഴിമാറി അദ്ദേഹം ഒന്നും പ്രവർത്തിക്കുന്നില്ല. വിനോദിനിക്ക് ചുട്ടുപഴുത്ത ജന്മത്തിൽ നിരാശ മാത്രമാണുള്ളത്. ഉപനിഷത്തിന്റെ ദർശനമഹിമയല്ലാതെ മറ്റെന്താണ് ഇവിടെയുള്ളത്?

'വാനപ്രസ്ഥ'ത്തെ ഉപനിഷത്തുക്കളോട് അടുപ്പിക്കുന്ന വേറെയും ഘടകങ്ങളുണ്ട്. പരിശുദ്ധമായൊരു ആത്മീയ പശ്ചാത്തലമാണ് ഈ കഥയ്ക്കുള്ളത്. ആത്മബ്രഹ്മൈക്യം വിളിച്ചോതുന്ന ഉദ്ഗീഥ (ഉച്ചത്തിൽ ഗാനം ചെയ്യപ്പെടുന്ന ഓം എന്ന പ്രണവം) ത്തിന്റെ രൂപകസാന്നിദ്ധ്യം വാനപ്രസ്ഥത്തിന്റെ അടിയൊഴുക്കാണ്. ആരണ്യകമാണ് മറ്റൊരു പൊതുരൂപകം. ഉപനിഷത്തുകൾ ജന്മംകൊണ്ടത് ആരണ്യകങ്ങളിലാണ്. ജന്മത്തിന്റെ മുക്കാൽപ്പങ്കും നടന്നുകഴിഞ്ഞ കഥാപാത്രങ്ങൾ തീർത്ഥാടനത്തിനെത്തുന്നത് ശങ്കരാചാര്യരുടെ തപസ്ഥാനത്തിലാണ്. ഉപനിഷത്തുക്കളുടെ മഹാഭാഷ്യകാരന്റെ സർവ്വജ്ഞപീഠത്തിലേക്കുള്ള ഈ തീർത്ഥയാത്ര തങ്ങളുടെ ജീവിതത്തെത്തന്നെ ഉപനിഷദ് ദർശനമാക്കുന്ന കഥാപാത്രങ്ങളുടെ സാഫല്യമാണ്. മാണ്ഡൂക്യ, മുണ്ഡക, പ്രശ്ന, തൈത്തിരീയോപനിഷത്തുക്കളുടെ വെളിച്ചമാണ് ഈ കഥയെ കൂടുതൽ ദാർശനികമാക്കുന്നത്.



മനുഷ്യന്റെ അന്തർമണ്ഡലത്തെ സമ്പൂർണ്ണമായി അപഗ്രഥിച്ച് അതിന്റെ അംശങ്ങളെയും സമഗ്രസ്വഭാവത്തെയും എടുത്തുകാട്ടുകയാണ് മാണ്ഡൂക്യോപനിഷത്ത്. മനസ്സിന്റെ ബഹിർപ്രജ്ഞയും, അന്തർപ്രജ്ഞയും സുഷുപ്താംശവും മാണ്ഡൂക്യോപനിഷത്തിൽ വിശദമായി പ്രതിപാദിക്കുന്നു. മാസ്റ്ററുടെയും, വിനോദിനിയുടെയും ബഹിർപ്രജ്ഞയും, അന്തർപ്രജ്ഞയും പരസ്പരമുള്ള വിഷയാധിഷ്ഠിതമായ പ്രണയത്തിന് ആത്മാർത്ഥമായും ആഗ്രഹിച്ചിരുന്നു. എന്നാൽ ഇന്ദ്രിയങ്ങളോ, ആഗ്രഹങ്ങളോ, സ്വപ്നങ്ങളോ വ്യാപരിക്കാത്ത സുഷുപ്തസ്ഥാനങ്ങൾ ഈ വാനപ്രസ്ഥത്തിലും രണ്ടുപേരിലും സജീവമാണ്. അതുകൊണ്ടാണ് "പകലത്തെ ദേഹാദ്ധ്വാനത്തിന്റെ ക്ഷീണവും. തണുപ്പുംകൊണ്ട് നേരത്തേ ഉറക്കം വരുന്നുവെന്നു തോന്നി. തളർന്ന ശരീരം അനങ്ങാനാവാതെ നിർജ്ജീവമായി പായിൽ കിടന്നു. അതിന്റെ കൂടുതുറന്ന് വളർത്തുമൃഗം പഴയ സ്വപ്നങ്ങളുടെ പൊന്തക്കാടുകളിൽ ഇരതേടി നടന്നതും, വീണ്ടും കൂട്ടിൽ കയറുന്നതും" അയാൾക്കു കാണാനാവുന്നത്.

പിറ്റേന്നു പ്രഭാതത്തിൽ കുടജാദ്രിയിൽനിന്നുള്ള മാസ്റ്ററുടെയും വിനോദിനിയുടെയും മടക്കയാ

ത്രയാണ് ഈ കഥയിലെ ഉപനിഷത് സാന്നിദ്ധ്യത്തിന്റെ ആത്മാവ്. മുണ്ഡകോപനിഷത്തിന്റെ ഫലശ്രുതിയാണ് ഈ മടക്കയാത്ര. 'വാനപ്രസ്ഥ'ത്തിന്റെ ലക്ഷ്യത്തിനുവേണ്ടി രൂപംകൊണ്ടതാണ് മുണ്ഡകോപനിഷത്ത്. 'യതികൾ സന്ന്യാസയോഗത്താൽ പൂർണ്ണമായും മോചനം പ്രാപിക്കുന്നു' എന്ന മുണ്ഡകോപനിഷത്തിലെ അവസാനമന്ത്രത്തെ മാസ്റ്ററുടെയും വിനോദിനിയുടെയും ജീവിതത്തിന്റെ വാനപ്രസ്ഥത്തിനുശേഷമുള്ള സന്ന്യാസാശ്രമത്തിലേക്കുള്ള പടികയറ്റമായി വായനക്കാരൻ തിരിച്ചറിയുന്നു. ഗൃഹസ്ഥാശ്രമം കടന്നുകഴിഞ്ഞെങ്കിലും പൂർണ്ണമായൊരു ശൂന്യത അതിനുണ്ടായിരുന്നു. അന്തർപ്രജ്ഞയിൽ വിനോദിനിക്കുവേണ്ടി കാത്തിരിക്കുന്ന ഒരു മനസ്സ് മാസ്റ്റർക്കുണ്ടായിരുന്നു. ഗൃഹസ്ഥാശ്രമം പിന്നിട്ട് വാനപ്രസ്ഥം സാഫല്യമാകുന്നത് തന്റെ വിനീതശിഷ്യയുടെ ശരീരത്തിൽ സ്പർശിക്കുന്നില്ലെങ്കിലും സാമീപ്യംകൊണ്ടു സാർത്ഥകമായ ഒരു രാത്രിയുടെ ക്ഷീണിച്ചുതളർന്ന നീണ്ട ഉറക്കത്തിലാണ്. അസ്തമയത്തിൽ രശ്മികൾ സൂര്യനിലേക്കുതന്നെ സങ്കോചിച്ച് ഏകീഭവിക്കുന്നതുപോലെ, മാസ്റ്ററുടെ മനസ്സിന്റെ അസ്തമയമാകുന്ന സുഷുപ്തിയിൽ എല്ലാ കരണങ്ങളും വിചാരങ്ങളും വികാരങ്ങളും ലയിക്കുന്നു. അന്തിക്കു പക്ഷികൾ ചേക്കേറാൻ വാസവൃക്ഷങ്ങളിലേക്കു പോകുന്നതുപോലെ ആത്മാവിനെ ആശ്രയിച്ചു നില്ക്കുന്ന മനുഷ്യശക്തി വിജ്ഞാനസ്വരൂപമായ ആത്മസത്തയിൽ ലയിക്കുന്നു. സർവ്വപ്രതിഷ്ഠയായ ആ ആത്മസത്തയെ അറിയാനായി എന്നതാണ് മാസ്റ്ററുടെ ജീവിതത്തിന്റെ സാഫല്യം. ഇവിടെ മാസ്റ്ററുടെ അന്തർജ്ജ്യോതിസ്സിനെ ദ്യോതിപ്പിക്കുന്ന ഒരു പ്രതീകമായി വിനോദിനി മാറുന്നു.

ജീവിതത്തിന്റെ ഭൗതികാവസ്ഥയെ അല്പമെങ്കിലും അംഗീകരിക്കുന്നത് തൈത്തിരീയോപനിഷത്താണ്. അന്നം, തപസ്സ്, ആനന്ദം ഈ ത്രികോണത്തിൽ ജീവിതത്തിന്റെ മൂല്യങ്ങളെ സമന്വയിക്കുന്നതിന് തൈത്തിരീയോപനിഷത്ത് ശ്രമിക്കുന്നു. അന്നത്തെ പ്രാണപ്രതിഷ്ഠിതമായാണ് കാണുന്നത്. മുമ്പു മുമ്പു കഴിഞ്ഞുപോയ കോശങ്ങളെ നിരാകരിച്ചുകളയാതെ പൂർത്തീകരിച്ചുകൊണ്ടാണ് ജീവിതത്തിൽ സമഗ്രമായ ആനന്ദം കൈവരിക്കേണ്ടതെന്ന വിശ്വാസവും തൈത്തിരീയം പ്രഖ്യാപിക്കുന്നു. ലൗകികാനന്ദത്തിന്റെ പരാൽപരമായ പൂർത്തീകരണത്തിലൂടെ മാത്രമേ ബ്രഹ്മാനുഭൂതിയിൽനിന്നുള്ള ആനന്ദം സാർത്ഥകമാവൂ. തൈത്തിരീയത്തിന്റെ ഈ ദർശനം മാസ്റ്ററെ ഒരുത്തമ മനുഷ്യ മാതൃകയിലേക്ക് ഉയർത്തുന്നു. അന്നം ജീവിതത്തിന്റെ സ്ഥിതിയേയും ("മോരുകൂട്ടി ഊണവസാനിപ്പിച്ചു; തന്നെക്കാൾ പ്രായം കൂടിയ ഒരാൾ പായസം വീണ്ടും ചോദിക്കുന്നതു കണ്ടപ്പോൾ അസൂയ തോന്നി.... തുടങ്ങിയ വാക്യങ്ങൾ) തപസ്സ് ഗതിയേയും ആനന്ദം ലക്ഷ്യത്തേയും കുറിക്കുന്നു. കുടജാദ്രിയിലെത്തിയ മാഷിന് ആത്മീയമായ ജീവിതസന്ധിയോടൊപ്പംതന്നെ വിനോദിനിയെ ദർശിക്കുന്നതിലുള്ള ആനന്ദവുമുണ്ട്. ഇത് ഒരേസമയം തൈത്തിരീയോപനിഷദികമായ ആനന്ദദർശനത്തിന്റെ സഫലതയും പൂർണ്ണതയുമാണ്.

സാർത്ഥകമായ ഒരു ഉപനിഷദ് യാത്രയാണ് 'വാനപ്രസ്ഥം'. ആത്മാവിനെ സാക്ഷാത്കരിക്കുക എന്ന നിസ്തുലാനുഭവത്തെ ലഘുലളിതങ്ങളായ അനേകം ലൗകിക ദൃഷ്ടാന്തങ്ങളുടെ സഹായത്തോടെ ബൃഹദാരണ്യകത്തിൽ വിവരിക്കുന്നുണ്ട്. ഈ ലൗകിക ദൃഷ്ടാന്തങ്ങളിൽ സാധാരണക്കാരനായ ഒരു സ്കൂൾ മാസ്റ്ററുടെ ജീവിതം ആത്മസാക്ഷാത്കാരമാവുന്നത് ഒരു ദ്വിതീയ കൃത്യമാക്കിക്കൊണ്ട് ധർമ്മത്തിന്റെ ഉദ്ബോധനാത്മകമായ ഒരു വശം 'വാനപ്രസ്ഥം' മുന്നോട്ടു വയ്ക്കുന്നു. മാസ്റ്ററെ സംബന്ധിച്ചിടത്തോളം ഒരു രഹസ്യത്തിന്റെ സാഹസമുണ്ട് ഈ യാത്രയിൽ. സന്ന്യാസാശ്രമത്തിൽ ഒളിച്ചുവയ്ക്കാൻ പറ്റിയ ഒന്നാണ് കുടജാദ്രിയിലെ ആ രാത്രി. എന്നാൽ "എല്ലാം അമ്മ നിശ്ചയിച്ചതാണ്. നേരത്തേ നിശ്ചയിച്ചതാണ്" എന്നു പ്രപഞ്ചരഹസ്യത്തിന്റെ അനിശ്ചിതത്വത്തിന് എല്ലാം വിട്ടുകൊടുത്തുകൊണ്ട് ധർമ്മബോധം രൂപകമാർന്ന ഒരു നീണ്ട രാത്രിയായി മാസ്റ്റർ തന്റെ ജീവിതത്തെ ബൃഹദാരണ്യകവുമായി അടുപ്പിക്കുന്നു.







സ്ത്രീ വിമോചനത്തിന്റെ പിന്നിലുള്ള മനഃശാസ്ത്രം

# ഒരു ആഭ്യന്തര യുദ്ധത്തിന്റെ നടുത്തളത്തിൽനിന്ന്

സിസിലി



മസ്തിഷ്ക്കക്ഷാളനംമൂലം മന്ദബുദ്ധികളായി മാറിയപ്പോയവരുടെ യുദ്ധക്കളത്തിലാണ് നാമിന്ന്. തലമുറകളുടെ ചരിത്രത്തിലൂടെ, ശതാബ്ദങ്ങളുടെ ചവിട്ടടികളിലൂടെ അടിച്ചമർത്തപ്പെട്ട ഒരു ജനത പൊറുതികെട്ട് തിരിഞ്ഞുകൊത്തുന്ന കാഴ്ചയാണെങ്ങും. തുല്യസംഖ്യാബലംമൂലം തുല്യശക്തിയുള്ള ഇരുവിഭാഗങ്ങൾ തമ്മിലുള്ള പോരാട്ടമാണിത്. അതുകൊണ്ടുതന്നെ വിജയത്തിന്റേയോ സന്ധിയുടെയോ പാത ഇനിയും വളരെ അകലെത്തന്നെ.

ന്യൂയോർക്ക് ടൈംസിന്റെ എഡിറ്റോറിയൽ ഒരു നൂറ്റാണ്ടുമുമ്പ് (1852 സെപ്തംബർ പന്ത്രണ്ടിന്) ഇങ്ങനെ എഴുതി.

"സ്ത്രീകൾ ആദ്യംമുതലേ എന്തുകൊണ്ട് പുരുഷന് അടിമയായി? (അടിമ എന്ന വാക്ക് ശ്രദ്ധിക്കുക-ലേഖന കർത്താവ്) ഇന്നും തുടരുന്ന ഈ പ്രക്രിയയ്ക്കു കാരണം അവരുടെ ജനിതകമായ പ്രത്യേകതകൾതന്നെ. നീഗ്രോകൾ എങ്ങനെ അടിമവർഗ്ഗമായോ, ലോകാവസാനംവരെ അവരുടെ നാശം തുടരുകയും ചെയ്യുമോ, അതുപോലെ സ്ത്രീകളും എക്കാലവും പുരുഷന് അടിമകളായിരിക്കും. ഈ രീതി മാറ്റിമറിക്കാൻ സ്ത്രീവർഗ്ഗത്തിനാവില്ല."

ജനിതകമായി പുരുഷന്. സ്ത്രീയെ അപേക്ഷിച്ചുള്ള സവിശേഷത സ്ത്രീകൾക്കില്ല. അതും പുരുഷനു മാത്രമുള്ളതുമായ ഒരു ചെറുമാംസപിണ്ഡമാണ്. ഈ മാംസപിണ്ഡം അൻപതു ശതമാനം നിർജ്ജീവവും മറ്റൊരു അമ്പതു ശതമാനത്തിന്റെ സാന്നിദ്ധ്യംകൊണ്ടു മാത്രം സജീവമാകുന്നതുമാണെന്ന് അമ്പതു ശതമാനം കൈവശം വച്ചനുഭവിച്ചു വരുന്ന സ്ത്രീവർഗ്ഗത്തിന്റെ ഏതോ പ്രതിനിധികൾ ചൂണ്ടിക്കാണിച്ചതുമൂലമാവണമല്ലോ പ്രമുഖ ദിനപത്രമായ ന്യൂയോർക്ക് ടൈംസ് അപകടമണി മുഴക്കിയത്.

ജനിതക സവിശേഷതകൾകൊണ്ടുതന്നെ പുറംതൊലി കറുത്തുപോയ നീഗ്രോകൾക്ക് ന്യൂയോർക്ക് ടൈംസ് വിധിച്ചത് അനന്തകാലത്തേക്കുള്ള അടിമത്തമാണ്. ഇന്ന് നീഗ്രോകൾ ലോകത്തിലെ ഏറ്റവും ശക്തമായ പദവിയായ അമേരിക്കൻ പ്രസിഡൻഷ്യൽ കസേരയ്ക്കു നോട്ടമിട്ട് അരികിൽത്തന്നെയുണ്ടെന്ന് നമുക്കറിയാം. നമ്മുടെ നാട്ടിലാണെങ്കിൽ ഒരമ്പതു വർഷംമുമ്പ് മണ്ണിൽ കുഴികുത്തി ഇലയിട്ട് മേലാളന്റെ വീട്ടിലെ പഴങ്കഞ്ഞി



കുടിച്ചിരുന്നവർ ഇന്നു നമ്മുടെ പൂമുഖത്തെ സോഫായിന്മേൽ കാലിന്മേൽ കാൽവച്ച് ഇരിക്കുന്ന കാഴ്ചയും നാം കാണുന്നുണ്ട്. എന്തുകൊണ്ട് ആദ്യംമുതലേ സ്ത്രീ പുരുഷന് അടിമയായി? പ്രസക്തമായൊരു ചോദ്യമാണത്.

ഒറ്റവാക്കിൽ ആ ചോദ്യത്തിനു മറുപടി പറയണമെങ്കിൽ, ആ വാക്കാണ് 'പിതൃത്വസന്ദേഹം'.

ഒരു ചെറുമാംസപിണ്ഡം പ്രത്യേകാനുകൂല്യമായി ലഭിച്ച പുരുഷൻ ലോകാരംഭം മുതൽ ഇന്നോളം അനുഭവിച്ചുവരുന്ന വ്യഥയാണ് പിതൃത്വ സന്ദേഹം. ഏതൊരു പുരുഷനും ഒരിടവേളയിലെങ്കിലും ഉണ്ടാകാവുന്ന മതിഭ്രമമാണ് ഈ സന്ദേഹം. സൃഷ്ടികർമ്മത്തിൽ പുരുഷനുണ്ടെന്നു വിശ്വസിക്കപ്പെടുന്ന മേധാവിത്വം ഒരു വെറും ഊഹമായി മാറുന്ന അവസ്ഥ. സ്രഷ്ടാവ് അല്ലെങ്കിൽ വിധി പുരുഷന്റെ മാംസപിണ്ഡത്തോടൊപ്പം നല്കിയ തിരിച്ചടിയാണ് നിത്യമായ ഈ അസ്വസ്ഥത. ഇക്കാര്യത്തിൽ സ്ത്രീ നിസ്സഹായയാണെങ്കിലും ഇതു പകൽപോലുള്ള ഒരു യാഥാർത്ഥ്യമാണെന്ന് സ്ത്രീബുദ്ധി എക്കാലവും അംഗീകരിച്ചിരുന്നു. ഈ പ്രശ്നത്തിൽ ജീവിതപങ്കാളിയെ കഴിയുന്നത്ര ആശ്വസിപ്പിക്കുക എന്ന ഉദ്ദേശ്യത്തോടെയാണ് പ്രാചീന സ്ത്രീ സ്വന്തം വീടുവിട്ട് ഭർ

**സ്ത്രീ ഭർത്താവിനെ അഗാധമായി സ്നേഹിക്കുകയും ആ സ്നേഹം ഭക്തിയോളം എത്തുകയും ചെയ്യുന്നതിനു കാരണം സ്വന്തം കുഞ്ഞിന്റെ പിതാവിനോടുള്ള ആഭിമുഖ്യമാണ്. എന്നാൽ ഭർത്താവിന് ഭാര്യയോടോ കുഞ്ഞിനോടോ ഗാഢമായ ഈ വികാരം തോന്നാത്തതിനു കാരണം അബോധമനസ്സിലുള്ള സന്ദേഹംതന്നെ.**

ത്താവിനൊപ്പം ഭർത്തൃഗൃഹത്തിലേക്കു യാത്രതിരിച്ചത്. അവിടെ ഭർത്താവിന്റെ കൂട്ടരുടെ കഴുകൻകണ്ണുകൾക്കു താഴെ ഒതുങ്ങിക്കൂടാനും സ്ത്രീ മടിച്ചില്ല. സ്വന്തം ഭർത്താവിനെ നിത്യം കാർന്നുതിന്നാവുന്ന പിതൃത്വസന്ദേഹം ഒഴിവാക്കാമെന്ന് അവർ ആഗ്രഹിച്ചു. എന്നിട്ടും അരക്ഷിതാവസ്ഥയുടെ പിടിയിൽനിന്നു മോചിതനാകാത്ത ഭർത്താവ്. മക്കൾ സ്വന്തം പേരിനൊപ്പം തന്റെ പേരുകൂടി കൊണ്ടുനടക്കണമെന്നു കല്പനയായി. അതു സമ്മതിച്ചു കൊടുക്കാനും സ്വന്തം നിലനില്പ് സ്ഥായിയായി നഷ്ടപ്പെടുത്താനും സ്ത്രീ മടിച്ചില്ല. സ്വപുരുഷന്റെ നിത്യദുഃഖം അങ്ങനെ ഒഴിവാക്കാനാവുമെങ്കിൽ അതങ്ങനെതന്നെ എന്നവർ തലകുലുക്കി. ഇരുപത്തിനാലു മണിക്കൂറും സ്ത്രീക്കു കാവലിരിക്കാൻ ഭർത്താവിനോ, ഭർത്താവിന്റെ കൂട്ടർക്കോ സാദ്ധ്യമല്ലാതിരിക്കെ, ഈ ശങ്ക കാരണമില്ലാത്തതല്ലതാനും! കാണാത്ത കാര്യങ്ങൾ കണ്ണടച്ചു വിശ്വസിക്കുവാൻ സ്ത്രീക്കും സാദ്ധ്യമല്ല.

സ്ത്രീ ഭർത്താവിനെ അഗാധമായി സ്നേഹിക്കുകയും ആ സ്നേഹം ഭക്തിയോളം എത്തുകയും ചെയ്യുന്നതിനു കാരണം സ്വന്തം കുഞ്ഞിന്റെ പിതാവിനോടുള്ള ആഭിമുഖ്യമാണ്. എന്നാൽ ഭർത്താവിന് ഭാര്യയോടോ കുഞ്ഞിനോടോ ഗാഢമായ ഈ വികാരം തോന്നാത്തതിനു കാരണം അബോധമനസ്സിലുള്ള സന്ദേഹംതന്നെ.

അനന്തമായ ഈ പിതൃത്വസന്ദേഹംതന്നെയാണ് മുഖസ്തുതിയായി മാറി സ്ത്രീയെ ചതിക്കുഴിയിൽ വീഴ്ത്തിയത്. പുരുഷനും സ്ത്രീയും ഒരുപോലെ മുഖസ്തുതിക്കു വഴങ്ങുന്നവരാണ്. സ്ത്രീയുടെ കന്യാകത്വം, പാതിവ്രത്യം, ശാലീനത ഇതെല്ലാം വാനോളം വാഴ്ത്തപ്പെട്ടു. ഇതിന്റെ പേരിൽ സ്ത്രീയെ ഒരു വെണ്ണക്കൽ പീഠത്തിൽത്തന്നെ പ്രതിഷ്ഠിച്ചാരാധിച്ചു. സ്വാഭാവികമായും ഇത്തരം സ്വഭാവഗുണങ്ങൾ, പുരുഷൻ സ്വന്തം കാര്യത്തിൽ കൊണ്ടുനടക്കേണ്ട നില വേണ്ടെന്നായി. അതെല്ലാം സ്ത്രീക്കുവേണ്ടി മാറ്റിവയ്ക്കപ്പെട്ടു. കന്യക എന്ന വാക്കിന് പുല്ലിംഗം ഇല്ലെന്നത് ഓർക്കുമല്ലോ. കന്യകാത്വം നഷ്ടപ്പെടാതെ പ്രസവിച്ച മേരി ബൈബിൾ വിശ്വാസികൾക്കിടയിൽ ലോകത്തിന്റെതന്നെ മാതാവായി കരുതി ആരാധിക്കപ്പെട്ടു! പ്രസവിച്ചാലും നഷ്ടപ്പെടുത്താതെ സൂക്ഷിക്കേണ്ട ഒന്നായി കന്യകാത്വം. സ്ത്രീ അടിമയായതിന് മറ്റൊരു കാരണം പ്രാചീനകാലത്തും എന്തിന്, അടുത്ത നാളുകൾ വരെ യൗവനത്തിന്റെ കാലം പ്രസവത്തിനും തുടർന്നുള്ള പരികർമ്മങ്ങൾക്കുമായി മാറ്റിവയ്ക്കാൻ നിർബന്ധിതയായതാണ്. സ്ത്രീയെ ഇങ്ങനെ കെട്ടിയിട്ട് പിതൃത്വസന്ദേഹത്തിന് ഒരളവോളമെങ്കിലും പരിഹാരം കാണാമെന്ന് പുരുഷവർഗ്ഗം വിശ്വസിച്ചു. ഇതുകൊണ്ടുള്ള മറ്റൊരു നേട്ടം വരുമാനം സ്വന്തമായി കൈകാര്യം ചെയ്യാനുള്ള അവസരം പുരുഷനു മാത്രമായി. ഇതു സ്ത്രീയെ കൂടുതൽ ദുർബലയാക്കി. കൂടാതെ ഈ ബന്ധനത്തിൽനിന്നു വിട്ട് സ്ത്രീകൾക്കു പരസ്പരം കണ്ടുമുട്ടാനോ ആശയവിനിമയം നടത്താനോ കഴിയാതെ വന്നു. ഈ ചുറ്റുപാടിൽ സ്ത്രീയുടെ അറിവിന്റെ വ്യാപനവും അസാദ്ധ്യമായി. പിന്നീടു കാലത്തിന്റെ പരിണാമദശയിൽ വിദ്യാഭ്യാസം പ്രചരിച്ചപ്പോഴും സ്ത്രീക്ക് അവസരങ്ങൾ കിട്ടാതെ വന്നു. എന്നാൽ വിദ്യാഭ്യാസംമൂലം വിവേകം വന്ന പുരുഷന്മാർതന്നെയാണ് സ്ത്രീകൾ നേരിടുന്ന സാമൂഹ്യമായ ഈ അനീതിക്കെതിരേ ആദ്യം ചുവടുവച്ചത്. സ്വന്തം പെൺകുട്ടികളെ അവർ വിദ്യാലയങ്ങളിൽ എത്തിച്ചു. ഏറെക്കഴിഞ്ഞില്ല, ചരി

ത്രാതീതകാലം മുതൽ അനുഭവിച്ചുവന്ന അവഗണ നയുടെ ആഴം സ്ത്രീകളും കണ്ടറിഞ്ഞു. അതോടെ സ്ത്രീവിമോചനത്തിന്റെ കാലം ആരംഭിക്കുകയായി.

സ്ത്രീ ഉയർന്നാൽ തങ്ങളുടെ ഉയരം നഷ്ടപ്പെടുമെന്ന് സ്വന്തം ഉയരത്തിൽ വിശ്വാസമില്ലാത്ത പുരുഷന്മാർ ഭയപ്പെട്ടു. ആ പുരുഷന്മാർതന്നെയാണ് ഇന്നു സ്ത്രീകളെ തടുത്തുനിർത്തി സ്വന്തം ഉയരം കാത്തുസൂക്ഷിക്കാൻ ബദ്ധപ്പെടുന്നത്. ചുരുക്കിപ്പറഞ്ഞാൽ ഇവർതന്നെയാണ് പിതൃത്വസന്ദേഹികൾ എന്ന സംജ്ഞയിൽ പെടുന്നത്. സ്ത്രീയെ വീട്ടുതടങ്കലിൽത്തന്നെ സൂക്ഷിക്കാൻ അവർ പല കാരണങ്ങളും തിരഞ്ഞുനടക്കുകയാണിന്ന്.

അതിൽ ഏറ്റവും പ്രധാനപ്പെട്ട ഇനമാണ് 'കുടുംബജീവിതത്തിന്റെ മൂല്യങ്ങളിലേക്കു മടങ്ങുക' എന്ന ആഹ്വാനം. എന്നാൽ അവർ എന്നെങ്കിലും ഈ മൂല്യങ്ങൾ പാലിച്ചിരുന്നുവോ എന്നു സ്വയം ചിന്തിക്കേണ്ടതുണ്ട്. അല്ലെങ്കിൽ സ്ത്രീകൾക്കുവേണ്ടി മാത്രമാണോ ഈ മൂല്യങ്ങൾ?

സ്ത്രീകളുടെ മുന്നേറ്റത്തിനു കടിഞ്ഞാണിട്ടാൽ കുതിച്ചുകയറുന്ന തൊഴിലില്ലായ്മ നല്ലൊരളവോളം കുറയ്ക്കാമെന്നു പല സർക്കാരുകളും ഗൂഢമായി മോഹിക്കുന്നുണ്ട്. വിദ്യാഭ്യാസരംഗത്തെ തള്ളിക്കയറ്റത്തിനു തടയിടാനും സ്ത്രീകളുടെ പിന്മാറ്റം വളരെ സഹായകരമായിരിക്കും എന്നവർ കരുതുന്നു. ഏതാനും വർഷംമുൻപ്, അതായത് 1989-ൽ കോൺട്രിയോൾ യൂണിവേഴ്സിറ്റിയിൽ നടന്ന സംഭവം ഒറ്റപ്പെട്ടതാണെങ്കിൽക്കൂടി, സ്ത്രീകളുടെ ഉന്നമനം പ്രതിഭ കുറഞ്ഞ പുരുഷന്മാരെ എത്ര അസ്വസ്ഥരാക്കുന്നു എന്നതിനു നല്ലൊരു തെളിവാണ്. സംഭവം നടക്കുമ്പോൾ ഉച്ചകഴിഞ്ഞ സമയം. യൂണിവേഴ്സിറ്റി എൻജിനീയറിംഗ് കോളേജിന്റെ മെയിൻ ഹോളിൽ. പ്രൊഫസറും കുട്ടികളും പുറംലോകം മറന്ന് അവരുടേതായ ഒരു ലോകത്തിന്റെ അദ്ഭുതങ്ങളിൽ ലയിച്ചിരിക്കുകയാണ്. പെട്ടെന്ന്, ചൂണ്ടിപ്പിടിച്ചൊരു കൈത്തോക്കുമായി ഒരു യുവാവ് ഹോളിലേക്ക് ഓടിക്കയറി. തോക്കിന്റെ കാഞ്ചി തെരുതെരെ അമർത്തി. പതിനാലു വിദ്യാർത്ഥിനികൾ പിടഞ്ഞുമരിച്ചു. പിന്നീടു മാർക്ക് ലെപിൻ എന്നു പേരുള്ള ആ യുവാവ് സ്വന്തം നെഞ്ചിലേക്കു നിറയൊഴിച്ചു. അയാളുടെ പോക്കറ്റിൽനിന്നു കണ്ടെടുത്ത കുറിപ്പിൽ താൻ വെറുമൊരു മാനസികവിഭ്രമം ബാധിച്ച ആളല്ലെന്നും, പ്രത്യുത, ചുറ്റുപാടുകളെപ്പറ്റി വളരെ ബോധവാനായ ഒരാളാണെന്നും അവകാശപ്പെട്ടിരുന്നു. അയാൾക്കും അതുപോലുള്ള മറ്റു പുരുഷവിദ്യാർത്ഥികൾക്കും കിട്ടേണ്ട സീറ്റ് വിദ്യാർത്ഥിനികൾ തട്ടിയെടുത്തു എന്നതായിരുന്നു അയാളെ ഈ കൂട്ടക്കൊലയ്ക്കു പ്രേരിപ്പിച്ച ചേതോവികാരം.

സിഗ്മന്റ് ഫ്രോയിഡ് സ്ത്രീകളുടെ മുന്നേറ്റത്തെ പരിഹസിച്ചുകൊണ്ട് ഒരിക്കൽ ചോദിക്കുകയുണ്ടായി. 'എന്താണ് ഈ സ്ത്രീകൾക്കു വേണ്ടത്' എന്ന്. ഇന്ന് അതു മറിച്ചു ചോദിക്കേണ്ടിയിരിക്കുന്നു 'എന്താണ് ഈ പുരുഷന്മാർക്കു വേണ്ടത്? സ്ത്രീകൾക്ക് അക്ഷരാഭ്യാസംതന്നെ നിഷേധിക്കണമെന്നാണോ? അല്ലെങ്കിൽ കോളേജ് വിദ്യാഭ്യാസം പാടില്ലെന്നോ? ഒരുപക്ഷേ, പ്രൊഫഷണൽ വിദ്യാഭ്യാസമേഖല വനിതകൾക്കെതിരേ അടച്ചുപൂട്ടാനാണോ അവരുടെ മോഹം? മൂക്കടച്ചു പിടിച്ച് ഒരാളെ ശ്വാസംമുട്ടിച്ചാൽ അയാൾ റബറിൽ നിർമ്മിച്ച പാവക്കുട്ടിയെപ്പോലെ അമർന്നു തരികയില്ല. പ്രത്യുത, കുതറിപ്പിടഞ്ഞ് റബറിൽ നിർമ്മിച്ച പാവയെ തെറിപ്പിക്കുംവിധം ശത്രുവിനെ തെറിപ്പിക്കാനാണ് സാദ്ധ്യത എന്നു മറക്കരുത്.

ഉദ്യോഗരംഗത്തുനിന്ന് സ്ത്രീയെ പിന്മാറ്റാനുള്ള ശ്രമവും പാഴാകുകതന്നെ ചെയ്യും. കാരണം സ്ത്രീയുടെകൂടി വരുമാനമില്ലെങ്കിൽ ഗാർഹിക ബഡ്ജറ്റിന്റെ തുലനാവസ്ഥ നിലനിർത്താൻ സാദ്ധ്യമല്ലെന്ന് അനുഭവസ്ഥർക്കറിയാം. പുരുഷന്മാർ മാത്രം പണം സമ്പാദിക്കുന്ന നിലപാടിൽ കുട്ടികളുടെ കുഞ്ഞുമോഹങ്ങൾ പലതും ബലികഴിക്കപ്പെടുകയും അന്തഃപുരത്തിലെ ചോറ്റുകലത്തിൽ ചീരയിലപോലും ശേഷിക്കാതെ വരികയും ചെയ്യും. അപ്പോൾ മുണ്ടു മുറുക്കിയുടുക്കേണ്ടി വരിക സ്ത്രീകളാണ്. സ്ത്രീകൾ പൊതുരംഗത്തുനിന്നു പിന്മാറിയാൽ സാമ്പത്തികരംഗം നിലംപൊത്തുമെന്ന് ആ രംഗത്തെ വിദഗ്ദ്ധന്മാർ സമർത്ഥിക്കുന്നു. സാമൂഹ്യശാസ്ത്രജ്ഞന്മാരാകട്ടെ, ഈ പിന്മാറ്റത്തെ ക്ളോക്ക് പിന്നിലേക്കു തിരിക്കുന്നതിനു തുല്യമായി കാണുന്നു. ഈ സ്ഥിതിവിശേഷത്തെ പ്രസിദ്ധ ഫെമിനിസ്റ്റായ നവോമി വുൾഫ് 'തലമുറകളുടെ വിടവ്' എന്നു പേരിട്ടു വിളിക്കുന്നു. അതായത്, പുരുഷന്മാർ കഴിഞ്ഞ നൂറ്റാണ്ടിൽത്തന്നെ നില്ക്കെ, സ്ത്രീകൾ പുതിയ നൂറ്റാണ്ടിലേക്കു നീങ്ങുന്ന അവസ്ഥ. അതുകൊണ്ട് തൊഴിൽരംഗത്തെ വിസ്ഫോടനം ഒഴിവാക്കാനായി സ്ത്രീകളെ കരുതൽത്തടങ്കലിലാക്കുന്ന നടപടിയെപ്പറ്റി ആലോചിക്കേണ്ടതില്ല.

**ഇന്നു ഗാർഹികാന്തരീക്ഷം ഒരു യുദ്ധക്കളമായി മാറിയിരിക്കുന്നതിനു പ്രധാന കാരണം, രണ്ടോ .മൂന്നോ പുരുഷന്മാർക്കു ചെയ്യാവുന്നത്ര ജോലി സ്ത്രീ ഒറ്റയ്ക്കു ചെയ്തു തളരുന്നതുമൂലം അബോധമനസ്സിൽ ഉണ്ടാകുന്ന മാനസിക വിക്ഷോഭമാണ്. സാധാരണ ഒരു സ്ത്രീ വെളിച്ചം വീഴുന്നതിനു മുൻപു തുടങ്ങി രാത്രി വളരെ വൈകുംവരെ നിർത്താതെ ചെയ്യുന്ന ജോലി രാത്രി കിടപ്പറയിലും പ്രതിഫലിക്കുന്നു.**

ഇന്നു ഗാർഹികാന്തരീക്ഷം ഒരു യുദ്ധക്കളമായി മാറിയിരിക്കുന്നതിനു പ്രധാന കാരണം, രണ്ടോ മൂന്നോ പുരുഷന്മാർക്കു ചെയ്യാവുന്നത്ര ജോലി സ്ത്രീ ഒറ്റയ്ക്കു ചെയ്തു തളരുന്നതുമൂലം അബോധമനസ്സിൽ ഉണ്ടാകുന്ന മാനസിക വിക്ഷോഭമാണ്. സാധാരണ ഒരു സ്ത്രീ വെളിച്ചം വീഴുന്നതിനു മുൻപു തുടങ്ങി രാത്രി വളരെ വൈകുംവരെ നിർത്താതെ ചെയ്യുന്ന ജോലി രാത്രി കിടപ്പറയിലും പ്രതിഫലിക്കുന്നു. ഇതും സന്ദേഹസ്വഭാവമുള്ള പുരുഷന്മാരെ മറിച്ചു ചിന്തിക്കുന്നതിനു പ്രേരിപ്പിക്കുകയും ദാമ്പത്യബന്ധത്തിന്റെ കെട്ടുപാടിൽനിന്നു പുറത്തു ചാടുന്നതിന് അവർക്കു ന്യായീകരണം നല്കുകയും ചെയ്യുന്നു. ഇതിന്റെ മറ്റൊരു വശം കിടപ്പറയിലെ ഈ ഉദാസീനത, 'ഞാൻ ഞാൻ എന്ന ഭാവ'മായും വളച്ചൊടിക്കപ്പെടുകയോ തെറ്റിദ്ധരിക്കപ്പെടുകയോ ചെയ്യുന്നു. ഒരുപക്ഷേ, കുടുംബത്തിന്റെ നെടുംതൂണായിത്തന്നെ പ്രവർത്തിക്കുന്ന സ്ത്രീയിൽ ഇത്തരം ഒരു ഭാവമുണ്ടെങ്കിൽത്തന്നെ അത് അധികാരമത്സരത്തിനുള്ള ഒരു വെല്ലുവിളിയായി കരുതുന്നതു തെറ്റാണ്.

പ്രശസ്ത ശാസ്ത്രജ്ഞനായ ജോൺ സ്റ്റുവാർട്ട് മില്ലിന്റെ സിദ്ധാന്തപ്രകാരം ആർജ്ജവമാർന്നതും ചിന്താശക്തിയുള്ളതുമായ ഒരു മനസ്സിന്റെ ഉടമയ്ക്ക് സ്വാതന്ത്ര്യം നിഷേധിക്കപ്പെട്ടാൽ അയാൾ മറ്റുള്ളവരെ നിയന്ത്രിക്കാനും സ്വന്തം വ്യക്തിത്വം സ്ഥാപിച്ചെടുക്കുവാനും എല്ലാ ശ്രമങ്ങളും നടത്തും. ഇത് പുരുഷന്മാരെ മാത്രം ഉദ്ദേശിച്ചല്ല, സ്ത്രീകളേയുംകൂടി ഉൾപ്പെടുത്തിയുള്ള അദ്ദേഹത്തിന്റെ നിരീക്ഷണ, പഠനഫലമാണ്. ഇനി ഭാരതത്തിന്റെ സാംസ്കാരിക കലവറയിലേക്ക് എത്തിനോക്കിയാൽ നിത്യഹരിത നായകനായ ശ്രീരാമൻ സ്വപത്നിയോടുള്ള വിധേയത്വം പ്രകടിപ്പിക്കാൻ സീതാരാമൻ എന്ന പേരു സ്വീകരിച്ചിട്ടുള്ളതായിക്കാണാം. ലവകുശന്മാരുടെ പേരിനൊപ്പം രാമന്റെ പിതൃനാമം ചേർത്തുകണ്ടിട്ടുമില്ല. ഇതൊക്കെയായിട്ടും പുരുഷോത്തമനായി നാം ആരാധിക്കുന്ന രാമന്റെ പ്രവൃത്തികളിൽ മനംനൊന്ത് ഇരുവർക്കും യൗവനം നിറഞ്ഞുനില്ക്കുന്ന കാലത്തുതന്നെ, സീത രാമനെ ഉപേക്ഷിച്ച് സ്വന്തം മാതൃസവിധത്തിലേക്കു പോയതിനും പുരാണം സാക്ഷ്യം വഹിക്കുന്നു. എന്തായാലും മഹാഭാരതത്തെ നമുക്കു തള്ളിപ്പറയാനാവില്ലല്ലോ. ആ സ്വാധീനവലയത്തിലാവാം, പ്രാചീനകാലത്തും അടുത്തകാലംവരെയും പിതൃസന്ദേഹികളുടെ കാലിൽ വീണ് ആണയിട്ടിരുന്ന സ്ത്രീകളുടെ സ്ഥാനത്ത്, ഒരു പരിഹാസച്ചിരിയുമായി ആധുനിക വനിത നില്ക്കുന്നത്.

ഈ പരിഹാസത്തിന് ആക്കംകൂട്ടാതിരിക്കാൻ തീവ്രവാദങ്ങളുടെ അതിർത്തിക്കുള്ളിൽപ്പെടാതെതന്നെ യുഗങ്ങൾക്കു പിന്നിൽനിന്നു തുടങ്ങിയ സാമൂഹ്യ പരുവപ്പെടുത്തലുകളുടെ കെട്ടുപാടുകൾ നമുക്കു പൊട്ടിക്കേണ്ടിയിരിക്കുന്നു. അങ്ങനെ വരുമ്പോൾ സ്ത്രീകളുടെ പ്രത്യേകതകൾ അവരെ പുരുഷന്മാരെക്കാൾ ഒരുപടി മുന്നിലെത്തിക്കുന്നതായി കാണാം. ഉദാഹരണം, സ്ത്രീകളിൽ കാലാന്തരത്തിൽ വളർന്നുവന്ന സമാധാനപ്രേമം. യുദ്ധത്തിന്റെ മിനിപ്പതിപ്പുകൾ രൂപംകൊള്ളുന്നത് ഗൃഹാന്തരീക്ഷത്തിൽ സഹോദരങ്ങൾക്കിടയിലാണ്. ഈ കുഞ്ഞുങ്ങളെ പ്രസവിച്ച അമ്മമാർ സ്വാഭാവികമായും ഇത്തരം ചെറുയുദ്ധങ്ങളിൽ സമാധാനസന്ദേശവുമായെത്തുന്നു. ഈ പോരാട്ടങ്ങൾ പിതൃസന്ദേഹികളെ അലോസരപ്പെടുത്താറില്ല. അല്ലെങ്കിൽ ഇരുഭാഗത്തെയും അടിച്ചു നിരപ്പാക്കി അവർ തങ്ങളുടെ പൗരുഷം പ്രദർശിപ്പിക്കുന്നു.

(തുടരും)



# ചിത്രശലഭങ്ങളെ മനസ്സിലണിഞ്ഞ മഹാബലൻ

(12-ാം പേജിൽനിന്നും തുടർച്ച)

കുന്നത്തുനിന്നിറങ്ങി ഓടി കൂടല്ലൂർ പോസ്റ്റോഫീസിലെത്തുമ്പോഴേക്കും തപാൽപ്പെട്ടി അവിടെ എത്തിയിരിക്കും.

കഥകൾ തിരിച്ചുവന്നിട്ടുണ്ടാവും.

അങ്ങനെ കയറിയും ഇറങ്ങിയും വീണും തളർന്നും ഓടിയോടി എം.ടി. വാസുദേവൻനായർ ജീവിതത്തെ അളന്നറിഞ്ഞു. അക്ഷരങ്ങളുടെ വെളിച്ചമെത്താത്ത ഈ ഉൾനാടൻ ഗ്രാമത്തിൽനിന്നു നിത്യം ആറുനാഴിക ദൂരം നടന്നുപോയി കുമരനെല്ലൂർ ഹൈസ്ക്കൂളിൽ പഠിച്ചു. കടംവാങ്ങി വായിച്ച പുസ്തകങ്ങളിൽക്കൂടി വെളിച്ചത്തിന്റെ തീരങ്ങളിലേക്കു സഞ്ചരിച്ചു.

നിഴലും നിലാവും 'പൂത്താങ്കീരി' കളിക്കുന്ന നിളാനദിയുടെ മണൽമുറ്റങ്ങളിലും വരിനെല്ലുതിർന്നു കിടന്ന കൂടല്ലൂർപ്പാടത്തെ നെടുവരമ്പുകളിലും ഗ്രാമത്തിന്റെ കഥകൾക്കുവേണ്ടി മനസ്സുതുറന്നുവച്ചാണ് വാസു നടന്നത്.

നിത്യവും കൊടിക്കുന്നത്തമ്മയുടെ നിവേദ്യം മാത്രം കഴിച്ചു ജീവിച്ച ഒരു മുത്തശ്ശിയുണ്ടായിരുന്നുവത്രേ തെക്കേപ്പാട്ട്. ഒരു പ്രളയകാലത്ത് മുത്തശ്ശിക്ക് പുഴകടന്നു കൊടിക്കുന്നത്തു പോവാൻ പറ്റാതായപ്പോൾ കൊടിക്കുന്നത്തമ്മതന്നെ നിവേദ്യം തെക്കേപ്പാട്ടെത്തിച്ചു എന്നാണ് മാടത്തു തെക്കേപ്പാട്ടു തറവാടിന്റെ സുകൃത പുരാവൃത്തം.

തറവാട്ടുമച്ചിന്റെ ജീർണ്ണിച്ച ഗന്ധത്തിൽനിന്ന് വാസു മുത്തശ്ശിയുടെ ഉൺമയറിഞ്ഞു. നാലുകെട്ടുകളുടെ നിയോഗമറിഞ്ഞു.

പകിടകളിക്കാർക്കു കേൾവികേട്ട ഈ ഗ്രാമത്തിന്റെ കളിക്കളങ്ങളിൽനിന്ന് കരുക്കളുടെ ജയാപജയങ്ങൾ തൊട്ടറിഞ്ഞു.

കരിംകർക്കടകത്തിൽ അത്താഴപ്പട്ടിണി കിടത്തിയപ്പോഴും തെക്കോട്ടു പോയ വണ്ടിയിൽനിന്ന് കൈയിലൊരു വെള്ളിയുറുപ്പിക വച്ചുതന്ന് എന്നെന്നേക്കുമായി യാത്രപറഞ്ഞുപോയപ്പോഴും തന്നെ കരയിച്ച അമ്മ, ഗ്രാമത്തിലെ കർക്കടകംപോലെ സ്നേഹം മാത്രമാണെന്നറിഞ്ഞു.

ആ തിരിച്ചറിവുകളിൽനിന്നാണ് നന്മ മാത്രം നിറഞ്ഞ ഒരു മനസ്സുമായി എം.ടി വാസുദേവൻനായർ എന്ന വലിയ എഴുത്തുകാരനുണ്ടായത്.

നേട്ടങ്ങളിൽ തരിമ്പും അഹങ്കരിക്കാതെ, നേടിയതൊക്കെയും സ്നേഹിക്കുന്നവർക്കു പങ്കുവച്ചു നല്കി. ഇതാ നിളാതീരത്ത് പിന്നെയും എം.ടി നില്ക്കുന്നു.

ഇന്നലെ തനിക്കു കൈവന്ന മഹാപുരസ്കാരം പോലും വഴിയാത്രയിലെ വെറുമൊരു പാഥേയം മാത്രമാണെന്നറിഞ്ഞ്, നിസ്സംഗനായി.

ഞങ്ങൾക്കു മുമ്പിൽ, എം.ടി നടന്നു നിളയിലേക്കിറങ്ങി.

ഒരുനിമിഷം പുഴയെത്തന്നെ നോക്കിനിന്നു.

**ഈ നദിയുടെ തീരത്തുനിന്നാണല്ലോ പണ്ട് ഒരു ബാലൻ മഹാബലനായിത്തീരുവാൻ പ്രാർത്ഥിച്ചത്.** അനന്തതയെ ആവാഹിച്ചെടുത്ത പുഴയുടെ ഹൃദയം ആ പ്രാർത്ഥന കേട്ടിട്ടുണ്ടാവണം. മലകളുടെയും കാറ്റിന്റെയും പുഴയുടെയും ഈശ്വരന്മാർ ആ ബാലനെ അനുഗ്രഹിച്ചിട്ടുണ്ടാവണം.

എം.ടി നിളയെ സ്പർശിച്ചപ്പോൾ നദിയുടെ ഹൃദയത്തിൽനിന്നു വസന്തത്തിന്റെ ചിത്രശലഭങ്ങൾ ആകാശത്തിലേക്കു പറന്നുയർന്നു.

ചിത്രശലഭങ്ങളാൽ വലയം ചെയ്യപ്പെട്ടവനായി അദ്ദേഹം പിന്നെ തന്റെ ഗ്രാമത്തിന്റെ ഹൃദയത്തിലേക്കു നടന്നു.

---

(10-ാം പേജിൽനിന്നും തുടർച്ച)

എങ്കിലും നമുക്കതിനൊരു ട്രെയിനിംഗ് ഉണ്ടാവും. അതുപോലെ കഥയിലും കവിതയിലും നോവലിലുമെല്ലാം പരമ്പരാഗതമായ രൂപഘടനയെ ശിഥിലീകരിച്ച് രൂപരഹിതങ്ങളായ രൂപങ്ങൾ ഉണ്ടാക്കാനുള്ള ശ്രമവും നടക്കുന്നു.

ഈ രൂപരഹിതങ്ങളായ രൂപങ്ങളെന്നു പറയുന്നത് ഒരുവശത്ത് ഏറ്റവും പുതിയതാണ്. ഒരുവശത്ത് ഏറ്റവും പഴയതും. നമ്മുടെ ആദ്യത്തെ വാമൊഴിയായി രൂപംകൊണ്ടിട്ടുള്ള കഥകൾ, കഥകളുടെ സമുച്ചയങ്ങൾ, ഒക്കെത്തന്നെ രൂപരഹിതമായ രൂപങ്ങളെ അവലംബിച്ചവയാണ്. ഇങ്ങനെ മാറിക്കൊണ്ടിരിക്കുന്ന ചലനാത്മകമാണ് ജീവിതം. ചലനാത്മകമാണ് സമൂഹവും. അതിന്റെ പ്രതിസ്പന്ദങ്ങൾ കാണുന്ന കലയിലും സാഹിത്യത്തിലും ഇതുപോലെയുള്ള പരിവർത്തനമാണ്. ഉൾക്കാമ്പിൽ, ദർശനത്തിൽ, ഭാഷയിൽ, ബിംബങ്ങളിൽ, ബിംബങ്ങളുടെ സന്നിവേശങ്ങളിലെല്ലാം അവ കാണാം. അതുമായി പരിചയപ്പെടാൻവേണ്ടി എന്തുചെയ്തു? ഇവ ചെയ്യുന്നതിന്റെ പ്രസക്തിയെന്ത് എന്നന്വേഷിക്കാൻ നമുക്കു ബാദ്ധ്യതയുണ്ട്. ഇത്തരത്തിലുള്ള ഗ്രാമീണ സദസ്സുകൾ ഇവിടെ പള്ളിപ്പാടിന്റെ നേതൃത്വത്തിൽ പുസ്തകം പ്രസിദ്ധീകരിക്കുന്ന കളരിയുണ്ട്. അങ്ങനെ അനേകം ചെറുകളരികളിലൂടെ പുതിയൊരവബോധം, സൗന്ദര്യശാസ്ത്രം നമുക്കുണ്ടായിത്തീരും. തീരണം. പരമ്പരാഗതമായ സമ്മേളനങ്ങളൊക്കെ ഒരുവശത്തു നടക്കുമ്പോൾ, അതിനെക്കാവ സെൻസിറ്റിവിറ്റി ഇതുപോലുള്ള ഗ്രാമസദസ്സുകൾക്കുണ്ട്. അവർക്ക് വളരെയധികം ഉൾക്കൊള്ളാനുള്ള കരുത്തുണ്ട് എന്നു ഞാൻ വിശ്വസിക്കുന്നു. അതിനുള്ള അവസരം ഒരുക്കിയ സാർക്കിന്റെ ഭാരവാഹികൾ എന്റെ മറ്റെല്ലാ പ്രവർത്തനങ്ങൾക്കും എപ്പോഴും ഒപ്പമുള്ള പള്ളിപ്പാടിനെയും ലീലാകൃഷ്ണനെയും രാമചന്ദ്രനെയുംപോലുള്ളവരുടെ സാന്നിദ്ധ്യം പിന്നെ എന്നെ അധികം സന്തോഷിപ്പിച്ചത് വെളിച്ചപ്പാട് ഇവിടെയുണ്ട് എന്നുള്ളതാണ്.

എന്റെ നാട്ടിൽ ഞാൻ മീറ്റിംഗിൽ പ്രസംഗിക്കാറില്ല. നാട്ടുകാർ എന്നെ വിളിക്കാറില്ല. അവരെ സംബന്ധിച്ചിടത്തോളം അവരുടെ കൂട്ടത്തിൽ നടക്കുന്ന ഒരുത്തൻ. അവിടെ ഞാനൊരു വലിയ കഥാപാത്രവുമല്ല. ഒരുപ്രാവശ്യം മാത്രം പ്രസംഗിച്ചിട്ടുണ്ട്. അന്നു ഞാൻ പറഞ്ഞു, കൂടല്ലൂർ അമരന്മാരുടെ നാടാണെന്ന്. കാരണം കുട്ടിക്കാലത്ത് ഞാൻ കണ്ട ആളുകൾ മിക്കവാറും വലിയ വ്യത്യാസം കൂടാതെ എനിക്ക് അമ്പതും അമ്പത്തഞ്ചും വയസ്സു കഴിഞ്ഞിട്ടും അതേപടി നില്ക്കുന്നു. എന്നുമാത്രമല്ല, എന്തെങ്കിലും സംസാരിച്ചാൽ "വാസു ബ്ടെ നിക്ക് ഞാനൊന്നു കൂട്ടുവഴിവരെ പോയിവരാം." എന്നു പറഞ്ഞാൽ കൂട്ടുവഴി മൂന്നുനാഴിക അകലെയാണ്. "പോയി ദാ എളുപ്പം വരുന്നു" അങ്ങനത്തതാണ് അമരന്മാരുടെ നാട്. എന്നോടു പള്ളിപ്പാടു പറഞ്ഞു. കുളങ്കര വെളിച്ചപ്പാടിനു സൂവനീർ കൊടുത്താണ് പ്രകാശനം ചെയ്യുന്നതെന്ന്. ഞാൻ ചോദിച്ചു. ഏതു വെളിച്ചപ്പാടെന്ന്? മുമ്പ് ആന്റണിയെ.....

ഈശ്വരാ അദ്ദേഹമോ.

അദ്ദേഹം ഇവിടുള്ളപ്പോൾ ഒരുകാര്യം പറയട്ടെ. ഈ എഴുത്തെന്നു പറയുന്നത് ഒരുതരം വെളിച്ചപ്പാടാണ്. ഉറൂബ് ചെറുപ്പത്തിൽ എനിക്കൊരു വെളിച്ചപ്പാടാവണമെന്നു പറഞ്ഞിരുന്നു. വെളിച്ചപ്പാടിന് ഇംഗ്ളീഷിൽ ഓറക്കിൾ എന്നു പറയും. നിർമ്മാല്യം ഡൽഹിയിൽ പ്രദർശിപ്പിച്ചപ്പോൾ അതിനെപ്പറ്റി എഴുതിയ ലേഖനം ' ദ ലാസ്റ്റ് ഓഫ് ഓറക്കിൾ എന്നായിരുന്നു. ദേവനോ ദേവിക്കോവേണ്ടി സംസാരിക്കുന്ന അവരുടെ ശബ്ദമാണ് വെളിച്ചപ്പാടിന്റേത്. അതുതന്നെയല്ലേ, സാഹിത്യം? എവിടെനിന്നോ ഉള്ള ചില നിയോഗങ്ങൾ, സ്വരങ്ങൾ, ചില വെളിപാടുകൾ നമ്മുടെ അക്ഷരങ്ങളിലൂടെ നാം അറിയാതെ എങ്ങനെയോ രൂപംകൊള്ളുന്നു. ഒരുതരത്തിൽ ആ ഓറക്കിളിന്റെ ഒരംശമാണ് കവികളിലും സാഹിത്യകാരന്മാരിലും ഉള്ളത് എന്നെനിക്കു തോന്നി.

ഇത് ഇന്നൊരദ്ഭുതമാണ്. വെളിച്ചപ്പാട് ഒരു ഇൻസ്റ്റിറ്റ്യൂഷനാണല്ലോ. അതും കേരളത്തിൽനിന്ന് ഇല്ലാതായിക്കൊണ്ടിരിക്കുന്നു. എന്റെ പരദേവതയായ കൊടിക്കുന്നത്തു വഴിപാടു കഴിക്കുമ്പോൾ എനിക്കുണ്ടാകുന്ന ത്രില്ല് വെളിച്ചപ്പാടിന്റെ കല്പന കേൾക്കുക എന്നുള്ളതാണ്. ഇന്ന് അവിടെയൊന്നും വെളിച്ചപ്പാടില്ല. നമ്മുടെ വേണ്ടപ്പെട്ട പലതും അങ്ങനെ നഷ്ടം വന്നുകൊണ്ടിരിക്കുകയാണ്. ആ പരമ്പരയിലെ പ്രശസ്തനായൊരു വെളിച്ചപ്പാട് ആന്റണിയാശാനു പരിശീലനം നല്കാൻ ഞങ്ങൾ താമസിക്കുന്ന ശുകപുരം മില്ലിലേക്ക് രാവിലെയും വൈകിട്ടും വന്നിരുന്ന അതേ വെളിച്ചപ്പാട് ഇവിടെയുണ്ട് എന്നുള്ളത് എനിക്കു വലിയൊരു സന്തോഷമാണ്. അങ്ങനെയൊരു കാലഘട്ടവുമായുള്ള സജീവമായ ഒരോർമ്മ ഇന്നിവിടെ വീണ്ടും ഉണർത്തിയത് ഇദ്ദേഹത്തിന്റെ സാന്നിദ്ധ്യമാണ്. അദ്ദേഹത്തോടു ഞാൻ പ്രത്യേകം നന്ദി പറയട്ടെ. നിങ്ങളെല്ലാവരോടും നന്ദി പറഞ്ഞുകൊണ്ട് ഈ സാഹിത്യസൗഹൃദം ഞാൻ ഉദ്ഘാടനം ചെയ്യുന്നു. നന്ദി.

---

*(ജ്ഞാനപീഠ പുരസ്കാരം നേടിയതിനു ശേഷം ആദ്യത്തെ പ്രസംഗം. (ശുകപുരത്തെ പ്രസംഗം സംഗ്രഹിച്ചത് ആത്മജൻ പള്ളിപ്പാട്)*

# ശങ്കറിന്റെ തിരഞ്ഞെടുപ്പു തോൽവി

## ഞാനും എന്റെ ജീവിതവും

എ.പി. ഉദയഭാനു



(കഴിഞ്ഞലക്കത്തിൽ നിന്നു തുടർച്ച)

ശങ്കർ മന്ത്രിസഭയുടെ പേരിലുള്ള അവിശ്വാസപ്രമേയം പാസ്സായി ഏതാനും നാളുകൾക്കു ശേഷം, സെപ്റ്റംബർ 3-ാം തിയതി മന്ത്രിയായിരുന്ന ഇ.പി. പൗലോസും ഞാനുംകൂടെ കെ.എ. ദാമോദരമേനോനെ കാണാനിടയായി. നമ്മുടെ പ്രധാനതന്ത്രം. കമ്മ്യൂണിസ്റ്റുകാരെ നേരിടുകയായിരിക്കണമെന്ന് അദ്ദേഹം പറഞ്ഞു. എന്നാൽ കാമരാജും മറ്റുള്ളവരും, സഖ്യങ്ങൾ ഉണ്ടാക്കുന്നതിനെ എതിർക്കുകയാണെന്നു പറഞ്ഞു. പൗലോസ് ആവശ്യപ്പെട്ടത് ദാമോദരമേനോൻ ശാസ്ത്രിയെപ്പോയി കാണണമെന്നും ഇനിയുള്ള കാലം അയ വു... ...യം സ്വീകരിക്കണമെന്നുമായിരുന്നു. കാറു മുട്ടിച്ച കേസിൽനിന്നും വിമുക്തനായാൽ പി.ടി. ചാക്കോയെ മന്ത്രിസഭയിലേക്കു തിരിച്ചെടുക്കാമെന്ന് നന്ദാജിയും കാമരാജും ശാസ്ത്രിയും പറഞ്ഞിരുന്നു. എന്നാൽ അങ്ങനെ ചെയ്താൽ താൻ രാജിവയ്ക്കുമെന്നു ശങ്കർ പറയുകയുണ്ടായി! മന്ത്രിസഭയ്ക്കെതിരെയുള്ള അവിശ്വാസപ്രമേയം തള്ളിക്കളയുവാൻ കോൺഗ്രസ്സിൽനിന്നു വിഘടിച്ചുനില്ക്കുന്നവർ സമ്മതിക്കുകയാണെങ്കിൽ ശങ്കറെ മാറ്റിനിർത്തി ദാമോദരമേനോനെ മുഖ്യമന്ത്രിയാക്കാമെന്നും ഒരാലോചന അക്കാലത്ത് ഉയർന്നുവന്നിരുന്നു. ശങ്കറിന്റെ രാജി നീട്ടിക്കൊണ്ടുപോകുന്ന തന്ത്രം എന്നു ശങ്കിച്ച് ആ പദ്ധതിയോടു യോജിക്കുവാൻ വിഘടിച്ചു നില്ക്കുന്നവർ തയ്യാറായിരുന്നില്ല. ആർ. ശങ്കർ മാറിനില്ക്കുവാൻ തയ്യാറുമായിരുന്നില്ല. വകുപ്പുമാറ്റത്തിനു സമ്മതിച്ചിരുന്നെങ്കിലും അന്നത്തെ പ്രതിസന്ധി ഒഴിവാക്കാമായിരുന്നുവെന്നാണ് ദാമോദരമേനോൻ പറഞ്ഞത്. ഏതായാലും ഒഴിവാക്കാമായിരുന്നതും ഒഴിവാക്കേണ്ടിയിരുന്നതുമായ ഒരു പ്രതിസന്ധി, മന്ത്രിസഭയേയും രാജ്യത്തേയും ഗ്രസിച്ചുവെന്നു പറഞ്ഞാൽ മതിയല്ലോ. ചാക്കോയുടെ കുറ്റം സ്റ്റേറ്റ് കാർ തനിയേ ഓടിച്ചതും കട്ടവണ്ടിയിൽ തട്ടിയതും മാത്രമായിരുന്നല്ലോ. എത്രയോ ചെറിയ കാര്യം.

1965-ൽ ഫെബ്രുവരി മാസമായപ്പോഴേക്ക് കേരളത്തിൽ പൊതുതിരഞ്ഞെടുപ്പു വന്നു. 1965 ഫെബ്രുവരി 4-ാം തീയതി ഡയറിയിൽ രേഖപ്പെടുത്തിവച്ചിരിക്കുന്നത്. കോൺഗ്രസ്സ് സ്ഥാനാർത്ഥികളുടെ പേര് ഇന്നു പുറത്തുവന്നുവെന്നാണ്. അതുപോലെതന്നെ



തിരുവനന്തപുരം ജില്ലയെ സംബന്ധിച്ചിടത്തോളം ആർ. ശങ്കറിന്റെ ഇഷ്ടമനുസരിച്ചാണ് സ്ഥാനാർത്ഥിനിർണ്ണയം നടത്തിയിരിക്കുന്നതെന്നും, ആകപ്പാടെ സ്ഥാനാർത്ഥിനിർണ്ണയം തരക്കേടില്ലെന്നും എഴുതിക്കാണുന്നു. ആ തിരഞ്ഞെടുപ്പിൽ കളത്തിൽ വേലായുധൻനായർ ആറന്മുള നിയോജകമണ്ഡലത്തിൽനിന്നാണ് മത്സരിച്ചിരുന്നത്. ആർ. ശങ്കറിനെതിരായി അനിരുദ്ധനാണ് മത്സരിച്ചിരുന്നത്. എനിക്കു തിരഞ്ഞെടുപ്പിൽ പങ്കെടുക്കാൻ അവകാശമില്ല, പങ്കെടുത്തിരുന്നുമില്ല. എന്നാലും അനിരുദ്ധനെതിരായി ശങ്കർ ജയിക്കണമെന്നാണ് ആഗ്രഹമെന്ന് എന്റെ അന്നത്തെ ഡയറിക്കുറിപ്പുകളിൽ കാണുന്നു. ഏതായാലും 1965-ലെ തിരഞ്ഞെടുപ്പിൽ കോൺഗ്രസ്സിനു സാമാന്യം നല്ല വിജയമാണുണ്ടായത്. കൊല്ലത്തും തിരഞ്ഞെടുപ്പുഫലം കോൺഗ്രസ്സിന് അനുകൂലമായിരുന്നു. തൃശൂരും ഭേദമായിരുന്നു. മലബാർ പ്രദേശത്ത് കോൺഗ്രസ്സിനെ തൂത്തുവാരിക്കളയുന്ന മാതിരിയുള്ള പരാജയമായിരുന്നു. അതിനു മുൻപിലത്തെ തിരഞ്ഞെടുപ്പിൽ, ജയിക്കാൻ മോഹമുള്ളവർ, മലബാറിൽപ്പോയി, മുസ്ലിം ലീഗിന്റെ സഹായംകൊണ്ടാണു ജയിച്ചത്. എന്നാൽ പിന്നീട് അവരുടെ നേർക്കു സ്വീകരിച്ച നയത്തിന്റെ ഫലമായി മുസ്ലിം ലീഗ് കഠിനമായ ശത്രുതയോടുകൂടിയാണ് മലബാറിൽ പ്രവർത്തിച്ചിരുന്നത്. അതിന്റെ ഫലമായിരുന്നിരിക്കണം മലബാറിലെ വലിയ പരാജയം. പുതുതായി രൂപീകരിച്ച കേരള കോൺഗ്രസ്സിനും, ഇടതു കമ്മ്യൂണിസ്റ്റുകൾക്കും അതിഗംഭീരമായ വിജയമാണുണ്ടായത്. കോൺഗ്രസ്സിന്റെ നില ഇടതുപക്ഷ കമ്മ്യൂണിസ്റ്റിന്റേതിനെക്കാൾ വളരെ പിറകിൽ പോയിരുന്നു. തിരുവനന്തപുരത്തെ തൂത്തുവാരിയുള്ള വിജയത്തിനിടയിൽ ശ്രീ. അനിരുദ്ധനോടു നേരിട്ട്, ശ്രീ. ആർ. ശങ്കർ വലിയ വ്യത്യാസത്തിലായിരുന്നു തോറ്റത്. ഇല്ലാതിരുന്ന കോൺഗ്രസ്സിനെ താൻ ഒറ്റയ്ക്കു സൃഷ്ടിച്ചെടുത്ത് മഹത്തായ വിജയം നേടിക്കൊടുത്തുവെന്ന് അഭിമാനിച്ച ശങ്കറിന് വ്യക്തിപരമായ ഒരു പരാജയമായിരുന്നുവെന്നു വേണമെങ്കിൽ എന്നെപ്പോലെ അസൂയക്കാരായവർക്കു നിന്ദിക്കാം. ഏതായാലും ശങ്കറും, കാമരാജുമെല്ലാം കൈകാര്യം ചെയ്ത രീതികൊണ്ടാണ് കേരള കോൺഗ്രസ്സുണ്ടായതും, ഈ വിപത്ത് സംഭവിച്ചതും. ഇടതു കമ്മ്യൂണിസ്റ്റുകളുടെ ഈ വിജയത്തിൽ കോൺഗ്രസ്സുകാരെക്കാൾ കൂടുതൽ പരിഭ്രമിച്ചിരുന്നത് വലതു കമ്മ്യൂണിസ്റ്റുകളായിരുന്നുവെന്നാണ് ഞാൻ രേഖപ്പെടുത്തിയിരിക്കുന്നത്. വന്നുഭവിച്ച 'ആപത്തിനെ' യാഥാർത്ഥ്യബോധത്തോടും, രാഷ്ട്രീയവീക്ഷണത്തോടും നേരിട്ടു മുന്നോട്ടു പോവുകയല്ല ചെയ്തത്. തങ്ങൾ പിണക്കിവിടുകയാൽ മാത്രം രൂപീകരിക്കപ്പെട്ട കേരള കോൺഗ്രസ്സിനോട് യാതൊരു സഖ്യവും ഉണ്ടാക്കുകയില്ലായെന്ന നിലയാണ് കെ.പി.സി.സി പ്രസിഡന്റായ എബ്രഹാം മാസ്റ്റർ സ്വീകരിച്ചത്. അത് അദ്ദേഹം പരസ്യമായി പ്രഖ്യാപിച്ചു. പിന്നീടാണ് കാമരാജിനെ കാണാൻ പോയത്. കോൺഗസ്സുകാരുടെ അന്നത്തെ നീക്കം, തങ്ങളെ തോല്പിച്ച സമ്മതിദായകരെ ഒരു പാഠം പഠിപ്പിക്കുമെന്നായിരുന്നു! സംസ്ഥാനത്ത് ജനകീയഭരണത്തിനു പകരം പ്രസിഡന്റു ഭരണം ഏർപ്പെടുത്തുകയായിരുന്നു ചെയ്തത്. കേന്ദ്രം കോൺഗ്രസ്സിന്റെ ഭരണത്തിലായിരുന്നുവല്ലോ. "80 ശതമാനം പേർ വോട്ടുചെയ്യാൻ മുന്നോട്ടു വന്നു; ജനങ്ങളുടെ മുഖമടച്ച് അടിക്കുകയാണ് കോൺഗ്രസ്സ് ചെയ്യുന്ന"തെന്നാണ് ഞാൻ അന്നു രേഖപ്പെടുത്തിയിരുന്നത്. ഈ കണക്കിനു പോയാൽ അടുത്ത തിരഞ്ഞെടുപ്പു വരുമ്പോഴേക്ക് കോൺഗ്രസ്സ് ദയനീയമായി പരാജയപ്പെടുമെന്നും അന്ന് എന്റെ ഡയറിയിൽ രേഖപ്പെടുത്തിയിട്ടുണ്ട്. എന്റെ അഭിപ്രായമായിരുന്നു കെ.കെ. ചെല്ലപ്പൻപിള്ളയ്ക്കും, ജി. ചന്ദ്രശേഖരപിള്ളയ്ക്കും, വരദരാജൻനായർക്കും, അയ്യപ്പൻപിള്ളയ്ക്കുമെല്ലാം ഉണ്ടായിരുന്നത്. കേരളത്തിൽ മന്ത്രിസഭയേ വേണ്ടായെന്നുള്ള നിലയാണ് കാമരാജിനും, കെ.സി. എബ്രഹാമിനുമെല്ലാം ഉണ്ടായിരുന്നത്. കോൺഗ്രസ്സ്, കോൺഗ്രസ്സുകാരെയും, സോഷ്യലിസ്റ്റ് പാർട്ടിയെയും മുസ്ലിം ലീഗ് പാർട്ടിയെയും തങ്ങൾക്ക് എതിരാക്കുകയാണെന്ന് എനിക്കു തോന്നിയിരുന്നു. ആറന്മുള തിരഞ്ഞെടുപ്പിൽ തോറ്റ കളത്തിൽ വേലായുധൻനായർക്കും പ്രസിഡന്റ് റൂൾ വേണമെന്നായിരുന്നു. "തോറ്റയാളിന്റെ മനഃശാസ്ത്രം" എന്നാണ് ഞാനതിനെപ്പറ്റി രേഖപ്പെടുത്തിയിട്ടുള്ളത്. മാർച്ച് 12-ാം തീയതി ഞാൻ കെ.കെ. ചെല്ലപ്പൻപിള്ളയെ കാണുമ്പോൾ കേരള കോൺഗ്രസ്സിന്റെ ദൂതന്മാർ വന്നു കോൺഗ്രസ്സിനു പിന്തുണ വാഗ്ദാനം ചെയ്യുന്നതായി ഞാനറിഞ്ഞു. എങ്ങനെയും കമ്മ്യൂണിസ്റ്റ് ഭരണവും, പ്രസിഡന്റ് ഭരണവും ഒഴിവാക്കണമെന്നായിരുന്നു അവർക്കു മോഹം.

1965 ജൂൺ 2-ാം തീയതി കെ.സി. എബ്രഹാമും റ്റി.ഒ. ബാവയും കെ.എം. ചാണ്ടിയും (പിന്നീടു ഗവർണ്ണറായി) റ്റി. ഹരിഹരനുംകൂടി എന്നെക്കാണാൻ വന്നു. ഞാൻ സജീവരാഷ്ട്രീയക്കാരനല്ലെങ്കിലും 'വലിയൊരു രാഷ്ട്രീയ ആചാര്യ'ന്റെ ഭാവത്തിലിരുന്ന് അവരുമായി രാഷ്ട്രീയം സംസാരിച്ചു. കോൺഗ്രസ്സിന് അനുകൂലമായിട്ടുള്ള ഒരു കാലാവസ്ഥ സൃഷ്ടിക്കുകയാണ് അവരുടെ ചുമതലയെന്നു ഞാൻ പറഞ്ഞു. ഒരുകാലത്ത് ദേശീയത്വവും സ്വരാജ്യസ്നേഹവും മതിയായിരുന്നു ആളുകളുടെ ഹൃദയങ്ങളെ ചലിപ്പിക്കുവാൻ. ഇപ്പോഴും വർഗ്ഗീയതയ്ക്ക് ഒരു വലിയ വിഭാഗം ആളുകളുടെ ഹൃദയത്തെ ചലിപ്പിക്കുവാൻ കഴിയുന്നു. ഇന്നും കമ്മ്യൂണിസത്തിനു പൊതുവേ ജനങ്ങളുടെമേൽ വലിയ സ്വാധീനമുണ്ട്. കോൺഗ്രസ്സുകാർ പറയുന്ന സോഷ്യലിസവും മറ്റും സംശയിക്കപ്പെടുകയാണ്. അതൊരു പൊള്ളയായ മുദ്രാവാക്യമാണെന്നും സത്യസന്ധരല്ലാത്ത ആളുകൾ വെറുതേ വിളിച്ചുകൂവുന്നതാണെന്നും ആൾക്കാർക്കു തോന്നുന്നു. ആർ. ശങ്കർ ഇനിയും കോൺഗ്രസ്സിന്റെ പ്രസിഡന്റാകാൻ മത്സരിച്ചേക്കുമെന്നും, അതിന്റെ പ്രത്യാഘാതം കോൺഗ്രസ്സിനെതിരായി ഉണ്ടാകാമെന്നും അവരുടെ ഭയങ്ങൾ ഉയർന്നു. നായന്മാരേയും ക്രിസ്ത്യാനികളേയും കോൺഗ്രസ്സിലേക്ക് ഈഴവർ സ്വാഗതം ചെയ്യുന്നുവെന്നുള്ള ഒരു നിലപാട് ശങ്കർ സ്വീകരിക്കുന്നില്ലായെങ്കിൽ കാര്യങ്ങൾ കോൺഗ്രസ്സിനു വളരെ പ്രതികൂലമാവുമെന്നു ഞാൻ പറഞ്ഞു. പക്ഷേ, ശങ്കർ അങ്ങനെയുള്ള ഒരു നിലപാടു സ്വീകരിക്കുമെന്നുള്ള പ്രതീക്ഷ അവർക്കുണ്ടായിരുന്നില്ല. ജൂൺ 10-ാം തീയതി രാവിലെ പതിനൊന്നര മണിക്ക് ഗവർണ്ണർ ഗിരിയെ ഞാൻ കണ്ടു. ഞാനും ലാൽ ബഹദൂർ ശാസ്ത്രിജിയും എന്നെപ്പറ്റി രണ്ടു സങ്കല്പങ്ങൾ വച്ചുപുലർത്തിയിരുന്നുവെന്ന് അദ്ദേഹം പറഞ്ഞു. ഒന്ന്, ഞാൻ ചീഫ് മിനിസ്റ്റർ ആകുക. രണ്ടാമത്തെ കാര്യത്തിൽ, ചീഫ് മിനിസ്റ്റർ ആർ. ശങ്കറും പി.ടി. ചാക്കോയും എന്നെ ചെയർമാനാക്കുന്നതിൽ അനുകൂലിച്ചിരുന്നില്ലായെന്നും ഗവർണ്ണർ ഗിരി പറഞ്ഞു. പബ്ളിക് സർവീസ് കമ്മിഷന്റെ പദവി ഉയരാൻ എന്റെ വരവു സഹായിച്ചിട്ടുണ്ടെങ്കിലും വെറും പി.എസ്.സി അംഗത്വം ഞാൻ രണ്ടുപ്രാവശ്യം നിഷേധിച്ചതാണെന്നും പിന്നീടു സ്നേഹിതന്മാരുടെ നിർബന്ധംകൊണ്ടു മാത്രം സ്വീകരിച്ചതാണെന്നും പറഞ്ഞു.

1965 ഏപ്രിൽ 2-ാം തീയതി ഗിരി പോയി. ജയിൻ ഗവർണ്ണറായി വന്നു. അദ്ദേഹം ഏപ്രിലിൽ വന്നെങ്കിലും സെപ്റ്റംബർ 14-ാം തീയതി മാത്രമേ ഞാൻ രാജ്ഭവനിൽപ്പോയി അദ്ദേഹത്തെയും പത്നിയേയും സന്ദർശിച്ചുള്ളൂ. എന്റെകൂടെ ഭാരതിയും ഉണ്ടായിരുന്നു. ഞാൻ പി.എസ്.സിയിലെ അംഗത്വം സ്വീകരിച്ചതിന് അദ്ദേഹം എന്നെ കുറ്റപ്പെടുത്തി. ഭാവിയിൽ മന്ത്രിയാകുന്നതിനുപോലും അത് എന്നെ അയോഗ്യനാക്കുമെന്ന് അദ്ദേഹം പറഞ്ഞു. കേരളത്തിലെ സ്ഥിതിഗതികൾ നോക്കുമ്പോൾ കമ്മ്യൂണിസ്റ്റ് പാർട്ടിയെ നേരിടാൻ, കോൺഗ്രസ്സിനു മുസ്ലിം ലീഗിന്റെയും കേരള കോൺഗ്രസ്സിന്റെയും മറ്റും സഖ്യം ആവശ്യമാണെന്നു ഞാൻ പറഞ്ഞു. കേരള കോൺഗ്രസ്സുമായി യോജിച്ചു മന്ത്രിസഭയുണ്ടാക്കാതെ പ്രസിഡന്റു ഭരണം വിളിച്ചുവരുത്തുന്നതിന്റെ പ്രതികാരം ആളുകളിൽനിന്നു കോൺഗ്രസ്സിനു നേരിടേണ്ടി വരുമെന്നു ഞാൻ പറഞ്ഞത് ആർ. ശങ്കറോ കോൺഗ്രസ്സ് പ്രസിഡന്റായിരുന്ന കെ.സി. എബ്രഹാമോ സാക്ഷാൽ കാമരാജ്തന്നെയുമോ പരിഗണിച്ചില്ല. കമ്മ്യൂണിസ്റ്റുകളെ നേരിടാൻ കോൺഗ്രസ്സ് കക്ഷികളുമായി ചേരാമെന്നു പറഞ്ഞു മുന്നോട്ടു വന്ന കേരള കോൺഗ്രസ്സിനെ നിന്ദിച്ചു മടക്കി അയച്ചത് അവരെ കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ കൈകളിലേക്കു നയിക്കുമെന്ന് ഞാനന്നു പറഞ്ഞതുപോലെയാണല്ലോ അവസാനം കേരളത്തിൽ വന്നുഭവിച്ചത്.

1967-ലെ തിരഞ്ഞെടുപ്പു നടന്നപ്പോഴേക്ക് പ്രസിഡന്റു റൂളിലേക്കു നയിച്ച കെ.സി. എബ്രഹാമും പ്രസിഡന്റ് റൂളിനുവേണ്ടി പ്രവർത്തിച്ച കളത്തിൽ വേലായുധൻനായരും നേതാക്കന്മാരായ സ്റ്റീഫനും, പിന്നൊരുകാലത്ത് ഗവർണ്ണറായിത്തീർന്ന കെ.കെ. വിശ്വനാഥനുമെല്ലാം പരാജയപ്പെട്ടു. കോൺഗ്രസ്സിന്റെ വലിയ നേതാവായിരുന്ന ജി. ചന്ദ്രശേഖരപിള്ളയെ പി. വിശ്വംഭരൻ തോല്പിച്ചു. പ്രസിഡന്റ് റൂൾ കോൺഗ്രസ്സിനു ഗുണമല്ല ദോഷമാണു വരുത്തിവച്ചത്. 1967-ലെ തിരഞ്ഞെടുപ്പിൽ അതിഭയങ്കരമായ പരാജയമാണ് കോൺഗ്രസ്സിനു സംഭവിച്ചത്. 133 സ്ഥാനങ്ങളിൽ 9 സ്ഥാനങ്ങൾ മാത്രമേ കോൺഗ്രസ്സിനു നേടാൻ കഴിഞ്ഞുള്ളൂ. 9 അംഗങ്ങളടങ്ങിയ പാർട്ടിയുടെ നേതാവായി വന്നത് ഇന്ന് (13-1-1995) മുഖ്യമന്ത്രിയായിരിക്കുന്ന കെ. കരുണാകരനായിരുന്നു. ഏതായാലും പരാജയപ്പെട്ടിട്ടും പതറാതെ കരുണാകരൻ മുന്നോട്ടു പോയി. മദ്രാസിലും കാമരാജിന്റെ തന്ത്രങ്ങൾ വിജയിച്ചില്ല. മദ്രാസിൽ, കാമരാജിനെ സ്വന്തം സ്ഥലമായ വിരുദുനഗറിൽനിന്ന് ഒരു വിദ്യാർത്ഥി നേതാവാണ് തോല്പിച്ചത്! ബോംബെയിലാകട്ടെ, അവിടം മുഴുവൻ തന്റെ ഉള്ളംകൈയിൽ ഒതുക്കിവച്ചിരിക്കുന്നുവെന്ന് ഒരുകാലത്ത് അഭിമാനിച്ചിരുന്ന സാക്ഷാൽ എസ്.കെ. പാട്ടീൽതന്നെ തിരഞ്ഞെടുപ്പിൽ പരാജിതനായി. അദ്ദേഹമാകട്ടെ, വളരെ ശക്തനും പ്രഗല്ഭനുമായ നല്ല ഒരു സ്നേഹിതനായിരുന്നു എനിക്ക്. 1967 അവസാനിച്ചപ്പോഴേക്ക് ബംഗാൾ മന്ത്രിസഭയെ പിരിച്ചുവിട്ട് പി.സി. ഘോഷിനെ ചീഫ് മിനിസ്റ്ററാക്കിയ വാർത്ത വന്നു. നവംബർ 22-ാം തീയതിയായിരുന്നു ഇത്. ഈ പിരിച്ചുവിടലിന്റെ പ്രത്യാഘാതമായി ഇടതുപക്ഷ കമ്മ്യൂണിസ്റ്റ് പാർട്ടിയും വലതു കമ്മ്യൂണിസ്റ്റ് പാർട്ടിയും തമ്മിൽ വലിയ അടുപ്പമുണ്ടാവുമെന്നു ഞാൻ ഭയന്നിരുന്നു. അവിടെയുള്ള പ്രക്ഷോഭണത്തെ നേരിടുന്നതിന് പി.സി. ഘോഷിനു കഴിയുമോയെന്നു ഞാൻ ഭയന്നിരുന്നു. നവംബറിൽത്തന്നെ ഹരിയാന മന്ത്രിസഭയെ പിരിച്ചുവിട്ട് ഗവർണ്ണർ ഭരണം ഏർപ്പെടുത്തി. ആയിടയ്ക്കുതന്നെ പഞ്ചാബിലെ മന്ത്രിസഭ രാജിവയ്ക്കുകയുണ്ടായി. യു.പിയിലും മന്ത്രിസഭാപതനങ്ങളും മാറ്റങ്ങളുമെല്ലാം ഉണ്ടായി. ആകപ്പാടെ ഇന്ത്യയിൽ മുഴുവൻതന്നെ പണ്ടു നിലനിന്നിരുന്ന കോൺഗ്രസ്സിന്റെ ചോദ്യംചെയ്യാൻ പാടില്ലാത്ത ഭരണത്തിനു വലിയ മാറ്റങ്ങളുണ്ടായി.

**കോൺഗ്രസ്സിന്റെ പറ്റെയുള്ള പരാജയത്തെ തുടർന്ന് 1967 മാർച്ച് 6-ാം തീയതി ഇ.എം.എസ് മന്ത്രിസഭ കേരളത്തിൽ അധികാരത്തിൽ വന്നു. സത്യപ്രതിജ്ഞയ്ക്കു ചെന്നില്ലെങ്കിൽ എന്റെ ഭാഗത്തുനിന്നുള്ള നിസ്സഹകരണമായി വ്യാഖ്യാനിക്കപ്പെടാമെന്നുള്ളതുകൊണ്ട് ഞാൻ പോയിരുന്നു. എന്നാൽ മന്ത്രിമാരെ അഭിവാദ്യം ചെയ്യാൻ ശങ്കയുണ്ടായിരുന്നു. മന്ത്രിമാരെ ഞാൻ കാണണമെന്ന്?**

(തുടരും)

---

(6-ാം പേജിൽ നിന്നും തുടർച്ച)

പേരും വലിച്ചിഴച്ചിട്ടുണ്ടെങ്കിലും, രാഷ്ട്രീയപ്പാർട്ടികളുടെ വീക്ഷണത്തിൽ യാതൊരു മാറ്റവും ഉണ്ടായിട്ടില്ല. കോൺഗ്രസ്സിനേക്കാൾ ഇക്കാര്യത്തിൽ പരിക്കേറ്റിരിക്കുന്നത് ബി.ജെ.പിക്കാണ്. ഹവാല ഇടപാടിൽ ഉൾപ്പെട്ടതിൽ അദ്വാനിയെ മുൻ ബി.ജെ.പി പ്രസിഡന്റ് മനോഹർ ജോഷി രഹസ്യമായി കുറ്റപ്പെടുത്തുന്നുണ്ട്. ഇടപാടു നടക്കുമ്പോൾ താനായിരുന്നു പ്രസിഡന്റ് എന്നും, തന്റെ അറിവുകൂടാതെയാണ് അദ്വാനി പണം സ്വീകരിച്ചതെന്നുമാണ് ജോഷി പറയുന്നത്. അങ്ങനെ ഇതിന്റെ പേരിൽ ബി.ജെ.പിയിലെ ഗ്രൂപ്പിസം തീവ്രമായപ്പോഴാണ്, പൊതുജനശ്രദ്ധ തിരിക്കാൻ ആരോപണവുമായി വാജ്പേയി രംഗത്തിറങ്ങിയതെന്നു ചില കേന്ദ്രങ്ങൾ ചൂണ്ടിക്കാണിക്കുന്നുണ്ട്.

തിരഞ്ഞെടുപ്പിനുശേഷമുണ്ടാക്കേണ്ട രാഷ്ട്രീയ സ്ഥിതിഗതികളെപ്പറ്റി കോൺഗ്രസ്സും ബി.ജെ.പിയും ചില ധാരണകളിലെത്തിച്ചേർന്നിട്ടുണ്ടെന്നൊരു വാർത്ത പ്രചരിക്കുന്നുണ്ട്. ആ ധാരണയനുസരിച്ച് വാജ്പേയി പ്രധാനമന്ത്രിസ്ഥാനമേറ്റെടുക്കുമെന്നും, നരസിംഹറാവു പ്രസിഡന്റാകുമെന്നുമായിരുന്നു ആ റിപ്പോർട്ടിലെ സൂചന. എന്നാൽ ഹവാല അപവാദം അത്തരം ധാരണകളെയെല്ലാം തകിടംമറിച്ചിരിക്കയാണ്. നരസിംഹറാവുവിനെ തുറന്നുകാട്ടിയില്ലെങ്കിൽ തിരഞ്ഞെടുപ്പിൽ നിന്നുപിഴയ്ക്കാനാവില്ലെന്ന് ബി.ജെ.പിക്കറിയാം.

ഈ കോലാഹലങ്ങൾക്കിടയിൽ, നിലനില്പിനെപ്പറ്റി കോൺഗ്രസ്സുകാർ ബോദ്ധ്യവാന്മാരായിട്ടുണ്ട്. ചില പ്രശ്നങ്ങളുടെ പേരിൽ റാവുവിനെ കരുണാകരനെപ്പോലുള്ളവർ എതിർക്കുന്നുണ്ടെങ്കിലും അവരെല്ലാം ഇപ്പോൾ റാവുവുമൊത്ത് കൈകോർത്തു നില്ക്കുകയാണ്. ശരദ്പവാർപോലും റാവുവിനു പൂർണ്ണപിന്തുണ പ്രഖ്യാപിച്ചുകഴിഞ്ഞു.

കുഴപ്പങ്ങൾക്കിടയിൽ തന്റെ ബാഹ്യമായ ശാന്തത പുലർത്തുന്നതിൽ റാവു വളരെയേറെ ജാഗരൂകനാണ്. പക്ഷേ, അദ്ദേഹത്തിന്റെ ആരോഗ്യം സഹപ്രവർത്തകരെ അസ്വാസ്ഥ്യപ്പെടുത്തുന്നുണ്ടെന്നാണു ശ്രുതി. അദ്ദേഹം ഹൃദ്രോഗിയാണ്. അതിനുപുറമേ പലതരം രോഗങ്ങളും അദ്ദേഹത്തിനുണ്ട്. നിരന്തരമായ പരിചരണവും ചികിത്സയും അദ്ദേഹത്തിനു കിട്ടുന്നുണ്ട്. മാനസികമായി അദ്ദേഹത്തെ അലോസരപ്പെടുത്താതിരിക്കാനാണ് എല്ലാവരും ഇപ്പോൾ ശ്രമിക്കുന്നത്.



എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം



"ദോഷം ചെയ്യുന്ന അറിവുകൾ ഉൾക്കൊള്ളുന്ന പുസ്തകങ്ങൾ രാജ്യത്തെങ്ങും പരസ്യമായി കത്തിച്ചുകളയണമെന്നു സർക്കാർ ആജ്ഞാപിച്ചപ്പോൾ ആളിക്കത്തിക്കുന്ന തീയുടെ അടുത്തേക്കു പുസ്തകങ്ങൾ വാരിക്കൂട്ടിയ വണ്ടികൾ വലിച്ചുകൊണ്ടുപോകേണ്ടതായി വന്നു കാളകൾക്ക്. അപ്പോൾ ബഹിഷ്കരിക്കപ്പെട്ട ഒരേറ്റവും നല്ല എഴുത്തുകാരൻ, കത്തിച്ചുകളഞ്ഞ പുസ്തകങ്ങളുടെ പട്ടിക നോക്കി തന്റെ ഗ്രന്ഥങ്ങൾ ഒഴിവാക്കപ്പെട്ടുവെന്നു കണ്ടു ഞെട്ടുകയായി. അയാൾ കോപത്തിന്റെ ചിറകുകൾ വീശി മേശയ്ക്കരികിൽച്ചെന്ന് അധികാരികൾക്കു കത്തെഴുതി, പറക്കുന്ന പേനകൊണ്ട്. 'എന്റെ പുസ്തകങ്ങൾകൂടി കത്തിക്കു. അവ എപ്പോഴും സത്യം സ്പഷ്ടമാക്കിയവയല്ലേ? നിങ്ങൾ എന്നെ കള്ളനാക്കുകയാണ്. ഞാൻ നിങ്ങളോട് ആജ്ഞാപിക്കുന്നു. എന്റെ പുസ്തകങ്ങളും തീയിലെരിക്കു.' "

നാറ്റ്സികൾ തങ്ങൾക്കിഷ്ടമില്ലാത്ത ഗ്രന്ഥകാരന്മാരുടെ കൃതികൾ കൂമ്പാരമാക്കി തീയിലെരിച്ചുകളഞ്ഞപ്പോൾ ധർമ്മരോഷംകൊണ്ടു ജർമ്മനിയിലെ മഹാനായ കവിയും നാടകകർത്താവുമായ ബെർട്ടോൾറ്റ് ബ്രെഹ്റ്റ് (Bertolt Brecht 1898-1956) രചിച്ച കാവ്യത്തിന്റെ ദുർബലമായ ഭാഷാന്തരീകരണമാണിത്. നാറ്റ്സികൾ പുസ്തകങ്ങൾ കത്തിച്ചുകളയുക മാത്രമല്ല ചെയ്തത്. ഹിറ്റ്ലറും അയാളുടെ കക്ഷിയും ജർമ്മനിയിലെ ജൂതന്മാരെ കൊന്നൊടുക്കി. അയാൾ ആക്രമിച്ചു കീഴടക്കിയ രാജ്യങ്ങളിലെ എല്ലാ ജൂതന്മാരെയും വധിച്ചു. അറുപതു ലക്ഷം ജൂതന്മാരെയാണ് ഹിറ്റ്ലർ കൊന്നത്. കൊലപാതകങ്ങൾ അവയുടേതായ പ്രതികരണങ്ങൾ ജനിപ്പിക്കുമല്ലോ. ഈ ഭീകരവധങ്ങളെക്കുറിച്ചു നോവലുകൾ. കാവ്യങ്ങൾ. ഡയറിക്കുറിപ്പുകൾ. ചരിത്രാഖ്യാനങ്ങൾ ഇവയൊക്കെ ഉണ്ടായി. അവയിലേറ്റവും വിശിഷ്ടം ഈലി വീസലിന്റെ "Night" എന്ന കൃതിയാണ്. 1995-ൽ ഗ്രെയ്റ്റ് ബ്രിട്ടനിൽ പ്രസാധനം ചെയ്ത "Holocaust Poetry" എന്ന കാവ്യസമാഹാരഗ്രന്ഥം പ്രതിഭാശാലികളായ കവികളുടെ പ്രതിസ്പന്ദങ്ങളെ അന്യാദൃശമായ രീതിയിൽ നമുക്കു കാണിച്ചുതരുന്നു. സ്വന്തം അനുഭവങ്ങളിൽ നിന്നുണ്ടായ കവിതകൾ ഇതിലുണ്ട്. ജൂതന്മാർ മാത്രമല്ല ജൂതവർഗ്ഗത്തിൽ പെടാത്തവരും സുശക്തങ്ങളും മനോഹരങ്ങളുമായ കാവ്യങ്ങൾ രചിച്ചിട്ടുണ്ട്. ഈ കൊലപാതകങ്ങൾ നടന്നിട്ടും ഈശ്വരവിശ്വാസം കൈവിടാത്തവരെ ഈ ഗ്രന്ഥത്തിൽ കാണാം. ധർമ്മനിഷ്ഠയുള്ളവരെ ഈശ്വരൻ കൈവിട്ടുകളയുകില്ല എന്ന ജൂതമതവിശ്വാസത്തെ ചോദ്യം ചെയ്യുന്ന മട്ടിൽ കാവ്യം രചിച്ചവരുമുണ്ട്. ഇതിലെ കാവ്യങ്ങളാകെ വായിച്ചുകഴിയുമ്പോൾ മനുഷ്യത്വത്തെക്കുറിച്ചുള്ള നമ്മുടെ സങ്കല്പങ്ങൾക്കു പരിവർത്തനം വരും. ബൈബിളിനെ അവലംബിച്ച് ഒരു ദാർശനിക സിദ്ധാന്തം രൂപവത്കരിച്ച ജൂത ചിന്തകൻ ബൂബർപോലും (Martin Buber 1875-1965) ഈ കൊലപാതകങ്ങളിൽ മനംനൊന്ത് 'The Eclipse of God' എന്ന ഗ്രന്ഥമെഴുതിപ്പോയി. അപ്പോൾ വൈകാരികജീവിതം നയിക്കുന്ന കവികളുടെ കാര്യം എന്തു പറയാനിരിക്കുന്നു?



ബെർട്രോൾറ്റ് ബ്രെഹ്റ്റ്

നൃശംസതയാർന്ന രാഷ്ട്രവ്യവഹാരം മാർട്ടൻ നീമർലർ എന്ന കവിക്കുളവാക്കിയ അന്യവത്കരണബോധം ശ്രദ്ധിച്ചാലും:-

First they came for the Jews
and I did not speak out
because I was not a Jew.
Then they came for the Communists
and I did not speak out
because I was not a Communist.
Then they came for the trade Unionists
and I did not speak out
because I was not a trade Unionist.
Then they came for me
and there was no one left
to speak out for me.

മാർട്ടൻ നീമർലർ (Martin Niemoller 1892-1984) വലിയ കവിയല്ലായിരിക്കാം. എങ്കിലും ഹിറ്റ്ലർ തടങ്കൽപ്പാളയത്തിലാക്കിയ അദ്ദേഹത്തിന്റെ നിരാശതയാകെ. വിഷാദമാകെ. അന്യവത്കരണബോധമാകെ ഈ വരികളിൽ പ്രതിഫലിക്കുന്നുണ്ട്. പോളണ്ടിലെ കവയിത്രിയായ അന്നയ്ക്ക് (Anna Swirszczynska 1909-1984. വൊർസയിൽ [Warsaw] ജനനം) നാറ്റ്സികളുടെ പീഡനംകൊണ്ടുണ്ടായ തീവ്രവേദന നിസ്തുലമായ രീതിയിൽ സ്ഫുടീകരിക്കാനറിയാം. കേൾക്കുക:-

The old man
leaves his house, carries books.
A German soldier snatches his books
flings them in the mud.

The old man picks them up
the soldier hits him in the face.
The old man falls,
the soldier kicks him and walks away.
The old man
lies in mud and blood.
Under him he feels
the books.

പീഡനം എത്ര ക്രൂരമായാലും സംസ്കാരം വിജയംപ്രാപിക്കുമെന്നാണ് കവയിത്രി ധ്വനിപ്പിക്കുന്നത്.

റൊമേനിയയിൽ ജനിച്ച ജർമ്മൻകവി അന്റ്ഷൽ റ്റ്സെലാൻ (Antschel Celan 1920-1970) വിശ്വപ്രസിദ്ധി നേടിയത് Death Fugue എന്ന കാവ്യംകൊണ്ടാണ്. നിഗ്രഹിക്കപ്പെടാൻ പോകുന്ന ജൂതന്മാർ തടങ്കൽപ്പാളയത്തിൽ കിടന്നുകൊണ്ട് മരണത്തെ കാണുന്ന രീതിയിൽ രചിക്കപ്പെട്ട ഈ കാവ്യം അസദൃശമെന്നേ പറയേണ്ടൂ. ഒട്ടൊക്കെ ദീർഘതയുള്ള ഇതിൽനിന്ന് ഏതാനും വരികൾ മാത്രമേ എടുത്തെഴുതാൻ പറ്റൂ.

"Black milk of daybreak
we drink you at night
we drink you at noon death
is a master from Germany
we drink you at sundown and in
the morning we drink and we
drink you
death is a master from Germany
his eyes are blue
he strikes you with leaden
bullets his aim is true
a man lives in the house
your golden hair Margarete
he sets his pack on to us
he grants us a grave in the air
he plays with the serpents
and day dreams death is a
master from Germany
your golden hair Margarete
your ashen hair Shulamith."

തർജ്ജമയിൽത്തന്നെ ഇത്ര സംഗീതാത്മകതയും ചാരുതയുമുണ്ടെങ്കിൽ ജർമ്മൻഭാഷയിലെ ഈ കവിതയ്ക്ക് എത്രത്തോളം ആ ഗുണങ്ങളുണ്ടായിരിക്കുമെന്ന് ആലോചിച്ചു നോക്കുക. ഹിറ്റ്ലർ ജീവിച്ചിരുന്ന കാലത്താണോ റ്റ്സെലാൻ ഇതെഴുതിയത്? എന്തോ അറിഞ്ഞുകൂടാ. ആണെങ്കിൽ അയാൾ ഇതു വായിച്ചു ഞെട്ടുമായിരുന്നുവെന്ന് എനിക്കു തോന്നുന്നു.

"After Auschwitz it is barbaric to write poetry" എന്ന് ജർമ്മൻ ചിന്തകൻ ആഡോർനോ (Adorno) പറഞ്ഞത് ഞാൻ എവിടെയോ വായിച്ചു. ഇപ്പുസ്തകത്തിന്റെ അവതാരികയിലും അതു കണ്ടു. തെക്കുകിഴക്കൻ പോളണ്ടിലെ ഒരു ഗ്രാമപ്രദേശമാണ് ഔഷ്വിറ്റ്സ്. അവിടെ തടങ്കൽപ്പാളയമുണ്ടാക്കിയ നാറ്റ്സികൾ ലക്ഷക്കണക്കിനു ജൂതന്മാരെ വെടിവച്ചും വിഷവാതകം ശ്വസിപ്പിച്ചും കൊന്നൊടുക്കി. ആ കൃത്യത്തിന്റെ കഠോരതയെ സൂചിപ്പിക്കാനായി ആഡോർനോ അങ്ങനെ പറഞ്ഞുവെന്നു മാത്രം നമ്മൾ ഗ്രഹിച്ചാൽ മതി. അദ്ദേഹത്തിന്റെ ആ പ്രസ്താവനയ്ക്കുശേഷവും മഹാകവികൾ ജൂതാനുഭവങ്ങളെക്കുറിച്ചു കാവ്യങ്ങൾ രചിച്ചു എന്നതിനു തെളിവു നല്കുന്നു ഈ പുസ്തകം. ഔഷ്വിറ്റ്സിലെയും മറ്റു തടങ്കൽപ്പാളയങ്ങളിലെയും മനുഷ്യക്കുരുതി നടന്നിട്ട് അർദ്ധശതാബ്ദം കഴിഞ്ഞിരിക്കുന്നു. എങ്കിലും അതിനെ അവലംബിച്ച് രചിക്കപ്പെട്ട ഈ കാവ്യങ്ങൾ നമ്മളെ ഇന്നും പ്രകമ്പനം കൊള്ളിക്കുന്നു. (Holocaust Poetry-Compiled by Hilda Schiff-An Imprint of Harper Collins Publishers-Pages 234 - UK. £ 7 = 99 Special Indian Price £ 3=95)



ഈലി വീസൽ

* * * * * * * * * * * * *

ഈ.എ. റൈൻ ഹാർടിന്റെ(E.A. Rheinhardt) തടവറ ഡയറിക്കുറിപ്പുകളിലെ ഒരുഭാഗം മുകളിൽപ്പറഞ്ഞ പുസ്തകത്തിലുണ്ട്:- "ഇന്നലെ കാരാഗൃഹത്തിലേക്ക് എന്നെ തിരിച്ചുകൊണ്ടു പോകുന്നതിനുമുൻപ് ഞാൻ ഒരു 'ഭയങ്കരമായ' തെറ്റു കാണിച്ചു. ചോദ്യംചെയ്യൽ നടക്കുന്ന മുറിയിൽ നിന്നു രണ്ടുപേർ ഇറങ്ങിവന്നു. ഒരാൾ പൊക്കമുള്ളവൻ. ഭംഗിയാർന്നവൻ. നല്ല ഫ്രഞ്ച് ഭാഷ സംസാരിക്കുന്ന അയാൾ തകർന്നുവീഴത്തക്കവിധത്തിൽ തീവ്രവേദന അനുഭവിച്ചി[illegible] നാണെന്ന് എനിക്കു തോന്നി. ഉത്കണ്ഠയോടുകൂടി ഞാ[illegible] അയാളോടു ചോദിച്ചു. "അവർ നിങ്ങളെ വല്ലാതെ പീഡിപ്പിച്ചോ?" "ആരെയാണ് നിങ്ങൾ ഉദ്ദേശിക്കുന്നത്" എന്നു മറുചോദ്യം. ഞാൻ: അവരെത്തന്നെ [അവർ എന്നത് ഗെസ്റ്റാപോയാണ്. നാറ്റ്സികളുടെ രഹസ്യപ്പൊലിസാണ് ഗെസ്റ്റാപോ-ലേഖകൻ] അയാൾ എന്നെ നോക്കി അവഗണനാസൂചകമായി തോൾ വെട്ടിച്ചിട്ട് നടന്നുപോയി. അപ്പോൾ ജർമ്മൻ പാറാവുകാരൻ പറഞ്ഞു:- "പക്ഷേ അദ്ദേഹം ഗെസ്റ്റാപോയിലെ അംഗമാണ്."

## അംഗീകരിക്കുന്നു

ഞാൻ താമസിക്കുന്ന ഈ പട്ടണത്തിൽ കുന്നുകളില്ല. തെല്ലുകലെപ്പോലും മലകളില്ല. പത്തു കിലോമീറ്റർ തെക്കോട്ടു പോയാൽ മൂക്കുന്നിമല എന്ന പേരുള്ള ചെറിയ മലയുണ്ട്. എനിക്ക് അഞ്ചുവയസ്സായിരുന്ന കാലത്ത് അതിൽ കയറിയ ഓർമ്മയുണ്ട്. ഇക്കാലത്തു ചെന്നാൽ കയറാൻ പറ്റുമോ? മലയ്ക്കുതന്നെ മാറ്റങ്ങൾ വന്നിരിക്കില്ലേ? അറിയാൻ പാടില്ല. അതുകൊണ്ട് സമതലത്തിലൂടെയാണ് എന്നും സഞ്ചാരം. നടന്നുനടന്ന് അതിപരിചയം നേടിയതിനാൽ വൈരസ്യം തോന്നിപ്പിക്കുന്ന പാതകൾ. എന്നും കാണുന്ന മുഖങ്ങൾ. അവയിൽ വഞ്ചനാത്മകങ്ങളായ മന്ദസ്മിതങ്ങൾ. വിന്ധ്യപർവ്വതം. സഹ്യപർവ്വതം. ഹിമാലയപർവ്വതം ഇവയുടെ അടുത്തു താമസിക്കുന്നവരെ വിചാരിച്ചു ഞാൻ അസൂയപ്പെടാറുണ്ട്. പർവ്വതത്തിൽ അല്പമൊന്നു കയറി ചുറ്റും നോക്കിയാൽ ഒരു നൂതനദർശനമായിരിക്കുമത്. പക്ഷേ. ദൗർഭാഗ്യത്താൽ എനിക്കു ചിരപരിചിതത്വം വിധിക്കപ്പെട്ടിരിക്കുന്നു.

സാഹിത്യത്തിലായാൽ പരിചിതങ്ങളായ പന്ഥാക്കളേയുള്ളു. അവയിലൂടെ നടക്കുന്നതുകൊണ്ട് ആവർത്തനവൈരസ്യമാണ് എന്നുമെനിക്ക്. അതിൽനിന്നു രക്ഷപ്പെടാ

"മലയാളത്തിലെ നോവലിസ്റ്റുകൾ, കഥാകാരന്മാർ, കവികൾ ഇവരുടെ ദോഷം?"
"ഓരോ സാഹിത്യകാരനും തനിക്ക് ജയന്റിന്റെ ശക്തിയുണ്ടെന്നു വിചാരിക്കുന്നു. പക്ഷേ പിഗ്മിയാണ് അയാൾ."

നായി പടിഞ്ഞാറൻപ്രദേശത്തെ അധിത്യകകളിലേക്കു കയറിയാൽ നമ്മുടെ ഉപത്യകകളിൽ ഒരിഞ്ചു പൊക്കത്തിൽ നില്ക്കുന്ന മൺകൂനകൾക്കു ഹിമാലയപർവ്വതത്തിന്റെ ഔന്നത്യമില്ലേ എന്നാളുകൾ ചോദിക്കും. ഏതാനുമടി വീതിയിൽ ഒഴുകുന്ന കിള്ളിയാറിനെ ചൂണ്ടി ഇതു ഗംഗയല്ലേ, കോംഗോനദിയല്ലേ, നൈലല്ലേ എന്നൊക്കെ ചോദിക്കും. അല്ലെന്നു പറഞ്ഞാൽ ഗംഗ കണ്ടിട്ടില്ലാത്തവർ തെറിവിളിക്കുകയും ചെയ്യും.

ഞാൻ സാഹിത്യത്തിന്റെ താഴ്ന്ന തലത്തിലാണ് നില്ക്കുന്നത് ഇപ്പോഴും. കാരണം? ശ്രീ. സി. ചന്ദ്രശേഖരന്റെ 'ഗോപുരങ്ങൾ ചായുന്നു' എന്ന ചെറുകഥ കലാകൗമുദിയിൽ വായിച്ചു എന്നതുതന്നെ. വിപ്ളവകാരികൾ. അവരുടെ നേതാവ്.നേതാവിന്റെ ഭാര്യ. നേതാവ് മർദ്ദനമേറ്റതുകൊണ്ടാവാം നേരത്തേ മരിക്കുന്നു. ഭാര്യ ഒരു പുത്തൻപണക്കാരന്റെ സ്നേഹഭാജനമായിത്തീരുന്നു. മറ്റു വിപ്ളവകാരികൾ അയാളെ മർദ്ദിച്ചപ്പോൾ നേതാവിന്റെ ഭാര്യ അയാളെ സംരക്ഷിക്കാനായി എത്തുന്നു. തന്റെ ഭർത്താവാണു പുത്തൻപണക്കാരൻ എന്ന് അവൾ ഉറപ്പിച്ചു പറയുന്നു. അതുകേട്ട് ഗത്യന്തരമില്ലാതെ മറ്റുള്ളവർ അകലുന്നു. പലതവണ കണ്ടതും കേട്ടതുമായ വിഷയം. പരിസരവും നടക്കാൻവേണ്ടിയുള്ള റോഡുകളും സഞ്ചരിക്കുന്ന ഓട്ടോറിക്ഷകളും എന്നും കാണുന്ന കപടമന്ദസ്മിതങ്ങളും ഒഴിവാക്കാനാവില്ല എനിക്ക്. അതുകൊണ്ടു ചിരപരിചിതത്വത്തിന്റെ വൈരസ്യം അംഗീകരിച്ചുകൊണ്ട് ഞാൻ ഇപ്പറഞ്ഞവയെയും അംഗീകരിക്കുന്നു. സി. ചന്ദ്രശേഖരന്റെ കഥയെയും.

## ചോദ്യം, ഉത്തരം

"ശ്രീമതി മാധവിക്കുട്ടിക്കു വയലാർ അവാർഡ് കൊടുക്കാത്തതു ശരിയാണോ?"

"ആ സമ്മാനം നേടിയ പലരെക്കാളും ആയിരം മടങ്ങു പ്രതിഭാശാലിനിയാണ് മാധവിക്കുട്ടി."

"ലോകം നന്നാക്കാൻ ശ്രമിക്കുന്നവർ പരാജയപ്പെടുന്നതിന്റെ കാരണം?"

"ആശയങ്ങൾ നല്കി ലോകം നന്നാക്കാൻ ആർക്കും സാധിക്കില്ല. വ്യക്തി സ്വന്തം ജീവിതംകൊണ്ടു മഹാനാണെന്നു തെളിയിക്കണം. അപ്പോൾ ജനങ്ങൾ അദ്ദേഹത്തിന്റെ അന്തരംഗം കാണുകയും അതനുസരിച്ചു പ്രവർത്തിക്കുകയും ചെയ്യും. മഹാത്മാഗാന്ധി അങ്ങനെയായിരുന്നു. അതല്ലാതെ പ്ളാറ്റ് ഫോമിൽ കയറിനിന്നു തൊണ്ടകീറിയാൽ ഒരു പ്രയോജനവുമില്ല. ശ്രീരാമകൃഷ്ണ പരമഹംസൻ, രമണമഹർഷി, ശ്രീനാരായണൻ, ചട്ടമ്പിസ്വാമികൾ ഇവർ ആശയങ്ങൾ വിതരണം ചെയ്തവരല്ല. ഹൃദയസമ്പന്നതയോടെ മൗനം അവലംബിച്ചു ജീവിച്ചതേയുള്ളു. അതു കണ്ട ബഹുജനം അവരുടെ ശിഷ്യരായി. പ്രസംഗിച്ച് ആളുകളെ നന്നാക്കാമെന്ന തോന്നൽ ശുദ്ധമായ ഭോഷ്കാണ്.'



മാധവിക്കുട്ടി

"ശ്രീമതി മാധവിക്കുട്ടിക്കു വയലാർ അവാർഡ് കൊടുക്കാത്തതു ശരിയാണോ?"
"ആ സമ്മാനം നേടിയ പലരെക്കാളും ആയിരം മടങ്ങു പ്രതിഭാശാലിനിയാണ് മാധവിക്കുട്ടി."

"നിങ്ങൾ കർമ്മസിദ്ധാന്തത്തിൽ വിശ്വസിക്കുന്നുണ്ടോ?"

"ഭഗവദ്ഗീതയിലെ കർമ്മസിദ്ധാന്തത്തിൽ വിശ്വാസമില്ല. പക്ഷേ ആക്ഷനു റീയാക്ഷൻ എന്ന ന്യൂട്ടൻ സിദ്ധാന്തത്തിൽ വിശ്വസിക്കുന്നു. നിങ്ങൾ ആരെയെങ്കിലും ദ്രോഹിച്ചാൽ വേറൊരാൾ നിങ്ങളെ ദ്രോഹിക്കും. ആ ദ്രോഹം മിന്നൽപ്പിണർപോലെ പെട്ടെന്ന് ഉണ്ടാവുകയില്ല. ഒച്ചിഴയുന്നതുപോലെ ഇഴഞ്ഞു നിങ്ങളുടെ കാലിൽ കയറും. God sees the truth, but He waits എന്നു ടോൾസ്റ്റോയി."

"നിങ്ങൾക്കു കുഞ്ഞുങ്ങളെ ഇഷ്ടമാണോ?"

"ഇഷ്ടമില്ലാതെയില്ല. പക്ഷേ ഓരോ ശിശുവിലും അതിന്റെ അച്ഛനമ്മമാരുടെ ദുഷ്ടത സാന്ദ്രീകൃതാവസ്ഥയിൽ കാണും. നോക്കേണ്ട രീതിയിൽ നോക്കു. അതു നിങ്ങൾക്കു കാണാനാവും."

"എഴുപതു കഴിഞ്ഞ എനിക്കു ചെറുപ്പക്കാരികളെ കാണുമ്പോൾ വല്ലാത്ത പാരവശ്യം. ഞാൻ എന്തു ചെയ്യണം?"

"നിങ്ങൾ കാണുന്ന ഓരോ ചെറുപ്പക്കാരിയെയും നോക്കി ചിരിക്കണം. അപ്പോൾ അവൾ 'അപ്പൂപ്പനു സുഖമല്ലേ' എന്നു ചോദിക്കും. ആ ചോദ്യം കേട്ടാൽ നിങ്ങൾക്കു ഷോക്ക് ഉണ്ടാകും. ഇങ്ങനെ പത്തു ഷോക്ക് കിട്ടുമ്പോൾ രോഗം താനേ ഭേദമാകും."

"എന്റെ അച്ഛൻ വലിയ ഉദ്യോഗസ്ഥനാണ്. അച്ഛൻ പെൻഷൻ പറ്റുമ്പോൾ ആ ജോലി എനിക്കു കിട്ടത്തക്കവിധത്തിൽ സർക്കാർ നിയമമുണ്ടാക്കേണ്ടതല്ലേ?"

"ഞാൻ പ്രധാനമന്ത്രിയാകട്ടെ നിയമമുണ്ടാക്കാം. പിന്നെ ഇപ്പോഴും അതില്ലേ? ആരാച്ചാർ മരിച്ചാൽ അടുത്ത ആരാച്ചാർ മരിച്ചവന്റെ മകനായിരിക്കും."

" 'റൊമാന്റിക് ലൗ' മഹനീയമല്ലേ?"

"കാല്പനികപ്രേമത്തിൽപ്പെട്ട് വിവാഹം കഴിക്കുന്നവർ രണ്ടുദിവസം കഴിഞ്ഞാൽ മോഹഭംഗത്തിൽ വീഴും. അനന്തപദ്മനാഭനും പാറുക്കുട്ടിയും (മാർത്താണ്ഡവർമ്മയിലെ കഥാപാത്രങ്ങൾ) വിവാഹം കഴിഞ്ഞു കുറെക്കാലം ജീവിച്ചല്ലോ. അതിനിടയിൽ അനന്തപദ്മനാഭൻ ഭാര്യയെ പലതവണ തെറിവിളിച്ചിരിക്കും. ചിരവത്തടിയെടുത്ത് അവളുടെ തലയിലടിക്കാൻ ഭാവിച്ചിരിക്കും. നിയമത്തെ ഭയന്നു വേണ്ടെന്നു വച്ചിരിക്കും.'

"മലയാളത്തിലെ നോവലിസ്റ്റുകൾ, കഥാകാരന്മാർ, കവികൾ ഇവരുടെ ദോഷം?"

"ഓരോ സാഹിത്യകാരനും തനിക്ക് ജയന്റിന്റെ ശക്തിയുണ്ടെന്നു വിചാരിക്കുന്നു. പക്ഷേ പിഗ്മിയാണ് അയാൾ."

## വരുമോ?

'സ്പഷ്ടം ഭൂമിമറയ്ക്കിലിന്ദുതെളിയും.' ഉഷ്ണകാലത്തു വറ്റിപ്പോയ പുഴ മഴക്കാലത്ത് കരകൾ കവിഞ്ഞ് ഒഴുകും. പടിഞ്ഞാറു ചാഞ്ഞ സൂര്യൻ അടുത്തദിവസം കിഴക്ക് ഉദിക്കും. മറഞ്ഞ ശരൽകാലം വീണ്ടും വരും. വള്ളത്തോൾ, ശങ്കരക്കുറുപ്പ്, ചങ്ങമ്പുഴ, വൈലോപ്പിള്ളി ഇവരോടൊരുമിച്ച് അപ്രത്യക്ഷമായ കവിത വീണ്ടും വരുമോ?

2. ശ്രീ. എം. രാഘവൻമാതൃഭൂമി ആഴ്ചപ്പതിപ്പിലെഴുതിയ 'പടിഞ്ഞാറുനിന്ന് ഒരതിഥി' എന്ന നല്ല കഥയിൽ സഹദേവൻ എന്നൊരാൾ വിദേശത്തു താമസിക്കുന്നതായി പറയുന്നു. അയാളുടെ മകൻ കുട്ടിസ്സായിപ്പായി കേരളത്തിലെത്തുന്നു. എത്തുന്നത് സഹദേവന്റെ കൂട്ടുകാരനായ കരുണന്റെ വീട്ടിൽ. തലയിൽ എണ്ണയൊലിപ്പിച്ചു നടക്കുന്ന മലയാളിപ്പെണ്ണിനെ വിവാഹം കഴിക്കാൻ ഇഷ്ടപ്പെടാത്തവനായിരുന്നു സഹദേവൻ. കുട്ടിസ്സായിപ്പിനു മലയാളിപ്പെണ്ണിനെ മതി. സെക്സിന്റെ സാർവജനീനസ്വഭാവം ചിത്രീകരിക്കുന്ന ഈ കഥയിൽ, രണ്ടു സംസ്കാരങ്ങളെ ആവിഷ്കരിക്കുന്ന ഈ കഥയിൽ കുട്ടിസ്സായിപ്പ് തന്തയുടെ പ്രായമുള്ള കരുണനെ കരുണാ എന്നു വിളിക്കുന്നതായി പ്രസ്താവം. അച്ഛനമ്മമാരെ ബഹുമാനിക്കുകയും ഗുരുക്കന്മാരെ ആദരത്തോടെ കരുതുകയും ചെയ്യുന്ന പൂർവകാല മൂല്യങ്ങൾ വീണ്ടും വരുമോ?

3. റഷ്യയിൽനിന്നു തിരിച്ചുപോരുമ്പോൾ വൊർസയിൽ വച്ച് (Warsaw) ഫ്രഞ്ച് അംബാസഡറെ കണ്ട നെപ്പോളിയൻ അദ്ദേഹത്തോടു പറഞ്ഞു:- From the sublime to the ridiculous it is only a step - ഉദാത്തതയിൽനിന്ന് പരിഹാസ്യതയിലേക്കു വരാൻ ഒരു കാൽവയ്പേ വേണ്ടൂ- വള്ളത്തോളിന്റെ കവിതയിൽനിന്ന് ഇന്നത്തെ കവിതയിലേക്കു വരാൻ ഒരടിവയ്പ് മതി. പഴയ ഉദാത്തത വീണ്ടും വരുമോ?

4. എന്റെ കുട്ടിക്കാലത്ത് തിരുവനന്തപുരത്തെ പദ്മനാഭസ്വാമിക്ഷേത്രത്തിൽനിന്ന് ഉയരുന്ന ശംഖനാദം കേട്ട് ഉള്ളു കുളിർത്തിരുന്നു എനിക്ക്. പള്ളിയിൽനിന്നുയരുന്ന മണിനാദം ശ്രവിച്ച് ഞാൻ ഭക്തിയോടെ ചലനരഹിതനായി നിന്നിരുന്നു. മുസ്ലിം പള്ളിയിൽനിന്ന് ഉയരുന്ന ഭക്തിനിർഭരമായ പ്രാർത്ഥന കേട്ട് മണലരണ്യത്തിൽ ആവിർഭവിച്ച മഹാതേജസ്സിനെ അന്തർനേത്രംകൊണ്ടു കണ്ടിരുന്നു. ഇന്ന് ആ പാവനശബ്ദങ്ങൾ കേൾക്കാൻ വയ്യാത്തവിധം 'പൊലിസ് ഞങ്ങൾക്കു പുല്ലാണ്, പുല്ലാണ്' എന്ന കഠോരശബ്ദം ഉയരുന്നു. പഴയകാലത്തെ വിശുദ്ധനാദങ്ങൾ വീണ്ടും എനിക്കു കേൾക്കാറാവുമോ?

ഏതാനുമടി വീതിയിൽ ഒഴുകുന്ന കിള്ളിയാറിനെ ചൂണ്ടി ഇതു ഗംഗയല്ലേ, കോംഗോനദിയല്ലേ, നൈലല്ലേ എന്നൊക്കെ ചോദിക്കും. അല്ലെന്നു പറഞ്ഞാൽ ഗംഗ കണ്ടിട്ടില്ലാത്തവർ തെറിവിളിക്കുകയും ചെയ്യും.

* * * * * * * * * * *

പണ്ട് റോമിൽ വിശേഷപ്പെട്ട നിയമമുണ്ടായിരുന്നു. കൊലപാതകിയെ തൂക്കിലേറ്റാൻ കൊണ്ടുപോകുമ്പോൾ കന്യകകൾ അവനെ കാണാനിടയായാൽ അവർക്കു വേണമെന്നുണ്ടെങ്കിൽ അവനു മാപ്പു കൊടുക്കാം. ഉന്നതമായ കോടതിക്കും ചക്രവർത്തിക്കും ഇല്ലാതിരുന്ന അധികാരം കന്യകകൾക്കുണ്ടായിരുന്നു. അവരുടെ വിശുദ്ധിക്കും സൗന്ദര്യത്തിനും അത്രകണ്ടു വില കല്പിച്ചിരുന്നു റോമാക്കാർ.

വിമർശനത്തിൽ പ്രവർത്തിക്കുന്നവരെയും വിമർശകരെയും സാഹിത്യകാരന്മാർ തൂക്കിലേറ്റാൻ ശ്രമിക്കുമ്പോൾ അവരെ രക്ഷിക്കാൻ നമുക്കു കന്യകകൾ ഉണ്ടായാൽ നന്ന്. പക്ഷേ അവർക്കു റോമൻ കന്യകകളുടെ വിശുദ്ധിയുണ്ടോ? ചാരിത്രശുദ്ധിയുണ്ട്: സാഹിത്യം ജനിപ്പിക്കുന്ന ശുദ്ധിയില്ല. കാരണം അവർ വായിക്കുന്നതൊക്കെ പൈങ്കിളിസ്സാഹിത്യമാണല്ലോ.



(9-ാം പേജിൽ നിന്നും തുടർച്ച)

കഥയുടെ അവസാനമടുക്കുമ്പോൾ അയാൾ തന്റെ കൈവശം വഴിതെറ്റി വന്ന പെട്ടിയിൽനിന്ന് ഒരു കുഞ്ഞുടുപ്പു മോഷ്ടിക്കുന്ന മുഹൂർത്തമുണ്ട്. 'എന്റെ സമ്പത്തിന് അവസാനമില്ല, എങ്കിലും എന്റേതായി ഒന്നുംതന്നെയില്ല' എന്ന ജനകന്റെ വാക്കുകൾ അയാൾ നടത്തുന്ന ഈ മോഷണത്തിനു പുതിയൊരർത്ഥം നല്കുന്നു. ലാഭനഷ്ടങ്ങളുടെ കണക്കെടുക്കാൻ ശ്രമിക്കുന്ന മനസ്സ് ഒടുവിൽ ആശ്വാസം കണ്ടെത്തുന്നത് ആകസ്മികമായി കൈവന്ന ഈ സമ്പാദ്യത്തിലാണ്. തന്റെ ജീവിതം തന്നോടുകൂടി അവസാനിക്കാൻ പോവുകയാണ് എന്ന സത്യത്തെ അഭിമുഖീകരിക്കുന്ന അവിവാഹിതനായ ഈ അറുപത്തിയഞ്ചുകാരന്റെ അസ്തിത്വദുരന്തമത്രയും അയാളുടെ ഈ ചെറിയ പ്രവൃത്തിയിലടങ്ങിയിരിക്കുന്നു.

മദ്യപാനത്തിലൂടെ തകർച്ചയിലേക്കു നീങ്ങിക്കൊണ്ടിരിക്കുന്ന ചെറുപ്പക്കാരനായൊരു കഥാപാത്രത്തെ നാമിവിടെ കണ്ടുമുട്ടുന്നുണ്ട്. പ്രധാന കഥാപാത്രത്തിന്റെ അപരാത്മാവ് എന്നു വിശേഷിപ്പിക്കാവുന്ന ഒരാൾ. കഥയുടെ അവസാനത്തിൽ കടൽക്കരയിൽ തളർന്നുകിടക്കുന്ന ആ ചെറുപ്പക്കാരനെയും താങ്ങിപ്പിടിച്ചുകൊണ്ട് വൃദ്ധൻ നീങ്ങുന്നതു നാം കാണുന്നു. ഈ സമയത്ത് ചെറുപ്പക്കാരന്റെ അവശമായ സ്വരം ചോദിക്കുന്ന ഒരു ചോദ്യമുണ്ട്: "നമ്മളെങ്ങോട്ടാണ്?" തന്റെ യൗവനജീവിതത്തിൽ ആത്മശൈഥില്യത്തിലേക്ക് അടിവച്ചുനീങ്ങിയ എം.ടി വാസുദേവൻനായരെ സംബന്ധിച്ചിടത്തോളം ഈ ചോദ്യം സ്വാഭാവികമായി വന്നുദിച്ച ഒന്നായിരിക്കാം. ഒപ്പംതന്നെ ഇതിന്റെ അനുരണനങ്ങൾ ഒരു വ്യക്തിയുടെയോ, തലമുറയുടെയോ ദുരന്തഭയത്തെ കവിഞ്ഞുനില്ക്കുന്നതായി എനിക്കു തോന്നുന്നു. ഈ ചോദ്യത്തിലടങ്ങിയിട്ടുള്ള ആധികലർന്ന സന്ദേഹം മനുഷ്യാവസ്ഥയുടെ നിഗൂഢതയെ സ്പർശിക്കുന്ന ഒന്നാണ്.

എം.ടി മുപ്പതാം വയസ്സിലെഴുതിയ ഈ ചെറുകഥയിൽ സാക്ഷാത്കരിക്കപ്പെട്ടിട്ടുള്ള ദാർശനികമായ ഭാവതലം ഈയൊരു മനോഹാരിതയോടെ അദ്ദേഹത്തിന്റെ പില്ക്കാല രചനകളിലൊന്നിലുംതന്നെ തെളിയുന്നതായി എനിക്കു തോന്നിയിട്ടില്ല. എം.ടിക്കു ജനപ്രീതി നേടിക്കൊടുത്ത ഘടകങ്ങൾ ഒരുപക്ഷേ, ഇതിന്റെ എതിർദിശയിൽ നിലകൊള്ളുന്ന ചില ഭാവബദ്ധതകളിൽനിന്നു രൂപംപൂണ്ടവയാണ് എന്ന കാര്യം എല്ലാവർക്കുമറിയാം. ചവിട്ടേറ്റു പുളയുന്ന മനുഷ്യാന്തസ്സിന്റെയും, ഉറങ്ങാതെയിരിക്കുന്ന പ്രതികാരവാസനയുടെയും കഥകൾ പറഞ്ഞാണ് അദ്ദേഹം തന്റെ വായനക്കാരെ, പ്രത്യേകിച്ചും ചെറുപ്പക്കാരുടെ തലമുറയെ തന്നിലേക്കാകർഷിച്ചത്. അപകർഷതാബോധത്തിന്റെയും പകയുടെയും രാകിയെടുത്ത രൂപങ്ങളിലൂടെ എം.ടി മലയാളിയുടെ ഗോത്രസ്വത്വത്തിന്റെ ഏതൊക്കെയോ ആഴങ്ങളെ തട്ടിയുണർത്തി.

സ്വന്തം രചനകളിലൂടെ താൻ തന്നെക്കുറിച്ചുള്ള വിധിപ്രസ്താവം നടത്തുകയാണ് ചെയ്തതെന്ന് ഇബ്സൻ എവിടെയോ പറഞ്ഞിട്ടുണ്ട്. നാലു പതിറ്റാണ്ടു നീണ്ടുനിന്ന തന്റെ സർഗ്ഗജീവിതത്തിലുടനീളം എം.ടി ചെയ്തത് ഇതുതന്നെയായിരുന്നു. തന്റെ നിർദ്ദയമായ ആത്മാപഗ്രഥനവും, ആത്മവിചാരണയും ജീവിതത്തെ സംബന്ധിക്കുന്ന ആത്യന്തികമായ ഏതൊക്കെ ഉൾക്കാഴ്ചകളിലാണ് അദ്ദേഹത്തെക്കൊണ്ടെത്തിച്ചത് എന്നൊരു ചോദ്യത്തിനു പ്രസക്തിയുള്ളതായി തോന്നുന്നു. ഈ ഉൾക്കാഴ്ചകളിൽ ആത്മീയമായ അംശത്തിന്റെ കുറവ് അനുഭവപ്പെടുന്നുണ്ടെന്ന് ആരെങ്കിലും ചൂണ്ടിക്കാണിച്ചാൽ അതൊരു കുറ്റപ്പെടുത്തലാവണമെന്നില്ല. കാരണം ഓരോ എഴുത്തുകാരനും തന്റെ ശക്തിയുടെ ഭാഗമായ പരിമിതികളുണ്ട്. ആ പരിമിതികൾ അംഗീകരിക്കുന്നതിലൂടെ മാത്രമേ അയാൾക്ക് തന്നെത്തന്നെ നിർവചിക്കാനും, കണ്ടെത്താനുമാകൂ എന്നാണ് നാളിതുവരെയുള്ള സാഹിത്യത്തിന്റെ ചരിത്രം നമുക്കു മനസ്സിലാക്കിത്തരുന്നത്. സ്വയം വിചാരണചെയ്യുക എന്ന കൃത്യത്തിൽനിന്ന് ഒരിക്കലും ഒഴിഞ്ഞുമാറാത്ത ഈ എഴുത്തുകാരൻ തന്റെ ഹൃദയരക്തംകൊണ്ടു നിർമ്മിച്ച ഭാവനാലോകമാണെങ്കിൽ മലയാളിയുടെ വൈകാരികജീവിതത്തിന്റെ ഭാഗമായി ഇതിനകം മാറിക്കഴിഞ്ഞിരിക്കുന്നു.

**ബി**.ജെ.പിയും മാർക്സിസ്റ്റ് പാർട്ടിയും മത ന്യൂനപക്ഷങ്ങളുടെ വികാരം മാനിക്കാതെ ഏകീകൃത സിവിൽ കോഡിനുവേണ്ടി ശബ്ദമുയർത്തുകയാണ്.

എം.എം. ഹസ്സൻ

*ഹസ്സൻ തിരുവനന്തപുരത്തുനിന്ന് ഇനി ഏതായാലും ജയിക്കുന്ന മട്ടില്ല.*

******

**ജ**നങ്ങൾ ബന്തിനെ അനുകൂലിച്ച ഒരു കാലമുണ്ടായിരുന്നു. ഇന്നു ജനങ്ങൾ ബന്തിനെതിരാണ്.

ചെറിയാൻ ഫിലിപ്പ്

*ചെറിയാനെ ഇ.എം.എസ് പിന്തിരിപ്പൻ എന്നു വിളിക്കുന്ന കാലം വിദൂരമല്ല.*

******

**ജ**നങ്ങളുടെ ചെറുത്തുനില്പിന്റെയും അവകാശബോധ സംരക്ഷണത്തിന്റെയും മാർഗ്ഗങ്ങളിലൊന്നാണ് ബന്ത്.

പി. ഗോവിന്ദപ്പിള്ള

*സോഷ്യലിസ്റ്റ് റിയലിസംപോലെ ഒന്ന്.*

******

**ബ**ന്ത് ഉല്പാദനത്തെ മുരടിപ്പിക്കും. കേരളത്തിൽ ഇന്നു നടക്കുന്ന ബന്തുകൾ സമ്പൂർണ്ണമായ മനുഷ്യാവകാശലംഘനമാണ്.

സക്കറിയ

*ബന്തിന്റെ കൺസൾട്ടന്റാവാനുള്ള ചാൻസൊന്നും നോക്കിയില്ലേ?*

******

**മു**സ്ലിങ്ങളിൽ ബുദ്ധിജീവികളുണ്ട്. മതപണ്ഡിതന്മാരും ധാരാളം. ഇവർ തമ്മിൽ പരസ്പരവിനിമയം തീരെയില്ല. ബുദ്ധിജീവികൾ പടിഞ്ഞാറൻനോക്കികളാണെന്നു പണ്ഡിതന്മാർ ആക്ഷേപിക്കുന്നു. പണ്ഡിതന്മാർ ആ കാലപാരമ്പര്യം പേറുന്നവരാണെന്നും സമൂഹവികാസത്തിലെ നവീനതകളുടെ നേർക്കു കണ്ണടയ്ക്കുന്നുവെന്നും ബുദ്ധിജീവികളും ആക്ഷേപിക്കുന്നു. ഈ തർക്കത്തിനു വിരാമമില്ല.

എൻ.പി. മുഹമ്മദ്

*എൻ.പിയുടെ ചിന്ത ഇതിനൊരു വിരാമമല്ലേ?*

******

**അ**ഭിനയിക്കണമെന്ന് എനിക്കു തോന്നിയിട്ടില്ല. എന്നിട്ടും വേണ്ടിവന്നു. 'നീലക്കുയി'ലിൽ പി.ജെ. ആന്റണിക്കു വച്ചിരുന്ന വേഷം അദ്ദേഹം എത്താതിരുന്നതുകൊണ്ടാണ് എനിക്കു ചെയ്യേണ്ടി വന്നത്.

പി. ഭാസ്കരൻ

*ആ പോസ്റ്റ്മാൻതന്നെയാണോ കവിതയും ഗാനങ്ങളുമൊക്കെ എഴുതിയത്?*

******

**രാ**ജീവ് ചെയ്തതും പ്രസംഗിച്ചതുമായ പല കാര്യങ്ങളും ഇപ്പോഴും നരസിംഹറാവു ആവർത്തിക്കുന്നില്ലേ എന്നതാണ് പ്രസക്തമായ ചോദ്യം.

വി.കെ. മാധവൻകുട്ടി

*അതുകൊണ്ടല്ലേ കരുണാകരനെപ്പോലുള്ളവരോടു പിടിച്ചുനില്ക്കുന്നത്!*

******




**ഭ**രണത്തേക്കാൾ വലുതാണ് പാർട്ടി. പാർട്ടിയുണ്ടെങ്കിലേ ഗവൺമെന്റുള്ളൂ. പാർട്ടിയിലുള്ള വിശ്വാസം വളർത്താൻ സർക്കാരിനെ ഉപയോഗിക്കുകയാണ് ചെയ്യുന്നത്. ഭരണത്തിൽ വൈകല്യങ്ങളുണ്ടായാലും അതു തിരുത്താനുള്ള ചുമതല പാർട്ടിക്കാണ്.

വയലാർ രവി

*ആന്റണിക്കു വല്ല വിവരവും വേണ്ടേ?*

******

**അ**കത്തുള്ളവരും പുറത്തുള്ളവരും എന്നെ ഒരുപോലെ ഇടിക്കുന്നു.

മുഖ്യമന്ത്രി എ.കെ. ആന്റണി

*നല്ല ആരോഗ്യമുള്ള ശരീരമല്ലേ?*

******

**കൊ**ച്ചി തീരക്കടലിൽ സംശയാസ്പദമായ സാഹചര്യത്തിൽ കണ്ട ഫ്രഞ്ച് നൗകയും അതിലെ ഏഴുപേരുമായും എനിക്കുണ്ടെന്ന് ആരോപിക്കപ്പെട്ട ബന്ധത്തെക്കുറിച്ചുള്ള ഏതന്വേഷണത്തെയും സ്വാഗതം ചെയ്യുന്നു. ഞാനൊരു പൊതുപ്രവർത്തകനാണ്. കൊച്ചിയിലെ വികസനവുമായി ബന്ധപ്പെട്ട് അനവധിയാളുകൾ എന്നെ വന്നു കാണാറുണ്ട്.

പ്രൊഫ. കെ.വി. തോമസ്, എം.പി

*ഇനിയെന്തിനാ അന്വേഷണം?*

******

**പ**ത്രക്കാരോട് ഒരപേക്ഷ. വാർത്തകൾ വളച്ചൊടിച്ചു നല്കരുത്.

മന്ത്രി ടി.എം. ജേക്കബ്

*ചുരുട്ടിമടക്കി കുട്ടയിലിടുന്നതിനെക്കാളും നല്ലതല്ലേ?*

******

**വ**ളരുന്തോറും പിളരണമെന്നില്ല; പിളർന്നാൽ വളരും.

റവന്യുമന്ത്രി
കെ.എം. മാണി

*കേരളാ കോൺഗ്രസ്സ് വാസക്ടമി ഓപ്പറേനു വിധേയമായാൽ കൊള്ളാം.*

******

**കേ**രളത്തിൽ വെറ്ററിനറി സർവകലാശാല ആരംഭിക്കാനുള്ള നടപടികളുമായി മുന്നോട്ടു പോവുകയാണ്.

മന്ത്രി തങ്കച്ചൻ

*പന്തളം സുധാകരൻ എന്തു സർവകലാശാലയാണാവോ സ്ഥാപിക്കാൻ പോകുന്നത്?*

******

**പൊ**ലീസ് നിഷ്ക്രിയമാണെന്നു പറയുന്ന വയലാർ രവി ആഭ്യന്തരവകുപ്പ് മുഖ്യമന്ത്രി ആന്റണിയിൽനിന്ന് എടുത്തുമാറ്റണമെന്ന് ആവശ്യപ്പെടുമോ?

രാമചന്ദ്രൻ കടന്നപ്പള്ളി

*ആഭ്യന്തര വകുപ്പല്ല, മുഖ്യമന്ത്രിപദംതന്നെയാണ് ആന്റണിയിൽനിന്ന് എടുത്തുമാറ്റാൻ രവി ആഗ്രഹിക്കുന്നത്.*

******

**ആ**ന്റണിയുടെ വിമർശനത്തെക്കുറിച്ച് എന്തെങ്കിലും പറഞ്ഞാൽ അതു വലിയ തമാശയായി നാളത്തെ പത്രത്തിൽ അച്ചടിച്ചു വരും.

കേന്ദ്ര വ്യവസായമന്ത്രി
കെ. കരുണാകരൻ

*നരസിംഹറാവു പിടിക്കുമെന്നു ഭയന്നിട്ടല്ലേ?*

******

**ആ**ന്റണിയുടെ ഇപ്പോഴത്തെ ഏറ്റവും വലിയ പ്രശ്നം വയലാർ രവിയാണ്. രവി ഇങ്ങനെയായിപ്പോയതെന്തുകൊണ്ടാണെന്ന് എനിക്കു മനസ്സിലാകുന്നില്ല.

പുതുപ്പള്ളി രാഘവൻ

*കേരളത്തിലെ മുഖ്യമന്ത്രിയാകാൻ കഴിയാത്തതുകൊണ്ട്.*

******

**മ**നുഷ്യനെ കശാപ്പുചെയ്യുന്ന നയം ഉപേക്ഷിക്കാൻ രാഷ്ട്രീയകക്ഷികൾ തയ്യാറാകണം. മാർക്സിസ്റ്റ് പാർട്ടിയുടെ തെറ്റിനെ തെറ്റായി കാണാൻ ഇ.എം.എസ് മുതിരാത്തത് പ്രശ്നങ്ങൾക്ക് ഇടയാക്കുന്നു.

എം.വി. ദേവൻ

*ഇ.എം.എസ്സിൽ വലിയ പ്രതീക്ഷയാണല്ലോ ദേവന്.*

******

**ജ**നതാദൾ അധികാരത്തിൽ വന്നാൽ ബാബറി മസ്ജിദ് യഥാസ്ഥാനത്തു പുനർനിർമ്മിക്കും.

രാംവിലാസ് പാസ്വാൻ

*എന്നെ പ്രധാനമന്ത്രിയാക്കിയാൽ എന്നുകൂടി പറയൂ.*

******

**ദേ**ശീയ രാഷ്ട്രീയത്തിൽ അതികായനായിരുന്ന സി.എം. സ്റ്റീഫന് അർഹമായ അംഗീകാരം നല്കിയിട്ടില്ല. കോൺഗ്രസ്സിന്റെ അടിത്തറ ഇളകാനാരംഭിച്ചപ്പോഴൊക്കെ അത് ഊട്ടിയുറപ്പിക്കാൻ ശ്രമിച്ച നേതാവാണ് സി.എം. സ്റ്റീഫൻ.

മന്ത്രി പന്തളം സുധാകരൻ

*കരുണാകരനെക്കാളും വലിയ ആളോ സി.എം. സ്റ്റീഫൻ?*

******

Edited, Printed and Published by S. Jayachandran Nair on behalf of Kala Kaumudi Publications (P) Ltd. at Kala Kaumudi Press, Thiruvananthapuram
Managing Editor : M. Sukumaran